# അലക്സാണ്ടർ പുഷ്കിൻ



# ദുബ്രോവ്സ്കി

അലക്സാണ്ടർ പുഷ്കിൻ

# ദുബ്രോവ്സ്കി



റാദുഗ പബ്ലിഷേഴ്സ്
മോസ്കോ



പ്രഭാത് ബുക്ക് ഹൗസ്
തിരുവനന്തപുരം

വിവർത്തനം: ഓമന
സംവിധാനം: [illegible]

**А. С. Пушкин**

**ДУБРОВСКИЙ**

***на языке малаялам***

**A. S. Pushkin**

DUBROVSKY

***in Malayalam***

Перевод сделан по книге: А. С. Пушкин.
Полн. собр. соч. в 10-ти томах, М., 1949.
Для среднего школьного возраста.

© മലയാളപരിഭാഷ റാദുഗ പബ്ലിഷേഴ്സ്, 1985
സോവിയററ് യൂണിയനിൽ അച്ചടിച്ചത്

$\text{П}\ \frac{4803010101-195}{031(05)-85}\ 202-85$

ISBN 5-05-000228-1

# അധ്യായം ഒന്ന്

ഏതാനും വർഷങ്ങൾക്ക മുമ്പ് കിരീല പെത്രോവിച്ച് ത്രൊയെക്കുറൊവ് എന്ന പേരുള്ള ഒരു റഷ്യൻ പ്രഭു തൻെറ അനേകം എസ്റ്റേററുകളിൽ ഒന്നിൽ താമസിച്ചിരുന്നു. കണക്കററ സ്വത്തും കുലമഹിമയും ബന്ധുബലവും ഉണ്ടായിരുന്നതിനാൽ കിരീല പെത്രോവിച്ച് തൻെറ എസ്റ്റേററുകൾ വ്യാപിച്ചു കിടന്നിരുന്ന ജില്ലയിലെ എണ്ണപ്പെട്ട ഒരു വ്യക്തിയായി തീർന്നു. അയൽക്കാർ അദ്ദേഹത്തിൻെറ താളത്തിനൊത്തു തുള്ളാൻ സദാ ജാഗരൂകരായിരുന്നു. ജില്ലാ ഉദ്യോഗസ്ഥന്മാർ അദ്ദേഹത്തിൻെറ പേരു കേട്ടാൽ കിടുകിടെ വിറക്കമായിരുന്നു. ഈ വിധത്തിലുള്ള ഭയഭക്തിബഹുമാനങ്ങൾക്ക് താൻ തികച്ചും അർഹനാണ് എന്ന ഭാവമായിരുന്നു അദ്ദേഹത്തിന്. ആ പ്രഭുമന്ദിരം എപ്പോഴും സന്ദർശകരെക്കൊണ്ട് നിറഞ്ഞിരുന്നു. ധാരാളം ഒഴിവു സമയമുള്ള പ്രഭുവിനെ രസിപ്പിക്കുവാനും അദ്ദേഹത്തിൻെറ വിനോദങ്ങളിൽ പങ്കെടുക്കാനും അവർ സദാ സന്നദ്ധരായിരുന്നു. പ്രഭുവിൻെറ വിനോദങ്ങളാകട്ടെ എപ്പോഴും ഉല്ലാസകരവും ശബ്ദായമാനവും ചിലപ്പോഴെല്ലാം തലതിരിഞ്ഞതുമായിരുന്നു.

കിരീല പെത്രോവിച്ചിൻെറ ക്ഷണം സ്വീകരിക്കാതിരിക്കാനോ വിശേഷ ദിവസങ്ങളിൽ അദ്ദേഹത്തെ ചെന്നു കണ്ടു് ആദരവു പ്രകടിപ്പിക്കാതിരിക്കാനോ അദ്ദേഹത്തിൻെറ വകയായിരുന്ന പൊക്രോവ്സ്കോയെ ഗ്രാമത്തിൽ ആരും ധൈര്യപ്പെട്ടിരുന്നില്ല. വിദ്യാഭ്യാസംകൊണ്ട് തേച്ചുമിനുക്കപ്പെടാത്ത പരുക്കനായ ഒരാളുടെ സ്വഭാവത്തിലെ

അപാകതകളെല്ലാം കിരീല പെത്രോവിച്ചിൻെറ സ്വകാര്യ ജീവിതത്തിൽ പ്രകടമായിരുന്നു. അമിത ലാളനയിലും സുഖസമൃദ്ധിയിലും വളർന്ന എടുത്തു ചാട്ടക്കാരനായ കിരീല പെത്രോവിച്ച് എന്തു താന്തോന്നിത്തങ്ങൾ കാട്ടാനും മടിയില്ലാത്തവനും തൻെറ പരിപക്വമല്ലാത്ത ബുദ്ധിയിൽ ഉടലെടുക്കുന്ന ഏതു പദ്ധതിയും നടപ്പിലാക്കി ശീലിച്ചവനുമായിരുന്നു. അരോഗദൃഢഗാത്രനായിരുന്നെങ്കിലും രണ്ടും മൂന്നും ദിവസങ്ങൾ കൂടുമ്പോൾ അമിത ഭക്ഷണം മൂലം അദ്ദേഹത്തിനു് അജീർണ്ണം പിടിക്കാറുണ്ടായിരുന്നു. എല്ലാ രാത്രിയും അദ്ദേഹം കുടിച്ചു ലക്കുകെടും. പ്രഭുമന്ദിരത്തിൻെറ ഒരെടുപ്പിൽ പരിചാരികമാരായ പതിനാറു യുവതികളെ അദ്ദേഹം പാർപ്പിച്ചിരുന്നു. ചിത്രത്തുന്നൽ ചെയ്യുക എന്നതായിരുന്നു അവരുടെ ജോലി. അവരെ പാർപ്പിച്ചിരുന്ന മുറികളിലെ എല്ലാ ജനലുകൾക്കും മരംകൊണ്ടുള്ള അഴികളുണ്ടായിരുന്നു. വാതിലുകൾ പുറത്തുനിന്നു പൂട്ടി താക്കോൽ കിരീല പെത്രോവിച്ച് തന്നെ സൂക്ഷിച്ചുപോന്നു. പ്രത്യേക സമയങ്ങളിൽ തടവുകാരായ ഈ യുവതികളെ ഒരു വൃദ്ധസ്ത്രീയുടെ അകമ്പടിയോടെ തോട്ടത്തിൽ ഉലാത്താൻ അനുവദിച്ചിരുന്നു. കിരീല പെത്രോവിച്ച് അവരിൽ ഓരോരുത്തരെ കല്യാണം കഴിപ്പിച്ച് അയയ്ക്കുകയും ആ ഒഴിവു നികത്താൻ പുതിയ പെൺകുട്ടികളെ കൊണ്ടുവരികയും ചെയ്തുപോന്നു.

കൃഷിക്കാരോടും ഭൃത്യന്മാരോടും കർശനമായും ക്രൂരമായുമാണു് കിരീല പെത്രോവിച്ച് പെരുമാറിയിരുന്നതെങ്കിലും അവരെല്ലാം അദ്ദേഹത്തോടു കൂറുള്ളവരായിരുന്നു. യജമാനൻെറ ധനസ്ഥിതിയും പ്രതാപവും അവരേയും അഹങ്കാരികളാക്കിത്തീർത്തു. എന്തു തോന്ന്യാസം കാട്ടിയാലും പ്രബലനായ യജമാനൻ രക്ഷിച്ചുകൊള്ളും എന്ന ഹുങ്കുകൊണ്ടു് അവർ അയല്ക്കാരെ പലതരത്തിൽ ദ്രോഹിച്ചുപോന്നു.

എസ്റ്റേറ്റുകൾക്കു ചുററുമുള്ള കാടുകളിൽ നായാട്ടിനു പോവുക, നീണ്ട വിരുന്നു സൽക്കാരങ്ങൾ നടത്തുക, പു

തിയ പരിചയക്കാരുടെമേൽ പലതരം കുസൃതികൾ പ്രയോഗിക്കുക മുതലായവയായിരുന്നു കിരീല പെത്രോവിച്ചിന്റെ പ്രധാന നേരമ്പോക്കുകൾ. ചിരകാല സുഹൃത്തുക്കളെപ്പോലും തന്റെ പ്രായോഗിക ഫലിതങ്ങൾക്ക് ഇരയാക്കാൻ അദ്ദേഹം മടിച്ചിരുന്നില്ല. എന്നാൽ അന്ദ്രേയ് ഗവ്രീലൊവിച്ച് ദുബ്രോവ്സ്കിയെ മാത്രം അദ്ദേഹം അതിൽ നിന്നൊഴിവാക്കിയിരുന്നു. കിരീല പെത്രോവിച്ചിന്റെ തൊട്ടയൽക്കാരനും ജോലിയിൽനിന്നു വിരമിച്ച ഒരു ഗാർഡ്സ് ഓഫീസറും എഴുപതു് അടിയാളന്മാരുടെ ഉടമയുമായിരുന്നു മേല്പറഞ്ഞ ദുബ്രോവ്സ്കി. ഉന്നതസ്ഥാനത്ത് ഇരിക്കുന്നവരോടുപോലും അഹങ്കാരത്തോടെ പെരുമാറാറുള്ള ത്രൊയെക്കുറൊവ് പറയത്തക്ക പ്രമാണിത്തമൊന്നും ഇല്ലാത്ത ദുബ്രോവ്സ്കിയോട് എപ്പോഴും ആദരവോടെയാണു് പെരുമാറിയിരുന്നതു്. ത്രൊയെക്കുറൊവും ദുബ്രോവ്സ്കിയും ഒരിക്കൽ സഹപ്രവർത്തകരായിരുന്നു. ദുബ്രോവ്സ്കിയുടെ കൂസലില്ലാത്ത പ്രകൃതവും സ്വഭാവദാർഢ്യവും ത്രൊയെക്കുറൊവിനു് നേരിട്ട് അറിയാമായിരുന്നു. ചുററുപാടുകൾ നിമിത്തം അവർക്കു ദീർഘകാലത്തേക്കു് പിരിഞ്ഞു താമസിക്കേണ്ടിവന്നു. അങ്ങിനെയിരിക്കുമ്പോഴാണു് പണസംബന്ധമായ കഴപ്പങ്ങളെ തുടർന്നു് ജോലി രാജിവച്ച് തന്റെ ആകെ സ്വത്തായ ഗ്രാമത്തിൽ ചെന്നു താമസമുറപ്പിക്കാൻ ദുബ്രോവ്സ്കി നിർബ്ബന്ധിതനായതു്. ഈ വിവരം അറിഞ്ഞയുടൻ കിരീല പെത്രോവിച്ച് സ്നേഹിതനു് തന്റെ സംരക്ഷണം വാഗ്ദാനം ചെയ്യുകയുണ്ടായി. ദുബ്രോവ്സ്കി അതിനു് അദ്ദേഹത്തോടു നന്ദി പറഞ്ഞെങ്കിലും ഒരിന്നും സ്വതന്ത്രനമായി കഴിയാനാണു് ഇഷ്ടപ്പെട്ടതു്. ഏതാനും വർഷങ്ങൾ കഴിഞ്ഞു് ഒരു ജനറൽ—ഇൻ—ചീഫിന്റെ പദവിയിൽ ജോലിയിൽ നിന്നു് വിരമിച്ചശേഷം ത്രൊയെക്കുറൊവ് തന്റെ എസ്റ്റേററിൽ വന്നു താമസം തുടങ്ങി. വീണ്ടും അടുക്കാൻ കഴിഞ്ഞതിൽ സ്നേഹിതന്മാർ അതിയായി സന്തോഷിച്ചു. അവർ എല്ലാ ദിവസവും പര

സ്വരം കാണാറുണ്ടായിരുന്നു. മററാരുടേയും വീട്ടിൽ പോകാത്ത കിരീല പെത്രോവിച്ച് തൻെറ സുഹൃത്തിൻെറ എളിയ ഭവനം പതിവായി സന്ദർശിക്കാൻ സമയം കണ്ടെത്തി. സമവയസ്കരും സമൂഹത്തിൻെറ ഒരേ തലത്തിൽ നിന്നു വന്നവരും ഒരേതരം ശിക്ഷണം ലഭിച്ചവരുമായിരുന്നു അവർ ഇരുവരും. അവരുടെ ഇഷ്ടാനിഷ്ടങ്ങളും ഏതാണ്ട് ഒരേ തരത്തിലുള്ളവയായിരുന്നു. ചില കാര്യങ്ങളിൽ അവരുടെ ശിരോലിഖിതവും ഒരുപോലായിരുന്നുവെന്നു പറയുന്നതിൽ തെററില്ല; രണ്ടുപേരുടേതും പ്രേമ വിവാഹമായിരുന്നു. ഇരുവരുടേയും ഭാര്യമാർ ചെറുപ്പത്തിൽത്തന്നെ മരിച്ചു. ഒരോ കുട്ടികൾ ഇരുവർക്കുമുണ്ട്. ദുബ്രോവ്സ്കിയുടെ മകൻ സെൻറ് പീറേറഴ്സ്ബർഗിൽ പഠിക്കുകയാണ്. കിരീല പെത്രോവിച്ചിൻെറ മകൾ അച്ഛനോടൊപ്പം നാട്ടിൻപുറത്തു പാർക്കുന്നു. കിരീല പെത്രോവിച്ച് ചിലപ്പോൾ ദുബ്രോവ്സ്കിയോടു പറയാറുണ്ടായിരുന്നു: ''അന്ദ്രേയ് ഗവ്രീലൊവിച്ച്, നിങ്ങളുടെ വളോദ്യ വലുതാകുമ്പോൾ ഒരു നല്ല പയ്യനാണെങ്കിൽ ഞാൻ എൻെറ മാഷയെ അവനെക്കൊണ്ട് കെട്ടിക്കും. അവന് സ്വത്തില്ലാത്തതു സാരമില്ല.'' അന്ദ്രേയ് ഗവ്രീലൊവിച്ച് തല കുലുക്കിക്കൊണ്ടു മറുപടി പറയും: ''അതു വേണ്ട, കിരീല പെത്രോവിച്ച്. എൻെറ വളോദ്യ നിങ്ങളുടെ മാഷയ്ക്കു ചേർന്ന വരനല്ല. അവനെപ്പോലെ ദരിദ്രനായ ഒരു യുവാവ് ദരിദ്രയായ ഒരു യുവതിയെ കല്യാണം കഴിച്ച് കുടുംബനാഥനായി കഴിയുന്നതാണ് ലാളിച്ചു വഷളാക്കപ്പെട്ട ഒരു കുബേര കുമാരിയുടെ ദാസനായി കഴിയുന്നതിലും ഭേദം.''

പ്രതാപിയായ ത്രൊയെക്കുറൊവും അദ്ദേഹത്തിൻെറ ദരിദ്രനായ അയൽക്കാരനും തമ്മിലുള്ള അടുപ്പം എല്ലാവർക്കും ഒരത്ഭുതമായിരുന്നു. കിരീല പെത്രോവിച്ചിൻെറ ഊൺമേശയ്ക്കടുത്തിരുന്ന് ഗൃഹനാഥനു രസിച്ചാലും ഇല്ലെങ്കിലും തൻേറതായ അഭിപ്രായങ്ങൾ തട്ടിവിടാൻ ദുബ്രോവ്സ്കി ധൈര്യപ്പെടുന്നതു കണ്ട് മററുള്ളവർ അമ്പരന്നു. ദുബ്രോ

വ്സ്കിയെ അനുകരിച്ച് സ്വാതന്ത്ര്യമായ അഭിപ്രായ പ്രകടനങ്ങൾ നടത്താൻ മററു ചിലർ ശ്രമിച്ചെങ്കിലും കിരീല പെത്രോവിച്ചിന്റെ കോപം കണ്ടു് ഭയന്നു് അവർ ആ ഉദ്യമം എന്നെന്നേക്കുമായി ഉപേക്ഷിച്ചു. അതിഥികൾ ആതിഥേയനു് ഇഷ്ടപ്പെടാത്ത അഭിപ്രായ പ്രകടനങ്ങൾ നടത്താൻ പാടില്ല എന്ന നിയമം ദൂബ്രോവ്സ്കിക്കുമാത്രം ബാധകമായിരുന്നില്ല. എന്നാൽ ഒരു യാദൃച്ഛിക സംഭവം അതെല്ലാം മാററി മറിച്ചു.

ശരൽക്കാലത്തിന്റെ തുടക്കത്തിൽ ഒരു ദിവസം കിരീല പെത്രോവിച്ച് നായാട്ടിനു പോകാൻ ഒരുക്കങ്ങൾ ചെയ്തുതുടങ്ങി. നിശ്ചിത ദിവസം വെളുപ്പിനു് അഞ്ചുമണിക്കു തന്നെ കാട്ടിലേക്കു പുറപ്പെടാൻ തയ്യാറായിരിക്കണമെന്നു് ഒരു ദിവസം മുമ്പുതന്നെ അദ്ദേഹം കുതിരസൂക്ഷിപ്പുകാർക്കും നായാട്ടുകാർക്കും നിർദ്ദേശം കൊടുത്തിരുന്നു. കിരീല പെത്രോവിച്ച് നായാട്ടിനിടയ്ക്കു് ആഹാരം കഴിക്കാൻ തിരഞ്ഞെടുത്ത സ്ഥലത്തേക്കു് മുൻകൂട്ടിത്തന്നെ ഒരു കൂടാരവും പാചകശാലയും അയക്കപ്പെട്ടു. ആതിഥേയനോടൊപ്പം അതിഥികൾ നായാട്ടുനായ്ക്കളെ സൂക്ഷിച്ചിരുന്ന വളപ്പിലേക്കു പോയി. കിരീല പെത്രോവിച്ചിന്റെ മഹാമനസ്കതയെ ശ്വാനഭാഷയിൽ വിളംബരം ചെയ്തുകൊണ്ടു് അഞ്ഞൂറിൽപ്പരം നായാട്ടു നായ്ക്കൾ അവിടെ സസുഖം വാണിരുന്നു. രോഗബാധിതരായ ശ്വാനന്മാരെ ചികിത്സിക്കാൻ തിമോഷ്ക എന്ന മൃഗഡാക്ടറുടെ കീഴിൽ പ്രവർത്തിക്കുന്ന ഒരു ആശുപത്രിയും ആ വളപ്പിനുള്ളിൽത്തന്നെ ഉണ്ടായിരുന്നു. കൂടാതെ വംശമഹിമയുള്ള പെൺപട്ടികൾക്കു പ്രസവിക്കാനും കുഞ്ഞുങ്ങളെ മുലയൂട്ടി വളർത്താനും പ്രത്യേകം നീക്കിവയ്ക്കപ്പെട്ട ഒരിടവും അവിടെയുണ്ടായിരുന്നു. തന്റെ ഈ മികച്ച സ്ഥാപനത്തെ ചൊല്ലി കിരീല പെത്രോവിച്ച് എപ്പോഴും അഭിമാനംകൊണ്ടിരുന്നു. അദ്ദേഹത്തിന്റെ അതിഥികളിൽ ഓരോരുത്തരും ചുരുങ്ങിയപക്ഷം ഇരുപത്തുതവണയെങ്കിലും ആ ശ്വാനാലയം സന്ദർശിച്ചിട്ടുള്ളവരാ

യിരുന്നെങ്കിലും അതിൻെറ ഗുണഗണങ്ങരം വർണ്ണിച്ചുകേരംപ്പിക്കാനുള്ള ഒരവസരവും കിരീല പെത്രോവിച്ച് പാഴാക്കിയിരുന്നില്ല. തിമോഷ്കയുടേയും ശ്വാനാലയത്തിലെ പ്രധാന ജോലിക്കാരുടേയും അകമ്പടിയോടെ കിരീല പെത്രോവിച്ചും അതിഥികളും പട്ടിക്കൂടുകളുടെ മുമ്പിലൂടെ നടന്നു. ചില വളപ്പുകളുടെ അടുത്തുചെല്ലുമ്പോരം നടപ്പു നിർത്തി അതിനുള്ളിലെ രോഗബാധിതരായ പട്ടികളുടെ ആരോഗ്യത്തെപ്പററി തിരക്കുകയും കർക്കശമെങ്കിലും അന്യായമെന്നു പറയാനാവാത്ത ചില അഭിപ്രായങ്ങരം തട്ടിവിടുകയും തനിക്കു് പ്രത്യേകം താല്പര്യമുള്ള ചില നായ്ക്കളെ അടുത്തു വിളിച്ചു് വാത്സല്യം പ്രകടിപ്പിക്കുകയും ചെയ്തു കൊണ്ടു് കിരീല പെത്രോവിച്ച് മുന്നോട്ടു നീങ്ങി. കിരീല പെത്രോവിച്ചിൻെറ ശ്വാനാലയത്തെ പ്രശംസിക്കാൻ തങ്ങരം ബാദ്ധ്യസ്ഥരാണെന്നു് അതിഥികളിൽ ഓരോരുത്തരും കരുതി. ദുബ്രോവ്സ്കി മാത്രം മുഖംവീർപ്പിച്ചുകൊണ്ടു് നിശ്ശബ്ദനായി നടന്നതേയുള്ളു. നായാട്ടിൽ അദ്ദേഹത്തിനു് വലിയ കമ്പമായിരുന്നു. എന്നാൽ രണ്ടേ രണ്ടു ജോടി വേട്ടനായ്ക്കളെ പോററാനുള്ള ധനസ്ഥിതിയേ അദ്ദേഹത്തിനുണ്ടായിരുന്നുള്ളു. കിരീല പെത്രോവിച്ചിൻെറ ഈ മികച്ച സ്ഥാപനം കാണുമ്പോരം മനസ്സിലുണ്ടാകുന്ന അസൂയ അടിച്ചമർത്താൻ അദ്ദേഹത്തിനു കഴിഞ്ഞിരുന്നില്ല.

''എന്താണു സ്നേഹിതാ ഒരു മ്ലാനത, എൻെറ ശ്വാനാലയം ഇഷ്ടമായില്ലേ?'' കിരീല പെത്രോവിച്ച് ചോദിച്ചു.

''ഒന്നാന്തരം ഒരു സ്ഥാപനമാണു് ഇതു്,'' ദുബ്രോവ്സ്കി പരുഷമായി പറഞ്ഞു. ''ഈ നായ്ക്കരംക്കുള്ളത്ര സുഖസൗകര്യങ്ങരം ഇവിടത്തെ ഭൃത്യന്മാർക്കുണ്ടോ എന്നാണു് എൻെറ സംശയം.''

ശ്വാനാലയത്തിലെ ജോലിക്കാരിൽ ഒരുവനു് അതത്ര പിടിച്ചില്ല.

''ദൈവത്തിൻേറയും ഞങ്ങളുടെ യജമാനൻേറയും കൃപകൊണ്ടു് ഞങ്ങരം സുഖമായിട്ടാണു് കഴിയുന്നതു്,'' അ

യാരം പറഞ്ഞു. "എന്നാൽ സ്വന്തം എസ്റ്റേററ് വിട്ടിട്ട് ഈ പട്ടിക്കൂടുകളിലൊന്നിൽ കഴിയാൻ സന്തോഷത്തോടെ സമ്മതിക്കുന്ന മാന്യന്മാർ ധാരാളം കാണും. വേണ്ടത്ര ചൂടും ആഹാരവും അവർക്ക് ഇവിടെ കിട്ടും."

തന്റെ അടിയാളന്റെ ഈ കത്തുവാക്കുകരം കേട്ട് കിരീല പെത്രോവിച്ച് ഉറക്കെ ചിരിച്ചു. ആ പരിഹാസവചനങ്ങരം തങ്ങരംക്കും ബാധകമാണെന്ന് അതിഥികളിൽ പലർക്കും തോന്നിയെങ്കിലും അവരും കൂടെ ചിരിച്ചു. ദുബ്രോവ്സ്കി വിവർണ്ണനായെങ്കിലും ഒരക്ഷരം മിണ്ടിയില്ല.

അപ്പോരം മാത്രം ജനിച്ച ഏതാനും പട്ടിക്കുട്ടികളെ ഒരു കുട്ടയിൽ വച്ച് കിരീല പെത്രോവിച്ചിന്റെ മുമ്പിൽ കൊണ്ടുവന്നതു് ആ സമയത്താണ്. അദ്ദേഹം അവയിൽ രണ്ടെണ്ണത്തിനെ തെരഞ്ഞെടുത്തിട്ട് മററുള്ളവയെ മുക്കി കൊല്ലാൻ ഉത്തരവിട്ടു. ഇതിനിടയിൽ ആരും കാണാതെ ദുബ്രോവ്സ്കി സ്ഥലം വിട്ടു.

ശ്വാനാലയത്തിൽ നിന്ന് മടങ്ങിവന്നു് അതിഥികളോടൊപ്പം അത്താഴം കഴിക്കാനിരുന്നപ്പോഴാണ് ദുബ്രോവ്സ്കി കൂട്ടത്തിലില്ലെന്ന കാര്യം കിരീല പെത്രോവിച്ച് ശ്രദ്ധിച്ചതു്. അന്ദ്രേയ് ഗവ്രീലൊവിച്ച് സ്വവസതിയിലേക്കു മടങ്ങിപ്പോയെന്നു് ഭൃത്യന്മാർ അദ്ദേഹത്തെ അറിയിച്ചു. ദുബ്രോവ്സ്കിയെ വഴിക്കുവച്ചുതന്നെ കണ്ടുപിടിച്ച് തിരിച്ചുകൊണ്ടുവരാൻ കിരീല പെത്രോവിച്ച് ഒരാളെ ഉടൻതന്നെ അദ്ദേഹത്തിന്റെ പിന്നാലെ അയച്ചു. വേട്ടപ്പട്ടികളുടെ സൂചന മനസ്സിലാക്കുന്നതിൽ അതിവിദഗ്ദ്ധനായിരുന്ന ദുബ്രോവ്സ്കിയെ കൂടാതെ കിരീല പെത്രോവിച്ച് ഒരിക്കലും നായാട്ടിനു പോയിട്ടില്ല. കിരീല പെത്രോവിച്ചും അതിഥികളും ഭക്ഷണം കഴിച്ചുതീരുന്നതിനു മുമ്പുതന്നെ ഭൃത്യൻ മടങ്ങിവന്നു. താൻ എത്ര പറഞ്ഞിട്ടും അന്ദ്രേയ് ഗവ്രീലൊവിച്ച് മടങ്ങിവരാൻ കൂട്ടാക്കുന്നില്ലെന്നു് അയാരം യജമാനനെ അറിയിച്ചു. കിരീല പെത്രോവിച്ച് വല്ലാതെ ക്ഷോഭിച്ചു. ആന്ദ്രേയ് ഗവ്രീലൊവിച്ച് ഉടൻത

ന്നെ മടങ്ങിവന്ന് ആ രാത്രി പൊക്രോവ്സ്കോയെയിൽ താമസിക്കാത്തപക്ഷം താൻ ഒരിക്കലും അദ്ദേഹത്തിനു മാപ്പുകൊടുക്കയില്ല എന്ന സന്ദേശവുമായി കിരീല പെത്രോവിച്ച് വീണ്ടും ഭൃത്യനെ ദുബ്രോവ്സ്കിയുടെ അടുത്തേക്കയച്ചു. ഭൃത്യൻ അതിവേഗം കുതിരയോടിച്ചുപോയി. കിരീല പെത്രോവിച്ച് ഭക്ഷണം കഴിഞ്ഞെഴുന്നേററ് അതിഥികളെ പിരിച്ചയച്ചശേഷം ഉറങ്ങാൻ കിടന്നു.

പിറേറന്നു രാവിലെ ഉറക്കമുണർന്ന ഉടൻ അദ്ദേഹം അന്വേഷിച്ചതു് ദുബ്രോവ്സ്കി അവിടെ ഉണ്ടോ എന്നാണ്. ചോദ്യത്തിനു മറുപടിയായി ഭൃത്യന്മാർ ഒരു കത്തു് അദ്ദേഹത്തെ ഏല്പിച്ചു. കത്തു് ഉറക്കെ വായിക്കാൻ കിരീല പെത്രോവിച്ച് ഗ്രമസ്ലനോടു പറഞ്ഞു. ഗ്രമസ്ലൻ ഇങ്ങിനെ വായിച്ചു:

''ബഹുമാന്യനായ പ്രഭോ,

താങ്കളുടെ ശ്വാനാലയത്തിലെ ജോലിക്കാരനായ പരമോഷ്ക ഇവിടെ വന്നു് എന്നോടു മാപ്പുചോദിക്കാതെ പൊക്രോവ്സ്കോയെയിലേക്കു് ഇനി മടങ്ങിവരാൻ ഞാൻ ഉദ്ദേശിക്കുന്നില്ല. താങ്കൾ അയാളെ ഇങ്ങോട്ടയയ്ക്കുക. അയാളെ ശിക്ഷിക്കണോ വേണ്ടയോ എന്നു തീരുമാനിക്കേണ്ടതു ഞാനാണ്. താങ്കളുടെ അടിയാളന്മാരുടെ പരിഹാസം ഞാൻ പൊറുക്കുകയില്ലെന്നു മാത്രമല്ല താങ്കളുടെ തന്നെ പരിഹാസവും ഞാൻ സഹിക്കയില്ല. ഞാൻ ഒരു വിദൂഷകനല്ല, പുരാതനമായ ഒരു തറവാട്ടിലെ അംഗമാണ്. എന്നു് താങ്കളുടെ വിശ്വസ്ത സേവകൻ

അന്ദ്രേയ് ദുബ്രോവ്സ്കി.''

ആധുനിക ആചാരമര്യാദകളുടെ വെളിച്ചത്തിൽ നോക്കിയാൽ തികച്ചും ധിക്കാരം നിറഞ്ഞ ഭാഷയായിരുന്നു

ആ കത്തിൻേറതു്. എന്നാൽ ആ കത്തിൻെറ ഭാഷയോ ശൈലിയോ അല്ല ഉള്ളടക്കമാണു് കിരീല പെത്രോവി ച്ചിനെ ശുണ്ഠി പിടിപ്പിച്ചതു്.

''എന്തൊരു ധിക്കാരം!'' എന്നാക്രോശിച്ചുകൊണ്ടു് കിരീല പെത്രോവിച്ച് കിടക്കയിൽ നിന്നു് ചാടിയിറ ങ്ങി. ''അയാളോടു മാപ്പുചോദിക്കാൻ എൻെറ ഭൃത്യന്മാ രെ അങ്ങോട്ടയക്കണമത്രെ! അവരെ ശിക്ഷിക്കണോ വേ ണ്ടയോ എന്നു നിശ്ചയിക്കേണ്ടതു് അയാളാണുപോലും! ആരോടാണു കളിക്കുന്നതെന്നു് അയാൾക്കറിയില്ലേ? ഞാൻ കാണിച്ചുകൊടുക്കാം... അയാൾ ഇതിൽ ഖേദിക്കും. ത്രൊ യെക്കുറൊവിനോടു കളിച്ചാൽ എങ്ങിനെയിരിക്കുമെന്നു് അയാൾ അനുഭവിച്ചു് അറിയും!''

കിരീല പെത്രോവിച്ച് വസ്ത്രം ധരിച്ചു് പതിവുള്ള ആൾക്കൂട്ടത്തോടെ നായാട്ടിനു പുറപ്പെട്ടു. എന്നാൽ അന്നത്തെ നായാട്ടു് ഒരു പരാജയമായിരുന്നു. പകൽ മുഴുവൻ ചുററി നടന്നിട്ടു് ഒരു മുയലിനെയാണു് അവർ കണ്ടതു്—അതു രക്ഷപ്പെടുകയും ചെയ്തു. കൂടാരത്തിലെ സദ്യയും പരാജയമ ടഞ്ഞു. കിരീല പെത്രോവിച്ചിനു് അതു തീരെ രുചികര മായി തോന്നിയില്ല എന്നു പറയുന്നതായിരിക്കും ശരി. അദ്ദേഹം പാചകക്കാരനെ അടിക്കുകയും അതിഥികളെ അവഹേളിക്കുകയും ചെയ്തു. തിരിച്ചുവരുമ്പോൾ കിരീല പെത്രോവിച്ച് നായാട്ടു സംഘത്തെ മുഴുവൻ കൂട്ടി മനപ്പൂർ വ്വം ദുബ്രോവ്സ്കിയുടെ വയൽ മുറിച്ചുകടന്നാണു് പൊ ക്രോവ്സ്കോയെയിൽ എത്തിയതു്.

ദിവസങ്ങൾ പലതു കഴിഞ്ഞിട്ടും അയല്ക്കാർ തമ്മിലു ള്ള വൈരം കെട്ടടങ്ങിയില്ല. ദുബ്രോവ്സ്കി പിന്നീടു് പൊക്രോവ്സ്കോയെയിലേക്കു പോയില്ല. കിരീല പെ ത്രോവിച്ചിനു് ദുബ്രോവ്സ്കിയെ കാണാത്തതിൽ മനപ്ര യാസമുണ്ടായിരുന്നു. എന്നാൽ ഉറക്കെ ചീത്തവിളിച്ചും അ ധിക്ഷേപവചനങ്ങൾ ചൊരിഞ്ഞുമാണു് അദ്ദേഹം അതു വെളിപ്പെടുത്തിയതെന്നു മാത്രം. അതെല്ലാം പൊടിപ്പും

തൊങ്ങലുംവച്ച് ദുബ്രോവ്സ്കിയുടെ ചെവിയിലെത്തിക്കുന്നതിൽ സ്ഥലത്തെ മാന്യന്മാർ അവരുടെ പങ്കു വഹിക്കുകയും ചെയ്തു.

ദുബ്രോവ്സ്കി ഒരു ദിവസം തന്റെ ചെറിയ എസ്റ്റേററിലൂടെ കുതിരവണ്ടിയിൽ സഞ്ചരിക്കുകയായിരുന്നു. ഒരു ബർച്ച് മരത്തോപ്പിനടുത്തെത്തിയപ്പോൾ ആരോ കോടാലികൊണ്ട് മരം മുറിക്കുന്ന ശബ്ദം അദ്ദേഹത്തിന്റെ കാതുകളിലെത്തി. നിമിഷങ്ങൾക്കുള്ളിൽ ഒരു മരം നിലംപതിക്കുന്ന ശബ്ദവും അദ്ദേഹം കേട്ടു. ശബ്ദം കേട്ടിടത്തേക്ക് കുതിരവണ്ടി അതിവേഗം ഓടിക്കാൻ അദ്ദേഹം വണ്ടിക്കാരനോടു പറഞ്ഞു. പൊക്രോവ്സ്കോയെയിലെ ഏതാനും കർഷകർ യാതൊരു കൂസലുമില്ലാതെ തന്റെ തടി മോഷ്ടിക്കുന്ന കാഴ്ചയാണ് അദ്ദേഹം അവിടെ കണ്ടത്. ദുബ്രോവ്സ്കിയെ കണ്ടപ്പോൾ അവർ നാലുപാടും ഓടി. എന്നാൽ വണ്ടിക്കാരന്റെ സഹായത്തോടെ അവരിൽ രണ്ടുപേരെ പിടിച്ച്, കയറുകൊണ്ടു വരിഞ്ഞുകെട്ടി തന്റെ വീട്ടുമുററത്തു കൊണ്ടുചെന്നു നിർത്താൻ അദ്ദേഹത്തിനു കഴിഞ്ഞു. ശത്രുക്കളുടെ മൂന്നു കുതിരകളേയും അദ്ദേഹത്തിനു പിടികിട്ടി. ദുബ്രോവ്സ്കിയുടെ രോഷം ആളിക്കത്തി. ത്രൊയെക്കുറൊവിന്റെ അടിയാന്മാർ അക്രമികളെന്ന് പരക്കെ അറിയപ്പെട്ടവരായിരുന്നെങ്കിലും മുമ്പൊരിക്കലും അവർ ദുബ്രോവ്സ്കിയുടെ എസ്റ്റേററിൽ തൊട്ടുകളിക്കാൻ ധൈരപ്പെട്ടിരുന്നില്ല. ദുബ്രോവ്സ്കി തങ്ങളുടെ യജമാനന്റെ സ്നേഹിതനാണെന്ന് അറിയാമായിരുന്നതുകൊണ്ടാണ് അവർ അടങ്ങിനിന്നത്. താനും ത്രൊയെക്കുറൊവും തമ്മിലുള്ള അകൽച്ചയിൽനിന്ന് ഇപ്പോൾ അവർ മുതലെടുക്കുകയാണെന്ന് ദുബ്രോവ്സ്കിക്കു മനസ്സിലായി. അതുകൊണ്ട് അവർ മുറിച്ച ബർച്ച് മരത്തിന്റെ കമ്പുകൊണ്ടുതന്നെ അവരെ പൊതിരെ തല്ലാനും അവരുടെ കുതിരകളെക്കൊണ്ട് ദുബ്രോവ്സ്കി എസ്റ്റേററിൽ പണിയെടുപ്പിക്കാനും അദ്ദേഹം ഉത്തരവിട്ടു. നിലവിലിരുന്ന എല്ലാ യുദ്ധ മര്യാദകളേ

യും ലംഘിക്കുന്നതായിരുന്നു ഈ പ്രവൃത്തി എന്നു പറയേണ്ടതില്ലല്ലോ.

അന്നുതന്നെ ഈ വിവരം കിരീല പെത്രോവിച്ചിന്റെ ചെവിയിലെത്തി. കോപംകൊണ്ട് മതിമറന്ന കിരീല പെത്രോവിച്ചിന് ആദ്യം തോന്നിയതു് തന്റെ അടിയാളരേയും കൂട്ടിക്കൊണ്ട് ഉടൻ തന്നെ ദുബ്രോവ്സ്കിയുടെ എസ്റ്റേററ് ആക്രമിക്കണമെന്നും അവിടെയുള്ളതെല്ലാം നശിപ്പിച്ചിട്ട് അതിന്റെ ഉടമസ്ഥനെ സ്വന്തം വീട്ടിൽ തന്നെ തടങ്കലിൽ വയ്ക്കണമെന്നുമായിരുന്നു. അത്തരം ഒരു സാഹസത്തെ തടയാൻ വാസ്തവത്തിൽ യാതൊന്നും ഉണ്ടായിരുന്നില്ല. എന്നാൽ പെട്ടെന്നുതന്നെ കിരീല പെത്രോവിച്ചിന്റെ ചിന്ത മററൊരു വഴിക്കു തിരിഞ്ഞു.

ആലോചനയിൽ മുഴുകി തന്റെ ബംഗ്ലാവിലെ വിശാലമായ ഹാളിൽ ഉലാത്തിക്കൊണ്ടിരുന്ന കിരീല പെത്രോവിച്ച് യാദൃച്ഛികമായി ജനലിലൂടെ പുറത്തേക്കു നോക്കി. ആ സമയത്തു് മൂന്നു കുതിരകളെ പൂട്ടിയ ഒരു വണ്ടി ഗയിററിനു മുമ്പിൽ വന്നു നിന്നു. ഒരു പ്രത്യേക തരം തുകൽതൊപ്പിയും ഓവർ കോട്ടും ധരിച്ച ചെറിയ ഒരു മനുഷ്യൻ അതിൽ നിന്നിറങ്ങി കാര്യസ്ഥൻ താമസിക്കുന്നിടത്തേക്കു നടന്നു. മജിസ്ട്രേട്ടായ ഷബാഷ്കിനാണ് അതെന്ന് കിരീല പെത്രോവിച്ചിനു മനസ്സിലായി. അയാളെ അദ്ദേഹം ആളയച്ചു വിളിപ്പിച്ചു. ഷബാഷ്കിൻ കിരീല പെത്രോവിച്ചിന്റെ മുമ്പിലെത്തി ഓച്ഛാനിച്ചു നിന്നു.

"നിങ്ങളുടെ പേരെന്താണെന്നാണു പറഞ്ഞതു്?" കിരീല പെത്രോവിച്ച് ചോദിച്ചു. "എന്തിനാണ് വന്നതു്?"

"ഞാൻ പട്ടണത്തിലേക്കു പോകുന്ന വഴി ഇവിടെ കയറിയതാണ്," ഷബാഷ്കിൻ പറഞ്ഞു. "അങ്ങുന്നിന്റെ കല്പനകൾ വല്ലതുമുണ്ടോ എന്നറിയാൻ കാര്യസ്ഥന്റെ അടുത്തേക്കു പോവുകയായിരുന്നു."

"കൊള്ളാം. തക്ക സമയത്താണ് നിങ്ങൾ വന്നതു്.

എനിക്കു് നിങ്ങളെക്കൊണ്ടു് ഒരാവശ്യമുണ്ടു്. കാപ്പി വോഡ്ക കുടിക്കൂ. എന്നിട്ടു് ഞാൻ പറയാം.''

ഇത്ര ഹൃദ്യമായൊരു സ്വീകരണം ഷബോഷ്കിൻ ഒട്ടും പ്രതീക്ഷിച്ചിരുന്നതല്ല. വോഡ്ക വേണ്ടെന്നു പറഞ്ഞിട്ടു് അയാൾ കിരീല പെത്രോവിച്ചു് പറയാൻ പോകുന്നതെന്തെന്നു് കേൾക്കാൻ ചെവികൂർപ്പിച്ചിരുന്നു.

''ചെറിയ ഒരെസ്റ്റേററു് സ്വന്തമായുള്ള ഒരയൽക്കാരൻ എനിക്കുണ്ടു്,'' കിരീല പെത്രോവിച്ചു് പറഞ്ഞു. ''എനിക്കതു് കൈക്കലാക്കണം. അതിനെന്താണു വഴി?''

''എന്തെങ്കിലും രേഖ കൈവശമുണ്ടോ, അങ്ങുന്നേ? അതോ...''

''ഇല്ലല്ലോ, ചങ്ങാതി. ഒരു രേഖയുമില്ല. പക്ഷേ അതിന്റെ ആവശ്യമുണ്ടോ? നിയമപരമായി യാതൊരു അവകാശവും ഇല്ലാതെ തന്നെ അതു പിടിച്ചെടുക്കണം. എന്നു പറഞ്ഞപ്പോഴാണു് ഒരു കാര്യം ഓർമ്മ വന്നതു്. ഒരു കാലത്തു് ആ എസ്റ്റേററു് ഞങ്ങളുടേതായിരുന്നു. സ്പിററ്സിൻ എന്നൊരാളോടു് ഞങ്ങൾ വാങ്ങിയതാണു്. പിന്നീടു് അതു് ദുബ്രോവ്സ്കിയുടെ അച്ഛനു് ഞങ്ങൾ വിററു. ആ വസ്തുത നമുക്കു പ്രയോജനപ്പെടുത്താൻ കഴിയുമോ?''

''സംശയമാണു്, അങ്ങുന്നേ. തികച്ചും നിയമാനുസൃതമായിട്ടായിരിക്കും ആ വില്പന നടന്നതു്.''

''ആലോചിച്ചു് എന്തെങ്കിലും ഒരു വഴി കണ്ടുപിടിക്കൂ, ചങ്ങാതി.''

''മേല്പടി എസ്റ്റേററിനെ സംബന്ധിച്ച ആധാരമോ ഉടമ്പടിയോ എന്തെങ്കിലുമൊന്നു് അയൽക്കാരനിൽ നിന്നു് കൈവശപ്പെടുത്താൻ കഴിഞ്ഞാൽ നമുക്കു് തീർച്ചയായിട്ടും...''

''മനസ്സിലായി. പക്ഷേ അവിടെയാണു കുഴപ്പം. അയാളുടെ എല്ലാ കടലാസുകളും ഒരു തീപിടുത്തത്തിൽ കത്തിനശിച്ചു.''

''കത്തിനശിച്ചെന്നോ! ഇതിൽക്കൂടുതൽ എന്താണു്

നമുക്കു വേണ്ടതു്? ഇനി നിയമാനുസൃതമായിത്തന്നെ മു ന്നോട്ടു പോയി നമുക്കു് കാര്യം സാധിക്കാം.''

''അങ്ങിനെയാണോ? കൊള്ളാം. ഇക്കാര്യം ഞാൻ നിങ്ങളെ ഏല്പിക്കുകയാണു്. കാര്യം സാധിച്ചാൽ ഞാൻ വേണ്ടവിധം കൃതജ്ഞതപ്രകാശിപ്പിക്കാൻ മറക്കില്ല.''

ഷബാഷ്കിൻ ഏതാണ്ടു് തറയിൽ മുട്ടുന്നതുവരെ കു നിഞ്ഞു വണങ്ങിയിട്ടു് അവിടെനിന്നു പോയി. അന്നുമു തൽ അയാൾ ത്രൊയെക്കുറൊവിൻെറ പദ്ധതി നടപ്പിലാ ക്കാൻ വേണ്ടതൊക്കെ ചെയ്തു തുടങ്ങി. അതിൻെറ ഫലമാ യി സുമാർ രണ്ടാഴ്ച കഴിഞ്ഞപ്പോൾ ദുബ്രോവ്സ്കിക്കു് അ ടുത്തുള്ള പട്ടണത്തിൽനിന്നു് ഒരു നോട്ടീസു കിട്ടി. കിസ്തി ന്യോവ്ക ഗ്രാമം (അതായിരുന്നു ദുബ്രോവ്സ്കിയുടെ എ സ്റ്റേററിൻെറ പേരു്) കൈവശം വയ്ക്കാൻ ദുബ്രോവ്സ്കിക്കു് അവകാശമുണ്ടെന്നു കാണിക്കുന്ന രേഖാമൂലമായ തെളിവു കൾ ഉടനടി കോടതിയിൽ ഹാജരാക്കണമെന്നായിരുന്നു അതിൽ ആവശ്യപ്പെട്ടിരുന്നതു്.

തികച്ചും അപ്രതീക്ഷിതമായി ഇങ്ങനെ ഒരു അന്വേ ഷണം വന്നതു കണ്ടു് അത്യന്തം ക്ഷുഭിതനായിത്തീർന്ന ദുബ്രോവ്സ്കി അന്നുതന്നെ പരുഷമായ ഭാഷയിൽ അതി നൊരു മറുപടി എഴുതി. കിസ്തിന്യോവ്ക ഗ്രാമം പിതാ വിൻെറ മരണത്തെ തുടർന്നു് ഒസ്യത്തായി തനിക്കു ലഭി ച്ചതാണെന്നും പിൻതുടർച്ചാവകാശ നിയമപ്രകാരം അതു കൈവശം വയ്ക്കാൻ തനിക്കു് പൂർണ്ണാധികാരമുണ്ടെന്നും ത്രൊയെക്കുറൊവിനു് ഇതിൽ തലയിടാൻ യാതൊരവകാ ശവുമില്ലെന്നും തൻെറ ഭൂമിയിന്മേൽ അന്യർ അവകാശവാ ദം ഉന്നയിക്കുന്നതു് അപകീർത്തികരവും വഞ്ചനാപരവുമാ ണെന്നുമായിരുന്നു അതിൻെറ സാരം.

ഈ കത്തു് ഷബാഷ്കിനെ അങ്ങേയററം സന്തുഷ്ടനാ ക്കുകയാണു ചെയ്തതു്. അതിൽനിന്നും അയാൾക്കു് രണ്ടു കാര്യങ്ങൾ മനസ്സിലാക്കാൻ കഴിഞ്ഞു: 1) ദുബ്രോവ്സ്കി വ്യവഹാരകാര്യത്തിൽ തികച്ചും അജ്ഞനാണു് 2) മുൻകോ

പിയും അവിവേകിയുമായതിനാൽ അദ്ദേഹത്തെ നിഷ്പ്രയാസം കട്ടക്കിൽ ചാടിക്കാം.

എന്നാൽ ക്ഷോഭം തെല്ലൊന്നു് അടങ്ങിയപ്പോൾ മജിസ്ട്രേട്ടിൻെറ നോട്ടീസ് ദ്രബ്രോവ്സ്കി ഒരാവർത്തികൂടി വായിച്ചുനോക്കി. അതിനു് കുറേക്കൂടി വിശദമായ ഒരു മറുപടി എഴുതേണ്ടതാണെന്നു് അദ്ദേഹത്തിനു മനസ്സിലായി. കുറേക്കൂടി കാര്യമാത്രപ്രസക്തമായ ഒരു വിശദീകരണം അദ്ദേഹം സമർപ്പിച്ചെങ്കിലും അതും അപര്യാപ്തമായിരുന്നെന്നു് പിന്നീടു തെളിഞ്ഞു.

കേസ് ഇഴഞ്ഞു നീങ്ങിക്കൊണ്ടിരുന്നു. തൻെറ അവകാശത്തിൽ പൂർണ്ണവിശ്വാസമുണ്ടായിരുന്ന ദ്രബ്രോവ്സ്കി കേസ് കാര്യമായെടുത്തില്ല. ഇടംവലം നോക്കാതെ പണം വാരിക്കോരി ചെലവാക്കാനുള്ള താല്പര്യമോ കഴിവോ അദ്ദേഹത്തിനില്ലായിരുന്നുതാനും. ഗുമസ്തപ്പരിഷയുടെ വിലയ്ക്കു വിൽക്കപ്പെടുന്ന മനസ്സാക്ഷിയെപ്പററി പുച്ഛിച്ചു സംസാരിക്കുന്നതിൽ എപ്പോഴും മുൻകൈയെടുത്തിരുന്നെങ്കിലും താൻതന്നെ അപകീർത്തിക്കു് ഇരയായിത്തീരുമെന്നു് ദ്രബ്രോവ്സ്കി ഒരിക്കലും വിചാരിച്ചിരുന്നില്ല. ത്രൊയെക്കുറൊവും താൻ തുടങ്ങിവച്ച ആ കേസിനെപ്പററി അധികം ആലോചിച്ചു് തലപുണ്ണാക്കിയില്ല. ഷബാഷ്കിനാണു് കേസ് നടത്തിയിരുന്നതു്. ത്രൊയെക്കുറൊവിനുവേണ്ടി ജഡ്ജിമാർക്കു കൈമടക്കു കൊടുക്കുകയും നിയമത്തെ ഇഷ്ടംപോലെ വളച്ചൊടിക്കുകയും ചെയ്തുകൊണ്ടു് അയാൾ അതു ഭംഗിയായി നിറവേററി. ലെഫ്ററനൻറ് ദ്രബ്രോവ്സ്കിയും ജനറൽ—ഇൻ—ചീഫ് ത്രൊയെക്കുറൊവും തമ്മിൽ തർക്കത്തിലിരിക്കുന്ന എസ്റ്റേററിനെപ്പററിയുള്ള വിധി കേൾക്കാനും അതിൽ സമ്മതമോ ആക്ഷേപമോ രേഖപ്പെടുത്താനുമായി കോടതിയിൽ ഹാജരാകണമെന്നുള്ള ഒരറിയിപ്പു് ഫെബ്രുവരി ഒമ്പതാംതീയതി ദ്രബ്രോവ്സ്കിക്കു കിട്ടി. അന്നുതന്നെ അദ്ദേഹം പട്ടണത്തിലേക്കു പുറപ്പെട്ടു. വഴിയ്ക്കു് ത്രൊയെക്കുറൊവിൻെറ കുതിരവണ്ടി അ

ദ്ദേഹത്തിൻെറ വണ്ടിയുടെ മുമ്പിൽ കയറി. അവർ ഇരുവരും ധിക്കാരത്തോടെ പരസ്പരം നോക്കി. ത്രൊയെക്കുറൊവിൻെറ മുഖത്തു പ്രത്യക്ഷപ്പെട്ട പകനിറഞ്ഞ പുഞ്ചിരി ദുബ്രോവ്സ്കി ശ്രദ്ധിക്കാതിരുന്നില്ല.

## അധ്യായം രണ്ട്

അന്നു രാത്രി പട്ടണത്തിലുള്ള ഒരു സ്നേഹിതൻെറ വീട്ടിൽ തങ്ങിയിട്ട് ദുബ്രോവ്സ്കി പിറേറന്നു രാവിലെ കോടതിയിൽ ഹാജരായി. അദ്ദേഹത്തെ ആരും ശ്രദ്ധിച്ചില്ല. എന്നാൽ തൊട്ടു പിന്നാലെ അവിടെ എത്തിയ കിരീല പെത്രോവിച്ചിനെ കണ്ടയുടൻ ഗുമസ്തന്മാർ തൂവൽപേനകൾ ചെവിക്കടയിലേക്കു തിരുകിക്കൊണ്ട് എണീററു നിന്നു. പ്രകടമായ ദാസ്യഭാവത്തോടെ കോടതി അംഗങ്ങൾ അദ്ദേഹത്തെ വണങ്ങി. അദ്ദേഹത്തിൻെറ പദവിയേയും പ്രായത്തേയും പൊണ്ണത്തടിയേയും മാനിച്ച് ഒരു ചാരുകസേര അദ്ദേഹത്തിൻവേണ്ടി മുമ്പോട്ടു വലിച്ചിടപ്പെട്ടു. തുറന്നു കിടന്ന വാതലിനടുത്തായി അദ്ദേഹം ഇരുന്നു. അന്ദ്രേയ് ഗവ്രീലൊവിച്ച് ചുവരിൽ ചാരി നിൽക്കുകയായിരുന്നു. കോടതിയിൽ പരിപൂർണനിശ്ശബ്ദത പരന്നു. സെക്രട്ടറി എണീററ് മുഴങ്ങുന്ന ശബ്ദത്തിൽ വിധിന്യായം വായിച്ചു തുടങ്ങി.

സ്വന്തം എസ്റ്റേററിന്മേൽ ചോദ്യം ചെയ്യപ്പെടാനാവാത്ത അവകാശമുള്ള ഒരു എസ്റ്റേററ് ഉടമയുടെ കൈയ്യിൽനിന്ന് ആ എസ്റ്റേററ് തട്ടിപ്പറിക്കാൻ റഷ്യയിൽ നിലവിലിരുന്ന മാർഗ്ഗങ്ങളിൽ ഒന്ന് എന്തെന്നറിയുവാൻ ഏവരും തല്പരരായിരിക്കുമെന്നുള്ളതുകൊണ്ട് ആ വിധിന്യായം മുഴവൻ ഞങ്ങൾ ഇവിടെ പകർത്തുന്നു.*

---

* അക്കാലത്തു് കോടതികളിൽ ഉപയോഗിച്ചിരുന്ന ഉദ്യോഗസ്ഥമേധാവിത്വപരവും പരിഹാസ്യമാംവണ്ണം തെ

സെക്രട്ടറി വായിച്ച കടലാസിൽ കോടതി അംഗങ്ങൾ എല്ലാവരും ഒപ്പുവച്ചിരുന്നു.

സെക്രട്ടറി വായന കഴിഞ്ഞു് സ്വസ്ഥാനത്തിരുന്ന പ്പോൾ മജിസ്ട്രേട്ട് എഴുന്നേററു് ത്രോയെക്കുറൊവിൻെറ നേരെ നോക്കി തല കുനിച്ചുകൊണ്ടു് അദ്ദേഹത്തെ അതിൽ ഒപ്പുവയ്ക്കാൻ ക്ഷണിച്ചു. ജേതാവായ ത്രോയെക്കുറൊവ് മജിസ്ട്രേട്ടിൻെറ കയ്യിൽ നിന്നു് പേന വാങ്ങി തൻെറ പരിപൂർണ്ണ സമ്മതം രേഖപ്പെടുത്തി ഒപ്പിട്ടു.

അടുത്തതു് ദുബ്രോവ്സ്കിയുടെ ഊഴമായിരുന്നു. സെക്രട്ടറി രേഖ അദ്ദേഹത്തിൻെറ അടുത്തേക്ക കൊണ്ടുചെന്നു. എന്നാൽ ദുബ്രോവ്സ്കി തലകുമ്പിട്ടു് അനങ്ങാതെ നിന്നതേയുള്ളു.

കോടതിവിധിയോടു് യോജിക്കുന്നുണ്ടെങ്കിൽ അക്കാര്യം എഴുതി ഒപ്പിടണമെന്നും അതല്ല ന്യായം തൻെറ ഭാഗത്താണെന്നു് ആത്മാർത്ഥമായി വിശ്വസിക്കുകയും നിയമം അനുവദിച്ചിട്ടുള്ള കാലപരിധിക്കുള്ളിൽ അധികൃതസ്ഥാനത്തു് അപ്പീൽ ബോധിപ്പിക്കുവാൻ ഉദ്ദേശിക്കുകയും ചെയ്യുന്നുണ്ടെങ്കിൽ തനിക്കു് ഇതിൽ ആക്ഷേപമുണ്ടു് എന്നെഴുതി ഒപ്പിടണമെന്നും സെക്രട്ടറി ദുബ്രോവ്സ്കിയോടു് വീണ്ടും പറഞ്ഞു.

ദുബ്രോവ്സ്കി ഒന്നും മിണ്ടിയില്ല... പെട്ടെന്നു് അദ്ദേഹം തലയുയർത്തി. ആ കണ്ണുകളിൽനിന്നു് തീ പാറി.

---

റുകൾ നിറഞ്ഞതുമായ ഭാഷാപ്രയോഗത്തിൻെറ ഉദാഹരണമെന്ന നിലയ്ക്കു് പുഷ്കിൻ ആ കോടതിവിധി പൂർണ്ണരൂപത്തിൽ പകർത്തിയിട്ടുണ്ടു്. എന്നാൽ പരിഭാഷക തീരെ വഴങ്ങാത്ത ആ രേഖ ഞങ്ങൾ ഇവിടെ കൊടുക്കുന്നില്ല. നിയമദൃഷ്ട്യാ ദുബ്രോവ്സ്കി എസ്റ്റേററിൻെറ അവകാശികൾ എക്കാലത്തും ത്രോയേക്കുറൊവ് കുടുംബക്കാരായിരുന്നുവെന്നു് നിയമജ്ഞരുടെ എല്ലാ ഉരുട്ടുംപിരട്ടും പ്രയോഗിച്ചു് അതിൽ തെളിയിച്ചിരുന്നു.

നിലത്തു് ആഞ്ഞുചവിട്ടിക്കൊണ്ടു് അദ്ദേഹം സെക്രട്ടറിയെ തള്ളിനിലത്തിടുകയും മഷിക്കപ്പി എടുത്തു് മജിസ്ട്രേട്ടിൻെറ നേർക്കു് എറിയുകയും ചെയ്തു. എല്ലാവരും നടുങ്ങിപ്പോയി. ദ്വബ്രോവ്സ്കി ആക്രോശിച്ചു: ''എന്താണിവിടെ നടക്കുന്നതു്? ദൈവസന്നിധാനം അശുദ്ധമാക്കുകയോ? നശിച്ച തലമുറ!'' കിരീല പെത്രോവിച്ചിൻെറ നേരെ നോക്കിക്കൊണ്ടു് അദ്ദേഹം തുടർന്നു: ''ദേവാലയത്തിനുള്ളിലേക്കു് നായാട്ടുകാർ വേട്ടനായ്ക്കളെ കയററിവിടുന്നതു് എവിടെയെങ്കിലും കേട്ടിട്ടുണ്ടോ? ദേവാലയത്തിൽ പട്ടികൾ ഓടി നടക്കുകയാണു്... ഞാൻ കാണിച്ചുതരാം...''
ബഹളം കേട്ടു് പാറാവുകാർ അകത്തേക്കു് ഓടിവന്നു. ദ്വബ്രോവ്സ്കി കുതറി മാറാൻ ശ്രമിച്ചുകൊണ്ടിരുന്നെങ്കിലും അവർ ഒരുതരത്തിൽ അദ്ദേഹത്തെ പിടിച്ചുനിർത്തുകയും പുറത്തേക്കു് ആനയിച്ചു് കുതിരവണ്ടിയിൽ കയററി ഇരുത്തുകയും ചെയ്തു. കോടതിയുടെ മുഴുവൻ അകമ്പടിയോടെ ത്രോയെക്കുറൊവും പുറത്തേക്കിറങ്ങി. ദ്വബ്രോവ്സ്കിക്കു് പെട്ടെന്നു് ഭ്രാന്തിളകുന്നതു കണ്ടു് അദ്ദേഹത്തിൻെറ ചിന്താശക്തിയും വിജയഗർവ്വും നശിച്ചുപോയിരുന്നു.

തങ്ങളുടെ സേവനത്തിനു പ്രതിഫലം പ്രതീക്ഷിച്ചു നിന്ന ജഡ്ജിമാരോടു് ഒരു നല്ലവാക്കുപോലും പറയാതെ അദ്ദേഹം വണ്ടിയിൽ കയറി അന്നുതന്നെ പൊക്രോവ്സ്കോയെയിലേക്കു മടങ്ങി. ദ്വബ്രോവ്സ്കി രോഗശയ്യയിലായിരുന്നു. ഭാഗ്യവശാൽ സമർത്ഥനായ ഒരു അപ്പോത്തിക്കിരി പട്ടണത്തിലുണ്ടായിരുന്നു. അദ്ദേഹം ദ്വബ്രോവ്സ്കിയുടെ രക്തം വാർന്നു കളയുകയും സ്പാനീഷ് ഈച്ചകളേയും അട്ടകളേയും ഉപയോഗിച്ചു് അദ്ദേഹത്തെ ചികിത്സിക്കുകയും ചെയ്തു. വൈകുന്നേരമായപ്പോഴേക്കും രോഗിയുടെ നില മെച്ചപ്പെട്ടു. അദ്ദേഹത്തിനു് സ്വബോധം വീണ്ടുകിട്ടി: പിറേറന്നു് അദ്ദേഹത്തെ കിസ്തിന്യോവ്കയിലേക്കു കൊണ്ടുപോയി—ആ ഗ്രാമം ഇപ്പോഴും അദ്ദേഹത്തിൻേറതായിരുന്നില്ല.

# അധ്യായം മൂന്ന്

കാലം കുറെ കടന്നുപോയി. നിർഭാഗ്യവാനായ ദുബ്രോവ്സ്കിക്ക് ആരോഗ്യം വീണ്ടുകിട്ടിയില്ല. ആദ്യ ദിവസത്തെപ്പോലുള്ള മതിഭ്രമം പിന്നീട് അദ്ദേഹത്തിന് ഉണ്ടായില്ല. എങ്കിലും അദ്ദേഹത്തിന്റെ കായികവും മാനസികവുമായ ശക്തി അനുദിനം ക്ഷയിച്ചുകൊണ്ടിരുന്നു. മുമ്പു ചെയ്തിരുന്ന ജോലികളൊന്നും അദ്ദേഹം ഇപ്പോൾ ചെയ്യാറില്ല. സ്വന്തം മുറിക്കുവെളിയിൽ ഇറങ്ങുന്നതു തന്നെ വളരെ ചുരുക്കം. ഏതോ ഗാഢമായ ആലോചനയിൽ മുഴുകി, മൗനിയായി അദ്ദേഹം ദിവസങ്ങൾതന്നെ കഴിച്ചുകൂട്ടുക പതിവായി. പണ്ട് ദുബ്രോവ്സ്കിയുടെ മകന്റെ ആയയായിരുന്ന യെഗോറൊവ്ന എന്ന സ്നേഹസമ്പന്നയായ വൃദ്ധ ഇപ്പോൾ അച്ഛന്റെ ആയയായി മാറി. ഒരു കൊച്ചുകുട്ടിയെ എന്നപോലെ അവർ അദ്ദേഹത്തെ പരിചരിച്ചു. ഉണ്ണാനും ഉറങ്ങാനും സമയമാകുമ്പോൾ അവർ അതു് അദ്ദേഹത്തെ ഓർമ്മപ്പെടുത്തും. അദ്ദേഹത്തെ ഭക്ഷണം കഴിപ്പിക്കുകയും കിടക്കയിൽ കിടത്തി പുതപ്പിക്കുകയും ചെയ്യും. അവർ പറയുന്നതെല്ലാം ദുബ്രോവ്സ്കി നിശ്ശബ്ദം അനുസരിച്ചിരുന്നു. എന്നാൽ മററുള്ളവരുമായി ഇടപെടാൻ അദ്ദേഹം തീരെ അശക്തനായിരുന്നു. വീട്ടുകാര്യങ്ങൾ അന്വേഷിക്കാനോ വേലക്കാർക്കു നിർദ്ദേശം കൊടുക്കാനോ അദ്ദേഹത്തിനു കഴിവുണ്ടായിരുന്നില്ല. അതിനാൽ ദുബ്രോവ്സ്കിയുടെ മകനെ വിവരമറിയിക്കാൻ യെഗോറൊവ്ന തീരുമാനിച്ചു. കാലാൾപ്പട ഗാർഡ്സ് റെജിമെൻറിലെ ഒരു ഓഫീസറായിരുന്ന ആ യുവാവു് തന്റെ റെജിമെൻറിനോടൊപ്പം പീറേറഴ്സ്ബർഗിൽ താമസിക്കുകയായിരുന്നു. വീട്ടിലെ കണക്കെഴുതുന്ന ബുക്കിൽനിന്നു് ഒരു കടലാസു കീറിയെടുത്തു് പാചകക്കാരനായ ഹരിതോണിനെ ഏല്പിച്ചിട്ട് അവർ എഴുത്തിലെ വാചകങ്ങൾ പറഞ്ഞുകൊടുത്തു. കിസ്റ്റിന്യോവ്കയിൽ എഴുത്തറിയാവുന്ന ഒരേ ഒ

രാം ഹരിതോണായിരുന്നു. കത്ത് അന്നു തന്നെ പട്ടണത്തിലെ തപാലാപ്പീസിൽ ഏല്പിക്കപ്പെട്ടു.

ഇനി കഥയിലെ യഥാർത്ഥ കഥാനായകനുമായി നമുക്ക് പരിചയപ്പെടാം.

കേഡററ് കോറിൽ ചേർന്നു പഠിച്ച വ്ലദീമിർ ദുബ്രോവ്സ്കി വിദ്യാഭ്യാസം പൂർത്തിയാക്കിയശേഷം ഗാർഡ്സ് വിഭാഗത്തിലെ ഒരു കോർനെററ് ആയിത്തീർന്നു. പുത്രൻെറ സുഖസൗകര്യങ്ങൾക്ക വേണ്ടി എത്ര പണം ചെലവാക്കാനും പിതാവായ ദുബ്രോവ്സ്കി തയ്യാറായിരുന്നു. അതിനാൽ ആ യുവാവിന് പ്രതീക്ഷിക്കാവുന്നതിൽ കൂടുതൽ പണം വീട്ടിൽനിന്നു ലഭിച്ചുകൊണ്ടിരുന്നു. ധാരാളിയും ഉന്നമനേച്ഛുവുമായ ആ യുവാവ് പണം ധൂർത്തടിച്ചു. ധനികയായ ഒരു വധുവിനെ ഇന്നല്ലെങ്കിൽ നാളെ താൻ കണ്ടുമുട്ടുമെന്ന പ്രതീക്ഷ എല്ലാ ദരിദ്രയുവാക്കളേയുംപോലെ അയാളും വച്ചു പുലർത്തിയിരുന്നു. അതിൽ വിശ്വസിച്ച് ഭാവിയെപ്പററി യാതൊരു ഭയാശങ്കകളും കൂടാതെ അയാൾ ചീട്ടുകളിച്ചു പണം നഷ്ടപ്പെടുത്തുകയും കടത്തിൽ മുങ്ങുകയും ചെയ്തിരുന്നു.

ഒരു സായാഹ്നത്തിൽ കുറെ ഓഫീസറന്മാർ വ്ലദീമിറിൻെറ മുറിയിലെ സോഫകളിലിരുന്നു പുക വലിക്കുകയായിരുന്നു. വ്ലദീമിറിൻെറ ഭൃത്യനായ ഗ്രീഷ ആ സമയത്ത് അകത്തു വന്ന് ഒരു കത്ത് യജമാനനെ ഏല്പിച്ചു. അതിൻെറ പുറത്തെ കുറിപ്പും മുദ്രയും കണ്ടപ്പോൾ ആ യുവാവ് ഒന്നു ഞെട്ടി.

ധൃതിയിൽ മുദ്രമാററി അയാൾ അതു വായിച്ചു:

''ഞങ്ങളുടെ യജമാനനായ വ്ലദീമിർ അന്ദ്രേയെവിച്ച് അറിയുന്നതിന്—അങ്ങയുടെ കുട്ടിക്കാലത്തെ ആയയായിരുന്ന ഞാൻ അങ്ങയുടെ അച്ഛൻെറ ആരോഗ്യത്തെപ്പററി അറിയിക്കാൻ ധൈര്യപ്പെടുകയാണ്. അദ്ദേഹത്തിന് തീരെ വയ്യ—ചിലപ്പോൾ അദ്ദേഹം അതുമിതും പുലമ്പും. എ

ട്ടം പൊട്ടം തിരിയാത്ത ഒരു കൊച്ചുകുഞ്ഞിനെപ്പോലെ ദിവസം മുഴുവൻ കത്തിയിരിക്കും—എന്നാൽ ജീവിതവും മരണവും ദൈവത്തിൻെറ കയ്യിലാണ്. ഞങ്ങളുടെ രക്ഷിതാവായ അങ്ങ് തീർച്ചയായും വരണം. പിസോച്ച്നയെയിലേക്ക കുതിരകളെ അയയ്ക്കാം. ഞങ്ങളെ കിരീല പെത്രോവിച്ച് ത്രൊയെക്കുറൊവിനു വിട്ടുകൊടുക്കാൻ കോടതി വിധിച്ചെന്നു കേട്ടു. അദ്ദേഹത്തിനാണത്രെ ഞങ്ങളുടെ മേൽ അവകാശം. എന്നാൽ ഞങ്ങൾ അങ്ങയുടെ കുടുംബത്തിലെ ദാസന്മാരാണ്, മറ്റൊന്നും ഞങ്ങൾ കേട്ടിട്ടില്ല. അങ്ങ് പീറേറഴ്സ്ബർഗിലാണല്ലൊ. ചക്രവർത്തി തിരുമനസ്സിനോട് സങ്കടമുണർത്തിച്ചാൽ അദ്ദേഹം നമ്മെ കൈവെടിയുകയില്ല.

ഒറീന യെഗോറൊവ്ന ബുസിരേവ്യാവ.

അമ്മയുടെ അനുഗ്രഹം ഗ്രീഷക്ക് അയക്കുന്നു. അവൻ അങ്ങയെ ശരിക്ക് പരിചരിക്കുന്നുണ്ടോ? ഒരാഴ്ചയായി ഇവിടെ മഴയാണ്. നിക്കൊലാസ് പുണ്യാളൻെറ പെരുന്നാളിൻെറ തലേന്ന് ഇടയൻ റോദ്യ മരിച്ചു.''

ഏറെക്കുറെ ദുർഗ്രഹമായിരുന്ന ആ കത്ത് അതിയായ ഉൽക്കണ്ഠയോടെ വ്ലദീമിർ ദുബ്രോവ്സ്കി പലതവണ വായിച്ചു. കൊച്ചുന്നാളിൽത്തന്നെ അയാളുടെ അമ്മ മരിച്ചുപോയിരുന്നു. പിതാവിനെ അടുത്തറിയാൻ അവസരം കിട്ടുന്നതിനു മുമ്പ്, കേവലം എട്ടു വയസ്സു പ്രായമുള്ളപ്പോൾ വ്ലദീമിർ സെൻറ്പീറേറഴ്സ്ബർഗിലേക്ക് അയക്കപ്പെട്ടു. എങ്കിലും അയാൾക്ക് പിതാവിനോട് വൈകാരികമായ ഒരു പ്രത്യേക അടുപ്പം തോന്നിയിരുന്നു. കുടുംബജീവിതത്തിൻെറ സ്വച്ഛമായ സുഖം അനുഭവിച്ചിട്ടില്ലാത്ത ആ യുവാവ് അക്കാരണത്താൽത്തന്നെ അതിനെ കൂടുതൽ വിലമതിച്ചു.

പിതാവിനെ തനിക്കു് നഷ്ടപ്പെടും എന്ന ചിന്ത അയാളുടെ ഹൃദയത്തെ ഞെരിച്ചു. അദ്ദേഹത്തിൻെറ ഇപ്പോഴത്തെ രോഗനിലയെപ്പററി യെഗോറൊവ്നയുടെ കത്തിലുണ്ടായിരുന്ന സൂചന അയാളെ ഭയവിഹ്വലനാക്കി. തൻെറ പിതാവു്, ഏതോ ഒരു ഓണംകേറാമൂലയിൽ ഉപേക്ഷിക്കപ്പെട്ടനിലയിൽ ബുദ്ധിശൂന്യയായ ഒരു വൃദ്ധയുടേയും ഏതാനും ഭൃത്യന്മാരുടേയും ചുമതലയിൽ കഴിയുകയാണെന്നും അദ്ദേഹം ഏതോ കൊടുംവിപത്തിൻെറ ഭീഷണിക്കടിപെട്ടു് ശാരീരികവും മാനസികവുമായ ദണ്ഡനയനുഭവിച്ചു് നിസ്സഹായനായി മരിച്ചുകൊണ്ടിരിക്കുകയാണെന്നും അയാൾക്കു തോന്നി. തൻെറ കുററകരമായ അനാസ്ഥയിൽ അയാൾ പശ്ചാത്തപിച്ചു. അയാൾക്കു് അച്ഛൻെറ എഴുത്തു കിട്ടിയിട്ടു് വളരെക്കാലമായിരുന്നു. എന്നാൽ നായാട്ടിലോ വസ്തുവകകളുടെ കാര്യത്തിലോ മുഴുകി അദ്ദേഹം എഴുതാതിരിക്കുകയാണെന്നാണു് അയാൾ വിചാരിച്ചതു്. അതിനാൽ അയാൾ അദ്ദേഹത്തെപ്പററി അന്വേഷിക്കുകയുണ്ടായില്ല.

അച്ഛൻെറ അടുത്തേക്കു പോകണമെന്നും വേണ്ടിവന്നാൽ ഉദ്യോഗം വലിച്ചെറിഞ്ഞിട്ടു് അവിടെത്തന്നെ താമസിച്ചു് അദ്ദേഹത്തെ പരിചരിക്കണമെന്നും വ്ലദീമിർ തീരുമാനിച്ചു. സ്നേഹിതൻെറ മനക്ലേശം കണ്ടു് അതിഥികൾ പിരിഞ്ഞുപോയി. ഒററയ്ക്കായപ്പോൾ അയാൾ അവധിക്കു് അപേക്ഷ എഴുതിവച്ചിട്ടു് പൈപ്പുവലിച്ചുകൊണ്ടു് സോഫയിൽ ചെന്നു കിടന്നു് ചിന്തയിൽ മുഴുകി.

വ്ലദീമിർ അന്നുതന്നെ അവധിക്കുള്ള അപേക്ഷ സമർപ്പിക്കുകയും മൂന്നുദിവസം കഴിഞ്ഞു് തപാൽ വണ്ടിയിൽ കയറി യാത്രയാരംഭിക്കുകയും ചെയ്തു.

കിസ്റ്റിന്യോവ്കയിലേക്കു തിരിഞ്ഞുപോകാനുള്ള സ്റ്റേഷൻ അടുത്തു. അശുഭ ചിന്തകൾ വ്ലദീമിറിൻെറ ഹൃദയത്തെ കാർന്നു തിന്നുകൊണ്ടിരുന്നു. തനിക്കു് പിതാവിനെ ജീവനോടെ കാണാൻ കഴിഞ്ഞില്ലെങ്കിലോ എന്നായിരുന്നു

അയാളുടെ ഭയം. നാട്ടിൻപുറത്ത് തന്നെ കാത്തിരിക്കുന്ന വിരസ ജീവിതം അയാൾ ഭാവനയിൽ കണ്ടു—ഏകാന്തത, ദാരിദ്ര്യം, എസ്റ്റേറ്റിനെ സംബന്ധിക്കുന്ന, തനിക്കു യാതൊരു പിടിയുമില്ലാത്ത, ചുമതലകൾ. സ്റ്റേഷനിലെത്തിയ ഉടൻതന്നെ അയാൾ പോസ്റ്റുമാസ്റ്ററുടെ അടുത്തുചെന്ന് കുതിരകളുണ്ടോ എന്ന് അന്വേഷിച്ചു. പോകേണ്ടത് കിസ്ലിന്യോവ്കയിലേക്കാണെന്ന് മനസ്സിലായപ്പോൾ നാലുദിവസമായി അവിടെ കുതിരകൾ കാത്തു നിൽക്കുന്നുണ്ടെന്ന് അയാൾ വ്ലദീമിറിനോടു പറഞ്ഞു. താമസിയാതെ അന്തോൺ എന്ന വണ്ടിക്കാരൻ അവിടെ എത്തി. വ്ലദീമിറിന്റെ കുട്ടിക്കാലത്ത് അയാളുടെ കുതിരയെ നോക്കുകയും അയാളെ കുതിരലായത്തിൽ കൂട്ടിക്കൊണ്ടുപോവുകയും ചെയ്തിരുന്ന ആ വൃദ്ധൻ അയാളെ കണ്ടയുടൻ കണ്ണീരൊഴുക്കിക്കൊണ്ട് തല നിലത്തു മുട്ടുംവരെ കുനിഞ്ഞ് നമസ്കരിക്കുകയും വലിയ യജമാനൻ ഇപ്പോഴും ജീവിച്ചിരിപ്പുണ്ടെന്ന് അറിയിക്കുകയും ചെയ്തു. പിന്നീട് അയാൾ ഓടിപ്പോയി കുതിരകളെ വണ്ടിയിൽ പൂട്ടി. പ്രാതൽ കഴിക്കാനുള്ള ക്ഷണം നിരസിച്ചുകൊണ്ട് വ്ലദീമിർ അന്ദ്രേയെവിച്ച് ഉടൻതന്നെ കിസ്ലിന്യോവ്കയിലേക്കു പുറപ്പെട്ടു. ഗ്രാമവീഥികളിലൂടെ വണ്ടിയോടിച്ചു പോകുന്നതിനിടയിൽ അവർ ഓരോന്ന് സംസാരിച്ചുകൊണ്ടിരുന്നു.

''എന്റെ അച്ഛനും ത്രൊയെക്കുറൊവും തമ്മിൽ കോടതിയിൽ വ്യവഹാരം നടക്കുന്നെന്നു കേട്ടല്ലോ. അതെന്താണ്, അന്തോൺ?''

''ദൈവംതമ്പുരാനറിയാം, വ്ലദീമിർ അന്ദ്രേയെവിച്ച്... നമ്മുടെ യേമാനും കിരീല പെത്രോവിച്ചും തമ്മിൽ വഴക്കിട്ടെന്നും കിരീല പെത്രോവിച്ച് കോടതിയിൽ കേസു കൊടുത്തെന്നും ഒക്കെ ആളുകൾ പറയുന്നു. കിരീല പെത്രോവിച്ചു പറഞ്ഞാൽ ജഡ്ജി പറയുന്നതിനു തുല്യമാണെന്ന് അറിയാമല്ലൊ. യേമാന്മാർ ഇഷ്ടംപോലെ ചെയ്യും. അതു് അരുതെന്നു പറയാൻ ദാസന്മാരായ ഞങ്ങൾക്ക് അ

വകാശമില്ല. എങ്കിലും പറയുകയാണു്, നമ്മുടെ യേമാൻ കിരീല പെത്രോവിച്ചിനെ എതിർക്കാൻ പോകേണ്ടിയിരുന്നില്ല. അതു വേണ്ടായിരുന്നു. ഒരു തോൽവാറിനു് കോടാലിയോടു് ഒപ്പം നില്ക്കാൻ കഴിയില്ലല്ലൊ.''

''ഇവിടെ കിരീല പെത്രോവിച്ചിന്റെ എന്തു തോന്ന്യവാസവും നടക്കുമെന്നർത്ഥം.''

''അതെ, യേമാന്നേ. അദ്ദേഹത്തിനു് മജിസ്റ്റ്രേട്ടിനെപോലും വകയില്ലെന്നാ കേട്ടതു്. ഇസ്പ്രാവ്നിക്*അദ്ദേഹം പറയുന്നതേ കേൾക്കു. മാന്യന്മാരെല്ലാം അദ്ദേഹത്തിന്റെ മുമ്പിൽ ഓച്ഛാനിച്ചു നിൽക്കുന്നവരാണു്. ഓ, വെള്ളക്കുഴിയുണ്ടെങ്കിൽ അടുത്തു പന്നിയും കാണും.''

''അദ്ദേഹം നമ്മുടെ എസ്റ്റേററു് കൈവശപ്പെടുത്താൻ പോകുന്നെന്നു കേട്ടതു് നേരാണോ?''

''അതു ഞങ്ങളും കേട്ടു, യേമാന്നേ. കുറെ ദിവസം മുമ്പു് മാമോദീസാ പെരുനാളിന്നു് പൊക്രോവ്സ്കോയെയിലെ കപ്യാരു് നമ്മുടെ മൂപ്പനോടു പറഞ്ഞു, 'നിങ്ങടെ നല്ലകാലം കഴിഞ്ഞു, കിരീല പെത്രോവിച്ചു് നിങ്ങളെ നിലയ്ക്കു നിർത്തും.' അതു കേട്ടപ്പോൾ നമ്മുടെ കൊല്ലൻ മികീത ചോദിച്ചു: 'എന്തിനാ അതുമിതും പറഞ്ഞു് മനുഷ്യരെ പേടിപ്പിക്കുന്നതു്? കിരീല പെത്രോവിച്ചു് അദ്ദേഹത്തിന്റെ കാര്യം നോക്കും, അന്ദ്രേയ് ഗവ്രീലൊവിച്ചു് അദ്ദേഹത്തിന്റെ കാര്യം നോക്കും. നമ്മളെല്ലാം ദൈവത്തിന്റേയും ചക്രവർത്തിയുടേയും പ്രജകളുമാണു്. ആളുകളുടെ വാ മൂടി കെട്ടാൻ പററില്ലല്ലോ.' ''

''അപ്പോൾ ത്രൊയെക്കുറൊവ് യജമാനനാകുന്നതു് നിങ്ങൾക്കു് ഇഷ്ടമില്ല, അല്ലേ?''

''കിരീല പെത്രോവിച്ചോ? നല്ല കാര്യമായി. അദ്ദേഹത്തിന്റെ അടിയാളന്മാർക്കുതന്നെ അവിടെ രക്ഷയി

---

* ഇസ്പ്രാവ്നിക്—ജില്ലാ പോലീസ് മേധാവി.—എഡി.

ല്ല. പിന്നെ മററുള്ളവരെ വെറുതെ ഇരുത്തുമോ? അദ്ദേഹം അവരുടെ തൊലി മാത്രമല്ല മാംസവും ഉരിച്ചെടുക്കും. അതിനിടയാകാതിരിക്കട്ടെ. വലിയേമാൻെറ രോഗം വേഗം സുഖപ്പെട്ടാൽ മതിയായിരുന്നു. ദൈവം അദ്ദേഹത്തെ കൊണ്ടുപോവുകയാണെങ്കിൽ കൊച്ചേമാൻ ഞങ്ങളുടെ കാര്യം എല്ലാണം. യേമാൻ ഞങ്ങളെ ഉപേക്ഷിക്കാതിരുന്നാൽ ഞങ്ങൾ എപ്പോഴും യേമാൻെറ കൂടെ നില്ലും.'' ഇത്രയും പറഞ്ഞിട്ട് അന്തോൺ ചാട്ട വീശുകയും കടിഞ്ഞാൺ പിടിച്ചുകുലുക്കുകയും ചെയ്തു. കുതിരകൾ ചുറുചുറുക്കോടെ ഓട്ടം തുടർന്നു.

വൃദ്ധനായ വണ്ടിക്കാരൻെറ സ്വാമിഭക്തി വ്ലദീമിർ ദുബ്രോവ്സ്കിയുടെ ഹൃദയത്തെ സ്പർശിച്ചു. അയാൾ ചിന്തയിൽ മുഴുകി നിശ്ശബ്ദനായിരുന്നു. ഏതാണ്ട് ഒരു മണിക്കൂർ കഴിഞ്ഞപ്പോൾ ''അതാ, പൊക്രോവ്സ്കോയെ,'' എന്ന് ഗ്രീഷ വിളിച്ചു പറയുന്നതു കേട്ടാണ് വ്ലദീമിർ ഉണർന്നതു്. അയാൾ തല ഉയർത്തി നോക്കി. വലിയൊരു തടാകത്തിൻെറ കരയിലൂടെയാണ് വണ്ടി പൊയ്ക്കൊണ്ടിരുന്നതു്. ഒരു തോട്ട് അവിടെ നിന്ന് ഉത്ഭവിച്ച് കുന്നുകളുടെ ഇടയിലൂടെ വളഞ്ഞു പുളഞ്ഞു് ഒഴുകിക്കൊണ്ടിരുന്നു. ആ കുന്നുകളിലൊന്നിൻെറ നിറുകയിൽ പച്ചിലക്കാടിനു മുകളിൽ, കല്ലുകൊണ്ടു പണിത ഒരു കൂററൻ ബംഗ്ലാവിൻെറ പച്ചനിറമുള്ള മേൽക്കൂരയും മട്ടുപ്പാവും തലയുയർത്തി നില്ക്കുന്നതും മറെറാരു കുന്നിൻെറ മുകളിൽ അഞ്ചു താഴികക്കുടങ്ങളോടുകൂടിയ ഒരു പള്ളിയും പുരാതനമായ ഒരു മണിമേടയും നിൽക്കുന്നതും അവിടെനിന്നു നോക്കിയാൽ കാണാമായിരുന്നു... അടുക്കളത്തോട്ടവും കിണറുമുള്ള കർഷകക്കുടിലുകളായിരുന്നു ചുററിനും. ആ സ്ഥലം വ്ലദീമിറിന് സുപരിചിതമായിരുന്നു. തന്നെക്കാൾ ചെറിയ കുട്ടിയായിരുന്ന മാഷ ത്രൊയെക്കുറൊവയോടൊപ്പം കുട്ടിക്കാലത്തു് താൻ ഓടിക്കളിച്ചിട്ടുള്ള സ്ഥലമാണ് അതെന്ന് അയാൾ ഓർത്തു. ആ ഇളം പ്രായത്തിൽ തന്നെ മാഷ അതിസുന്ദരിയാ

യിരുന്നു. അവളെപ്പററി അന്തോണിനോട്ട് ചോദിച്ചാൽ കൊള്ളാമെന്ന് അയാഠംണ്ടാക്കയിരുന്നെങ്കിലും അകാരണ മായ ഒരുതരം സങ്കോചം അയാളെ അതിന് അനുവദി ച്ചില്ല.

ബംഗ്ലാവിനോടടുത്തപ്പോഠം തോട്ടത്തിലെ മരങ്ങഠം ക്കിടയിലൊരിടത്തു് ഒരു വെളുത്ത പാവാടയുടെ അഗ്രം കാററിൽ ഉലഞ്ഞുകൊണ്ടിരിക്കുന്നതു് വ്ലദീമിർ കണ്ടു. എ ന്നാൽ ആ സമയത്തു് അന്തോൺ കുതിരയെ അതിവേഗം ഓടിച്ചുതുടങ്ങി—പട്ടണങ്ങളിലേയും ഗ്രാമങ്ങളിലേയും വ ണ്ടിക്കാരെ ഒരേപോലെ ബാധിക്കുന്ന ഒരുതരം പൊങ്ങ ച്ചം ആ വൃദ്ധനേയും പിടികൂടിയിരുന്നു. പാലവും ഗ്രാമ വും പിന്നിട്ടു് വണ്ടി ഒരു കുന്നിൻ ചെരിവിലൂടെ മുകളി ലേക്കു കയറിത്തുടങ്ങി. ഒരു ബർച്ച് മരത്തോപ്പും അതി ൻെറ ഇടത്തു വശത്തുള്ള തുറസ്സായ സ്ഥലത്തു സ്ഥിതിചെ യ്തിരുന്ന ചാരനിറമുള്ള ചെറിയ ഒരു വീടിൻെറ ചുവന്ന മേൽക്കൂരയും കാണാറായി. വ്ലദീമിറിൻെറ ഹൃദയം ശക്തി യായി മിടിച്ചു. കിസ്ലിന്യോവ്ക ഗ്രാമവും അയാളുടെ പി താവിൻെറ ചെറുഭവനവുമായിരുന്നു അതു്.

പത്തുമിനിട്ടിനുള്ളിൽ വണ്ടി വീടിൻെറ മുൻവശത്തെ മുററത്തെത്തി. അവാച്യമായ വികാരപാരവശ്യത്തോടെ വ്ലദീമിർ ചുററും നോക്കി. അയാഠം സ്വഭവനം സന്ദർശി ച്ചിട്ട് നീണ്ട പന്ത്രണ്ടു സംവത്സരങ്ങഠം കഴിഞ്ഞിരുന്നു. വേലിക്കരികിൽ അന്നുണ്ടായിരുന്ന ബർച്ച്മരത്തൈകളെ ല്ലാം ഇപ്പോഠം വളർന്നു് പൊക്കമുള്ള മരങ്ങളായിക്കഴിഞ്ഞി രുന്നു. ദീർഘചതുരാകൃതിയിലുള്ള മൂന്നു പൂത്തടങ്ങളാലും വീതിയും വെടിപ്പുമുള്ള ഒരു നടപ്പാതയാലും സമലങ്കൃത മായിരുന്ന മുററം ഇപ്പോഠം പുല്ലു കണ്ടമാനം വളർന്നു് കാടു പിടിച്ചു കിടന്നിരുന്നു. കാലുകഠം കൂട്ടിക്കെട്ടിയ ഒരു കുതിര അവിടെ മേഞ്ഞുകൊണ്ടിരുന്നു. നായ്ക്കഠം ഉറക്കെ കുരച്ചു തു ടങ്ങിയെങ്കിലും അന്തോണിനെ തിരിച്ചറിഞ്ഞയുടൻ നിശ്ശ ബ്ദരായി വാലാട്ടിക്കൊണ്ടു് നിന്നു. ഭൃത്യജനങ്ങഠം അവരു

ടെ പാർപ്പിടങ്ങളിൽ നിന്നു് പുറത്തേക്കു് ഓടിവന്നു. ശബ്ദകോലാഹലത്തോടെ ചെറിയേമാൻ വന്നതിലുള്ള സന്തോഷം വെളിപ്പെടുത്തിക്കൊണ്ടു് അവർ വണ്ടിക്കു ചുററും കൂടിനിന്നു. ആകാംക്ഷാഭരിതരായ ആ ആൾക്കൂട്ടത്തിനിടയിലൂടെ പണിപ്പെട്ടു് മുന്നോട്ടു നടന്നു് വ്ലദീമിർ പൂമുഖത്തേക്കുള്ള പൊളിഞ്ഞ പടവുകൾ ഓടിക്കയറി. അവിടെ കാത്തുനിന്നിരുന്ന യെഗോറൊവ്ന അയാളെ കെട്ടിപ്പിടിച്ചു് പൊട്ടിക്കരഞ്ഞു.

''മതി, മതി,'' സ്നേഹസമ്പന്നയായ ആ വൃദ്ധയെ മാറോടു ചേർത്തു പിടിച്ചുകൊണ്ടു് വ്ലദീമിർ പറഞ്ഞു. ''അച്ഛൻ എവിടെ? അച്ഛനു് എന്തു പററി? ഇപ്പോൾ എങ്ങിനെയിരിക്കുന്നു?''

ഇതിനിടയിൽ നല്ല ഉയരമുള്ള വിളറി വിവശനായ ഒരു വൃദ്ധൻ വേച്ചുവേച്ചു് ഹാളിലെത്തി. ശയനവസ്ത്രങ്ങളായിരുന്നു അദ്ദേഹം ധരിച്ചിരുന്നതു്.

''വലോദ്യാ, നീ വന്നോ?'' തളർന്ന ശബ്ദത്തിൽ അദ്ദേഹം ചോദിച്ചു. വ്ലദീമിർ വികാരവായ്പോടെ പിതാവിനെ കെട്ടിപ്പിടിച്ചു. ആ സന്തോഷം താങ്ങാൻ രോഗിയായ പിതാവിനു് കരുത്തില്ലായിരുന്നു. അദ്ദേഹത്തിന്റെ കാലുകൾ വിറച്ചു. പുത്രൻ താങ്ങിയിട്ടില്ലായിരുന്നെങ്കിൽ അദ്ദേഹം വീണുപോകുമായിരുന്നു.

''അങ്ങു് എണീററതു് എന്തിനാണു്?'' യെഗോറൊവ്ന സ്നേഹപൂർവ്വം ശാസിച്ചു. ''നിവർന്നു നില്ക്കാൻ കെല്പില്ലാത്ത ആൾ മററുള്ളവരോടൊപ്പം ഓടിനടക്കാൻ തുടങ്ങിയാലോ?''

വൃദ്ധനെ എടുത്താണു് കിടക്കയിൽ കൊണ്ടുപോയി കിടത്തിയതു്. മകനോടു സംസാരിക്കാൻ അദ്ദേഹത്തിനു് അതിയായ ആഗ്രഹമുണ്ടായിരുന്നു. എന്നാൽ അദ്ദേഹത്തിന്റെ ചിന്തകൾ കൂടിക്കുഴഞ്ഞു. പരസ്പര ബന്ധമില്ലാത്ത എന്തൊക്കെയോ പുലമ്പാനേ അദ്ദേഹത്തിനു കഴിഞ്ഞുള്ളൂ. അധികം താമസിയാതെ അദ്ദേഹം ആ ശ്രമം ഉപേക്ഷിച്ചു്,

മയക്കത്തിലേക്ക വഴുതിവീണു. അച്ഛന്റെ സ്ഥിതി കണ്ടു് വ്ലദീമിർ അമ്പരന്നു. അയാരം പിതാവിന്റെ മുറിയിൽ തന്നെ ഇരുന്നു. അച്ഛന്റെ അടുത്തു് ഒററയ്ക്കിരിക്കാൻ തന്നെ അനുവദിക്കണമെന്നു് അയാരം ഭൃത്യന്മാരോടു് അഭ്യർത്ഥിച്ചു. അവർ ഉടൻതന്നെ അതനുസരിക്കുകയും അവിടെനിന്നു പോവുകയും ചെയ്തു. ഗ്രീഷയെ അവർ കൂട്ടിക്കൊണ്ടുപോയി. നാട്ടിൻപുറത്തെ സമ്പ്രദായമനുസരിച്ചു് അവർ അയാളെ സൽക്കരിക്കുകയും ചോദ്യങ്ങളും സ്നേഹപ്രകടനങ്ങളുംകൊണ്ടു് വീർപ്പുമുട്ടിക്കുകയും ചെയ്തു.

## അധ്യായം നാലു്

സദ്യ ഒരുക്കാറുള്ള മേശപ്പുറത്തു് ഒരു ശവപ്പെട്ടി.

കിസ്തിന്യോവ്കയിലെത്തി ഏതാനും ദിവസങ്ങരം കഴിഞ്ഞപ്പോരം പിതാവിന്റെ എസ്റ്റേററു കാര്യങ്ങരം ഏറെറടുക്കാൻ യുവാവായ ദുബ്രോവ്സ്കി തീരുമാനിച്ചു. എന്നാൽ കാര്യങ്ങളുടെ കിടപ്പു് വിശദീകരിച്ചുകൊടുക്കാൻ പിതാവു് അശക്തനായിരുന്നു. ഒരു വക്കീലിനെ ഒരിക്കലും അദ്ദേഹം ഏർപ്പെടുത്തിയിരുന്നുമില്ല. അച്ഛന്റെ കടലാസുകളെല്ലാം വ്ലദീമിർ പരിശോധിച്ചു നോക്കി. മജിസ്ട്രേട്ടിന്റെ ആദ്യത്തെ കത്തും അതിനു് ദുബ്രോവ്സ്കി അയച്ച മറുപടിയുടെ ഒരു നക്കലും മാത്രമേ അയാരംക്ക കിട്ടിയുള്ളു. ആ കടലാസുകളിൽനിന്നു് കേസിനെ സംബന്ധിച്ച യഥാർത്ഥ വിവരങ്ങരം മനസ്സിലാക്കാൻ കഴിയുമായിരുന്നില്ല. നീതി തന്റെ ഭാഗത്താണെന്നു ദൃഢമായി വിശ്വസിച്ചിരുന്ന വ്ലദീമിർ പുതിയ എന്തെങ്കിലും സംഭവവികാസം ഉണ്ടാകുന്നതുവരെ കാത്തിരിക്കാൻ തീരുമാനിച്ചു.

അന്ദ്രേയ് ഗവ്രീലൊവിച്ചിന്റെ ആരോഗ്യം അനുദി

നം ക്ഷയിച്ചുകൊണ്ടിരുന്നു. വാർദ്ധക്യ സഹജമായ ബുദ്ധി മാന്ദ്യത്തിന് പൂർണ്ണമായും കീഴടങ്ങിക്കഴിഞ്ഞ പിതാവ് കഥാവശേഷനാകാൻ ഇനി അധികം താമസമില്ലെന്ന് വ്ലദീമിറിന് മനസ്സിലായി. അയാൾ രോഗശയ്യക്കടുത്തുനിന്ന് മാറാതെ സദാ അദ്ദേഹത്തെ ശുശ്രൂഷിച്ചുകൊണ്ടിരുന്നു.

ഇതിനിടയിൽ അപ്പീൽകൊടുക്കാനുള്ള സമയം കഴിഞ്ഞു. ആരും അപ്പീൽ ബോധിപ്പിച്ചിരുന്നുമില്ല. അതിനാൽ കിസ്റ്റിന്യോവ്ക ഇപ്പോൾ ത്രൊയെക്കുറൊവിന്റെ വകയാണെന്ന കോടതിവിധി സ്ഥിരീകരിക്കപ്പെട്ടു. ഷബാഷ്കിൻ കിരീല പെത്രോവിച്ചിന്റെ മുമ്പിലെത്തി താണു വണങ്ങിയിട്ട് അദ്ദേഹത്തെ അനുമോദിച്ചു. പുതുതായി ലഭിച്ച എസ്റ്റേറ്റ് നേരിട്ടോ മുക്ത്യാർ മുഖേനയോ കൈവശപ്പെടുത്താൻ ഒരു ദിവസം നിശ്ചയിക്കണമെന്ന് അയാൾ അദ്ദേഹത്തോട് അഭ്യർത്ഥിച്ചു. കിരീല പെത്രോവിച്ച് ഏതാണ്ട് കഴങ്ങിയ മട്ടിലായി. അദ്ദേഹം ഒരിക്കലും ഒരു അത്യാഗ്രഹിയായിരുന്നില്ല. അതിനാൽ, തന്റെ പ്രതികാര നടപടി അതിർകടന്നുപോയെന്ന് അദ്ദേഹത്തിന് തോന്നിത്തുടങ്ങിയിരുന്നു. മനസ്സാക്ഷി അദ്ദേഹത്തെ അലട്ടി. തന്റെ ശത്രുവിന്റെ—തന്റെ ചിരകാല സുഹൃത്തായിരുന്ന മനുഷ്യന്റെ—ഇപ്പോഴത്തെ അവസ്ഥ എന്താണെന്ന് അദ്ദേഹത്തിന് അറിയാമായിരുന്നു. അതിനാൽ തന്റെ വിജയത്തിൽ ഒട്ടുംതന്നെ ആനന്ദിക്കുവാൻ അദ്ദേഹത്തിനു കഴിഞ്ഞില്ല. ഷബാഷ്കിനെ ശകാരിക്കാൻ ഒരു കാരണമന്വേഷിച്ച് അദ്ദേഹം അയാളെ രൗദ്രഭാവത്തിൽ തുറിച്ചുനോക്കി. എന്നാൽ കാരണമൊന്നും കണ്ടുപിടിക്കാൻ അദ്ദേഹത്തിന് കഴിഞ്ഞില്ല. അതുകൊണ്ട് ദേഷ്യത്തോടെ അദ്ദേഹം ഇത്രമാത്രം പറഞ്ഞു:

''എനിക്കു വേറെ പണിയുണ്ട്. കടന്നു പോകൂ!''

കിരീല പെത്രോവിച്ച് വിഷണ്ണനാണെന്നു മനസ്സിലായ ഷബാഷ്കിൻ വീണ്ടും താണു വണങ്ങിയിട്ട് ധൃതിയിൽ സ്ഥലംവിട്ടു. ഒററയ്ക്കായപ്പോൾ കിരീല പെ

ത്രോവിച്ച് "വിജയഭേരി മുഴക്കുക," എന്നു് ഹൃളം വി ളിച്ചുകൊണ്ടു് മുറിയിൽ അങ്ങോട്ടുമിങ്ങോട്ടും നടന്നു. കടുത്ത മനക്ഷോഭം ഉള്ളപ്പോഴൊക്കെ അദ്ദേഹം അങ്ങിനെ ചെയ്യാറുണ്ടായിരുന്നു.

ഒടുവിൽ തന്റെ ഒററക്കുതിരവണ്ടി കൊണ്ടുവരാൻ അദ്ദേഹം കല്പന കൊടുത്തു. ചൂടുള്ള ഒരു ഓവർകോട്ടു് ധരിച്ചിട്ടു് (സെപ്റ്റംബർ അവസാനമായിരുന്നു അതു്) അദ്ദേഹം ഒററയ്ക്കു വണ്ടിയോടിച്ചു് ഗയിററിനു പുറത്തു കടന്നു.

ദുബ്രോവ്സ്കിയുടെ ചെറുഭവനം കാഴ്ചയിൽപ്പെട്ടപ്പോഠം കിരീല പെത്രോവിച്ചിന്റെ ഹൃദയത്തിൽ പരസ്പര വിരുദ്ധങ്ങളായ വികാരങ്ങളുടെ ഒരു സംഘട്ടനം നടന്നു. അധികാര മോഹത്തെ തൃപ്തിപ്പെടുത്താനും പ്രതികാരദാഹം ശമിപ്പിക്കാനും കഴിഞ്ഞതിലുള്ള വിജയ ഗർവ്വ് ഒരു നിമിഷത്തേക്കു് അദ്ദേഹത്തിന്റെ ഉൽകൃഷ്ടവികാരങ്ങളെ അടിച്ചമർത്താൻ ശ്രമിച്ചെങ്കിലും ആ ശ്രമം പരാജയപ്പെട്ടു. ചിരകാല സുഹൃത്തായിരുന്ന തന്റെ അയല്ക്കാരനുമായി രഞ്ജിപ്പിലെത്താനും എസ്റ്റേററു് അദ്ദേഹത്തിനു മടക്കിക്കൊടുത്തു് കുടിപ്പകയുടെ എല്ലാ അടയാളങ്ങളും തുടച്ചുമാററാനും കിരീല പെത്രോവിച്ച് തീരുമാനിച്ചു. ഈ തീരുമാനമെടുത്തതോടെ കിരീല പെത്രോവിച്ചിന്റെ ഹൃദയഭാരം കുറഞ്ഞു. അദ്ദേഹം കുതിരയെ അതിവേഗം ഓടിച്ചു് ദുബ്രോവ്സ്കി ഭവനത്തിന്റെ മുററത്തെത്തി.

ആ സമയത്തു് രോഗി കിടപ്പുമുറിയുടെ ജനലിനടുത്തു് ഇരിക്കുകയായിരുന്നു. കിരീല പെത്രോവിച്ചിനെ തിരിച്ചറിയാൻ കഴിഞ്ഞ അന്ദ്രേയ് ഗവ്രീലൊവിച്ചിന്റെ മുഖത്തു് ഭീതിയും അന്ധാളിപ്പും നിഴലിച്ചു. വിളറിവെളുത്ത ആ മുഖത്തേക്കു് രക്തം ഇരച്ചു കയറി, കണ്ണുകഠം തിളങ്ങി. അദ്ദേഹം എന്തൊക്കെയോ പിറുപിറുത്തു. കണക്കുനോക്കിക്കൊണ്ടു് ആ മുറിയിൽത്തന്നെ ഇരുന്നിരുന്ന വൃദ്ധീമിർ തലയുയർത്തി നോക്കി. പിതാവിന്റെ പെട്ടെന്നുള്ള ഭാവപ്പകർച്ച അയാളെ അത്ഭുതപരതന്ത്രനാക്കി. ഭീതിയും രോഷ

വും നിറഞ്ഞ മുഖഭാവത്തോടെ വൃദ്ധൻ ജനലിനു പുറത്തേക്കു ചൂണ്ടിക്കാട്ടുകയും ധൃതിയിൽ ഗൗണിൻെറ വക്കു പൊക്കിപ്പിടിച്ചിട്ട് എണീക്കാൻ ശ്രമിക്കുകയും ചെയ്തു. അദ്ദേഹത്തിൻെറ ശരീരം കസേരയിൽനിന്ന് അല്പം പൊങ്ങി... അടുത്ത ക്ഷണത്തിൽ അദ്ദേഹം നിലംപതിച്ചു. വ്ലദീമിർ ചാടിയെണീററ് അച്ഛൻെറ അടുത്തെത്തി. അദ്ദേഹം മന്ദഗതിയിൽ ശ്വാസോച്ഛ്വാസം ചെയ്തുകൊണ്ട് ബോധരഹിതനായി കിടക്കുകയായിരുന്നു.

''വേഗം ആരെങ്കിലും പട്ടണത്തിൽ ചെന്ന് അപ്പോത്തിക്കരിയെ കൂട്ടിക്കൊണ്ടു വരു!'' വ്ലദീമിർ വിളിച്ചു പറഞ്ഞു.

ആ നിമിഷത്തിലാണ് ഒരു ഭൃത്യൻ കടന്നു വന്ന് ഇങ്ങനെ അറിയിച്ചത്: ''കിരീല പെത്രോവിച്ച്, അങ്ങുന്നിനെ കാണാൻ വന്നിരിക്കുന്നു.''

ഭൃത്യനെ ദഹിപ്പിക്കുംവണ്ണം തുറിച്ചുനോക്കിക്കൊണ്ട് വ്ലദീമിർ അലറി:

''വേഗം സ്ഥലം വിട്ടോളാൻ കിരീല പെത്രോവിച്ചിനോട്ട് പറ! അല്ലെങ്കിൻ ഞാൻ ആളെ വിട്ട് തള്ളി പുറത്താക്കും. വേഗം ചെന്നു പറ!''

യജമാനൻെറ കല്പന നിറവേററാനുള്ള ഉത്സാഹത്തോടെ ഭൃത്യൻ ഓടിപ്പോയി. യെഗോറൊവ്ന കൈ തലുങ്ങടിച്ചു.

''കൊച്ചേമാന്നേ!'' തുളച്ചുകയറുന്ന നേർത്ത ശബ്ദത്തിൽ അവർ വിളിച്ചു. ''അങ്ങുന്ന് നാശത്തിലേക്ക് എടുത്തു ചാടുകയാണ്! കിരീല പെത്രോവിച്ച് ഇതിന് നമ്മളോടു പകരം ചോദിക്കും!''

''മിണ്ടാതിരിക്കു, ആയേ,'' വ്ലദീമിർ ദേഷ്യത്തോടെ പറഞ്ഞു. ''അന്തോണിനെ വിട്ട് അപ്പോത്തിക്കരിയെ വേഗം വരുത്തു.''

യെഗോറൊവ്ന അവിടെ നിന്ന് പോയി. ഹാളിൽ ആരുമുണ്ടായിരുന്നില്ല. എല്ലാവരും കിരീല പെത്രോവി

ച്ച് വന്നതു കാണാൻ മുററത്തേക്കോടിയിരുന്നു. ആയ പൂമുഖത്തെത്തിയപ്പോഴേക്കും ഭൃത്യൻ ചെറിയ യജമാനൻെറ മറുപടി കിരീല പെത്രോവിച്ചിനെ അറിയിച്ചു കഴിഞ്ഞിരുന്നു. വണ്ടിയിലിരുന്നുകൊണ്ടു് കിരീല പെത്രോവിച്ച് ഭൃത്യൻ പറഞ്ഞതു മുഴുവൻ കേട്ടു. അദ്ദേഹത്തിൻെറ മുഖം രാത്രിപോലെ ഇരുണ്ടു. അവജ്ഞ നിറഞ്ഞ ഒരു പുഞ്ചിരി അദ്ദേഹത്തിൻെറ ചുണ്ടുകളിൽ തങ്ങിനിന്നു. മുററത്തു കൂടിനിന്നിരുന്ന പരിചാരക പരിഷയെ ഭീക്ഷണിപ്പെടുത്തുംവിധം ഒന്നു നോക്കിയിട്ടു് അദ്ദേഹം മെല്ലെ വണ്ടി ഓടിച്ച് പുറത്തേക്കു പോയി. പോകുംവഴി അദ്ദേഹം അന്ദ്രേയ് ഗവ്രീലൊവിച്ച് ഒരു നിമിഷംമുമ്പ് ഇരുന്നിരുന്ന ജനലിനടുത്തേക്കു് നോക്കി. അവിടെ ഇപ്പോൾ അദ്ദേഹം ഉണ്ടായിരുന്നില്ല. യജമാനൻെറ കല്പനപോലും മറന്നു് യെഗോറൊവ്ന പൂമുഖത്തു് സ്തംഭിച്ചു നിന്നു.

ഭൃത്യന്മാർ ആ സംഭവം ഉറക്കെ ചർച്ചചെയ്തുകൊണ്ടു് നില്ക്കുകയായിരുന്നു. പെട്ടെന്നു് വ്ലദീമിർ അവിടെ പ്രത്യക്ഷപ്പെട്ടു.

''അപ്പോത്തിക്കരിയെ വിളിക്കാൻ ആരും പോകണ്ട, അച്ഛൻ മരിച്ചു,'' അയാൾ ധൃതിയിൽ പറഞ്ഞു.

അവിടെ ആകെ ബഹളമായി. ഭൃത്യന്മാർ യജമാനൻെറ മുറിയിലേക്കു് പാഞ്ഞു. അദ്ദേഹം വ്ലദീമിർ എടുത്തിരുത്തിയ ചാരുകസേരയിൽ ചാരിക്കിടക്കുകയായിരുന്നു. അദ്ദേഹത്തിൻെറ വലത്തെ കൈ ഏതാണ്ടു് തറയിൽ മുട്ടുമാറ് ചലനമററു് തൂങ്ങിക്കിടന്നു. തല ഒരു വശത്തേക്കു ചെരിഞ്ഞിരുന്നു. മരണം വികൃതമാക്കിക്കഴിഞ്ഞ ആ ശരീരത്തിനു് അപ്പോഴും ചൂടുണ്ടായിരുന്നെങ്കിലും അവിടെ ജീവൻെറ ലാഞ്ഛനപോലും അവശേഷിച്ചിരുന്നില്ല. യെഗോറൊവ്ന അലമുറയിട്ടു. ഭൃത്യന്മാർ മൃതദേഹം കുളിപ്പിച്ച് പഴയ യൂണിഫോറം അണിയിച്ചു. അനേക വർഷം യജമാനനു് ആഹാരം വിളമ്പിക്കൊടുത്തിരുന്ന അതേ മേശപ്പുറത്തു് അവർ അദ്ദേഹത്തെ കിടത്തി.

# അദ്ധ്യായം അഞ്ച്

മൂന്നു ദിവസം കഴിഞ്ഞു് ശവസംസ്കാരം നടന്നു. നിർഭാഗ്യവാനായ ആ വൃദ്ധന്റെ മൃതദേഹം കോടിയിൽ പൊതിഞ്ഞു് മേശപ്പുറത്തു് കിടത്തി. ചുററിനും മെഴുകതിരികൾ ജ്വലിച്ചുകൊണ്ടിരുന്നു. മൃതദേഹം അന്ത്യവിശ്രമ സ്ഥലത്തേക്കു് കൊണ്ടുപോകുന്നതും കാത്തു് ഭൃത്യന്മാർ ഊൺമുറിയിൽ തിങ്ങിക്കൂടി നിന്നു. റ്റ്വഡീമിറും മൂന്നു ഭൃത്യന്മാരും ചേർന്നു് ശവപ്പെട്ടി ഉയർത്തി. പുരോഹിതൻ മുന്നിൽ നടന്നു. ചെമ്മാച്ചൻ വിലാപഗാനങ്ങൾ ആലപിച്ചുകൊണ്ടു് തൊട്ടു പിന്നാലെ ഉണ്ടായിരുന്നു. കിസ്റ്റിന്യോവ്കയുടെ യജമാനൻ അവസാനത്തെ തവണ തന്റെ വീടിന്റെ ഉമ്മറപ്പടി കടന്നു. മരത്തോപ്പിനടുത്തുകൂടിയാണു് ശവമഞ്ചം ചുമന്നുകൊണ്ടുപോയതു്. പള്ളി അതിനപ്പുറത്തായിരുന്നു. തണുപ്പുള്ള തെളിഞ്ഞ ഒരു ദിവസമായിരുന്നു അതു്. ശരല്ക്കാല വൃക്ഷങ്ങൾ ഇലകൾ ഉതിർത്തുകൊണ്ടിരുന്നു.

മരത്തോപ്പിനു പുറത്തു കടന്നപ്പോൾ സെമിത്തേരിയിലെ പഴക്കം ചെന്ന ലിണ്ടൻ മരങ്ങളുടെ നടുവിൽ നിൽക്കുന്ന കിസ്റ്റിന്യോവ്കയിലെ തടികൊണ്ടുണ്ടാക്കപ്പെട്ട ചെറിയ പള്ളി കാണാറായി. റ്റ്വഡീമിറിന്റെ അമ്മയെ അടക്കിയിരുന്നതു് അവിടെയാണു്. അതിനടുത്തായി തലേന്നാൾ ഒരു പുതിയ കുഴി തോണ്ടിയിരുന്നു.

യജമാനനു് അന്തിമോപചാരം സമർപ്പിക്കാനെത്തിയ കിസ്റ്റിന്യോവ്കയിലെ കൃഷിക്കാരെക്കൊണ്ടു് പള്ളി നിറഞ്ഞിരുന്നു. റ്റ്വഡീമിർ ദുബ്രോവ്സ്കി പാട്ടുകാരുടെ വേദിക്കടുത്തു് നിലയുറപ്പിച്ചു. അയാൾ കരയുകയോ പ്രാർത്ഥിക്കുകയോ ചെയ്തില്ല. എന്നാൽ അയാളുടെ മുഖം കണ്ടാൽ പേ 1 തോന്നുമായിരുന്നു. ശോകപൂർണ്ണമായ ആ ചടങ്ങു് അവസാനിച്ചു. ആദ്യമായി മൃതദേഹത്തോടു് വിടപറഞ്ഞതു് റ്റ്വഡീമിറായിരുന്നു. അതുകഴിഞ്ഞു് അയാളുടെ ഭൃത്യന്മാർ ഓരോരുത്തരായി പഴയ യജമാനനോടു വിടപറഞ്ഞു. പി

ന്നീട്ട് ശവപ്പെട്ടി മൂടികൊണ്ട് അടച്ച് ആണിയടിച്ച് ഭദ്രമാക്കി. പെണ്ണുങ്ങൾ ഉറക്കെ വിലപിച്ചു. പുരുഷന്മാരിൽ പലരും കൈപ്പത്തിയുടെ പുറകവശം കൊണ്ട് കണ്ണു തുടയ്ക്കുന്നതു കാണാമായിരുന്നു. വ്ലദീമിറും മൂന്നു ഭൃത്യന്മാരും ശവപ്പെട്ടി തോളിലേററി പള്ളിയുടെ മുററത്തേക്കിറങ്ങി. ഗ്രാമവാസികൾ ആബാലവൃദ്ധം അവരുടെ പിന്നാലെ നടന്നു. ശവപ്പെട്ടി കഴിയിൽ വയ്ക്കപ്പെട്ടു. എല്ലാവരും ഒരോ പിടി മണ്ണുവാരി കഴിയിലിട്ടു. കഴി പൂർണ്ണമായും മൂടിക്കഴിഞ്ഞപ്പോൾ അവസാനമായി ഒരിക്കൽക്കൂടി തല കുമ്പിട്ട് വിടപറഞ്ഞിട്ട് എല്ലാവരും പിരിഞ്ഞുപോയി. വ്ലദീമിർ മററെല്ലാവരെക്കാളും മുമ്പെ അവിടെനിന്ന് പിരിഞ്ഞു. അയാൾ കിസ്റ്റിന്യോവ്ക മരത്തോപ്പിനുള്ളിൽ എവിടെയോ മറഞ്ഞു.

ചെറിയ യജമാനൻെറ പേരിൽ യെഗോറൊവ്ന പുരോഹിതനേയും അനുചരന്മാരേയും ശവസംസ്കാര സദ്യയിൽ പങ്കുകൊള്ളാൻ ക്ഷണിച്ചു. ആതിഥേയൻ അതിൽ പങ്കുകൊള്ളുകയില്ലെന്ന് അവർ അതിഥികൾക്ക മുന്നറിയിപ്പുകൊടുക്കുകയും ചെയ്തു. അന്തോൺ അച്ചനും ഭാര്യ ഫെദോതൊവ്നയും ചെമ്മാച്ചനും യെഗോറൊവ്നയോടൊപ്പം പ്രേബ്രൊവ്സ്കി ഭവനത്തിലേക്ക നടന്നു. പരേതൻെറ ഗുണഗണങ്ങളെപ്പററിയും അദ്ദേഹത്തിൻെറ മകൻെറ ഭാവിയെപ്പററിയും അവർ വഴിനീളെ യെഗോറൊവ്നയോട്ട് സംസാരിച്ചുകൊണ്ടിരുന്നു. (ത്രൊയെക്കുറൊവിൻെറ സന്ദർശനത്തെപ്പററിയും അദ്ദേഹത്തിനു ലഭിച്ച വരവേൽപ്പിനെപ്പററിയും നാട്ട മുഴുവൻ അറിഞ്ഞു കഴിഞ്ഞിരുന്നു. അതിൻെറ ഭവിഷ്യത്തുകൾ അതിഭയങ്കരമായിരിക്കുമെന്ന് സ്ഥലത്തെ ദിവ്യന്മാർ പ്രവചിച്ചു.)

അച്ചൻെറ ഭാര്യ പറഞ്ഞു. ''എങ്കിലും വ്ലദീമിർ അന്ദ്രേയെവിച്ച് നമ്മുടെ യജമാനനാകുന്നില്ലെങ്കിൽ അതു വലിയ കഷ്ടമാണ്. അദ്ദേഹം ധീരനായ ഒരു മനുഷ്യനാണ്.''

''അദ്ദേഹമല്ലാതെ മററാരാണ്' നമ്മുടെ യജമാനൻ?'' യെഗോറൊവ്ന ഇടയ്ക്കുകയറി ചോദിച്ചു. ''കിരീല പെത്രോവിച്ച്' ഇത്രയധികം ചാടേണ്ട കാര്യമൊന്നുമില്ല. ധീരനായ നമ്മുടെ യജമാനൻ അദ്ദേഹത്തോട്' ഒപ്പത്തിനൊപ്പം നിൽക്കാൻ കഴിവുള്ളവനാണ്'. നമ്മുടെ യജമാനന്' സ്വന്തം കാര്യം നോക്കാനുള്ള തൻേറടമുണ്ട്'. ദൈവകൃപയാൽ അദ്ദേഹത്തെ സഹായിക്കാൻ ആാംക്കാരുമുണ്ട്'. കിരീല പെത്രോവിച്ച്' വലിയ അഭിമാനിയാണ്'. പക്ഷേ, 'വയസ്സൻ നായേ! ഇവിടുന്നു വേഗം സ്ഥലംവിട്ടോ!' എന്ന്' എൻെറ ഗ്രീഷ വിളിച്ചു പറഞ്ഞപ്പോാം അദ്ദേഹം ചൂളിപ്പോയില്ലേ?''

''എൻെറ യെഗോറൊവ്ന!'' ചെമ്മാച്ചൻ പറഞ്ഞു. ''നിങ്ങളുടെ ഗ്രീഷക്ക്' അതു പറയാൻ നാക്ക പൊങ്ങിയതു' എങ്ങിനെയാണ്'? എൻെറ കാര്യം പറഞ്ഞാൽ, ഒരു ബിഷപ്പിൻെറ നേരെ നിന്ന്' കുരയ്ക്കുന്നതിനേക്കാാം പ്രയാസമായിരിക്കും എനിക്ക്' കിരീല പെത്രോവിച്ചിനെ ഒന്ന്' ഒളിഞ്ഞുനോക്കാൻ. അദ്ദേഹത്തെ കാണുമ്പോാംതന്നെ ഭയവും സംഭ്രമവും കൊണ്ട്' ഞാൻ തളർന്നുപോകും, എൻെറ ദേഹം വിയർക്കും, എൻെറ തല താനേ താഴും...''

''അഹങ്കാരം, വെറും അഹങ്കാരം,'' അച്ചൻ പറഞ്ഞു. ''അന്ദ്രേയ്' ഗവ്രീലൊവിച്ചിനുവേണ്ടി ഇന്നു നടത്തിയതുപോലുള്ള ഒരു അന്ത്യ കർബ്ബാന അദ്ദേഹത്തിനുവേണ്ടിയും നടത്തപ്പെടും. ശവസംസ്കാരച്ചടങ്ങ്' കുറേക്കൂടി ഗംഭീരമായെന്നു വരാം, കൂടുതൽ അതിഥികാം ക്ഷണിക്കപ്പെട്ടെന്നും വരാം. പക്ഷേ ദൈവത്തിന്' രണ്ടും ഒരുപോലെയാണ്'!''

''അച്ചാ! ഇടവകക്കാരെ മുഴുവൻ ക്ഷണിക്കണമെന്ന്' ഞങ്ങാംക്ക്' ആഗ്രഹമുണ്ടായിരുന്നു. എന്നാൽ വ്ലദീമിർ അന്ദ്രേയെവിച്ച്' സമ്മതിച്ചില്ല. ഭക്ഷണ സാധനങ്ങാം വേണ്ടുവോളമുണ്ട്'—നല്ലൊരു സദ്യ ഒരുക്കാൻ ഞങ്ങാംക്ക കഴിഞ്ഞേനെ, പക്ഷേ അതു വേണ്ടെന്നു വച്ചു. അതിഥികളുടെ

എണ്ണം കുറവായതുകൊണ്ട് നിങ്ങളെ ശരിക്ക സൽക്കരിക്കാൻ ഞങ്ങൾക്ക കഴിയും, സുഹൃത്തുക്കളെ.''

സ്നേഹപൂർവ്വം നൽകിയ ആ വാഗ്ദാനവും നല്ല ആഹാരത്തെപ്പററിയുള്ള പ്രതീക്ഷയും അവരുടെ നടപ്പിൻെറ വേഗത കൂട്ടി. അവർ വളരെ വേഗം ദുബ്രോവ്സ്കി ഭവനത്തിലെത്തി. ഭക്ഷണപദാർത്ഥങ്ങളും വോഡ്കയും നിരത്തിയ മേശ അവിടെ അവരെ കാത്തിരിക്കുന്നുണ്ടായിരുന്നു.

വ്ലദീമിർ മരങ്ങളുടെ ഇടയിലൂടെ തോപ്പിനുള്ളിലേക്ക നടന്നുകൊണ്ടിരുന്നു. ചലനവും കായിക ക്ലേശവും കൊണ്ട് ദുഃഖത്തെ കീഴടക്കാനായിരുന്നു അയാളുടെ ശ്രമം. എങ്ങോട്ടാണ് പോകുന്നതെന്ന് നോക്കാതെ അയാൾ നടന്നു. താണു കിടന്ന മരച്ചില്ലകളിൽ തട്ടി കൈകളും മുഖവും ഉരയുന്നതോ കാലുകൾ ചെളിയിൽ പുതഞ്ഞുപോകുന്നതോ അയാൾ അറിഞ്ഞില്ല. ഒടുവിൽ അയാൾ നാലുവശവും കാടിനാൽ ചുററപ്പെട്ട ഒരു ചെറിയ മലയിടുക്കിൽ എത്തിച്ചേർന്നു. ഒരു കൊച്ചരുവി മരങ്ങളുടെ ഇടയിലൂടെ നിശ്ശബ്ദം ഒഴുകികൊണ്ടിരുന്നു. ശരല്ക്കാലമായിരുന്നതുകൊണ്ട് മരങ്ങൾക്ക് ഇലകൾ കുറവായിരുന്നു. വ്ലദീമിർ നടപ്പു നിർത്തി തണുത്ത പുല്ലിൽ ഇരുന്ന് വിഷാദചിന്തകളിൽ മുഴുകി.... തനിക്ക് ആരുമില്ല എന്ന ബോധം അയാളെ കഠിനമായി വേദനിപ്പിച്ചു. തൻെറ ഭാവി കാർമേഘാവൃതമാണെന്ന് അയാൾക്ക്. തോന്നി. ത്രൊയെക്കുറൊവുമായുള്ള ശത്രുത കൂടുതൽ വിപത്തുകൾ വരുത്തിവയ്ക്കും. തനിക്കുള്ള തുച്ഛമായ വസ്തുവകകൾ അന്യാധീനപ്പെടാനിടയുണ്ടെന്നും അങ്ങിനെയായാൽ താൻ തനി ദരിദ്രനായിത്തീരുമെന്നും അയാൾക്കറിയാമായിരുന്നു. കൊഴിഞ്ഞുവീണ ഏതാനും ഇലകളെ വഹിച്ചുകൊണ്ട് മന്ദം മന്ദം ഒഴുകുന്ന അരുവിയിലേക്ക് ഉററുനോക്കിക്കൊണ്ട് നിശ്ചലനായി അയാൾ വളരെ നേരം ഇരുന്നു. ആ അരുവിയും ജീവിതവും തമ്മിലുള്ള സാദൃശ്യം അയാൾ സ്പഷ്ടമായി കണ്ടു. തികച്ചും സാധാരണമായിക്കഴിഞ്ഞ ഒരു ഉപമയായിരുന്നു അത്. നേരം ഇരുട്ടി

ത്തുടങ്ങിയെന്നു് ഒടുവിൽ അയാഠംക്ക മനസ്സിലായി. അയാഠം എഴുന്നേററു് വീട്ടിലേക്കുള്ള വഴി കണ്ടുപിടിക്കാൻ ശ്രമിച്ചു. അപരിചിതമായ ആ കാട്ടിനുള്ളിൽ കുറേ നേരം അലഞ്ഞു നടന്നതിനു ശേഷമാണു് സ്വഭവനത്തിന്റെ ഗയിററിലെത്താനുള്ള വഴി കണ്ടുപിടിക്കാൻ അയാഠംക്ക കഴിഞ്ഞതു്.

പുരോഹിതനും അനുയായികളും എതിരേ വരുന്നതു് വഴിക്കവെച്ചു് ദുബ്രോവ്സ്കി കണ്ടു. അതൊരു ദുശ്ശകുനമാണെന്നു് അയാഠംക്ക തോന്നി... അയാഠം ഒരു വശത്തേക്കു് ഒഴിഞ്ഞു മാറി മരങ്ങളുടെ പിന്നിൽ ഒളിച്ചുനിന്നു. അവർ അയാളെ കണ്ടിരുന്നില്ല. അവർ ഉറക്കെ സംസാരിച്ചുകൊണ്ടു് കടന്നുപോയി.

''തിന്മയിൽനിന്നു് അകന്നു മാറി നന്മ ചെയ്യണം,'' പുരോഹിതൻ ഭാര്യയോടു പറഞ്ഞു: ''നമുക്കു് ഇവിടെ നില്ക്കേണ്ട കാര്യമില്ല. എന്തു സംഭവിച്ചാലും നമുക്കു് ഒന്നുമില്ല.''

അതിനു മറുപടിയായി പുരോഹിതന്റെ ഭാര്യ എന്തോ പറഞ്ഞെങ്കിലും വ്ലദീമിറിനു് അതു കേഠംക്കാൻ കഴിഞ്ഞില്ല.

വീടിനടുത്തെത്തിയപ്പോഠം അവിടെ വലിയൊരു ജനക്കൂട്ടം കണ്ടു—കർഷകരും വീട്ടുജോലിക്കാരും മുററത്തു് തിങ്ങിക്കൂടിയിരുന്നു. ആളുകളുടെ ഒച്ചയും ബഹളവും ദൂരെ നിന്നേ വ്ലദീമിർ കേട്ടു. വണ്ടിപ്പുരയുടെ മുമ്പിൽ മൂന്നുകുതിരകളെവീതം പൂട്ടിയ രണ്ടു വണ്ടികഠം കിടന്നിരുന്നു. യൂണിഫോറം ധരിച്ച അനേകം അപരിചിതർ എന്തൊക്കെയോ ചർച്ച ചെയ്തുകൊണ്ടു് പൂമുഖത്തു നിന്നിരുന്നു.

''എന്താണിതു്?'' വ്ലദീമിറിനെ കണ്ടയുടൻ അടുക്കലേക്കു ഓടിയെത്തിയ അന്തോണിനോടു് അയാഠം ചോദിച്ചു. ''ആരാണു് അവിടെ നില്ക്കുന്നതു്? അവർക്കു് എന്താണുവേണ്ടതു്?''

''യജമാനാ! വ്ലദീമിർ അന്ദ്രേയെവിച്ചു്!'' വൃദ്ധൻ

കിതച്ചുകൊണ്ടു് പറഞ്ഞു. "കോടതിയിൽ നിന്നു് ആരം ക്കാർ വന്നിരിക്കുന്നു. അവർ ഞങ്ങളെ ത്രൊയെക്കുറൊവിനു് വിട്ടുകൊടുക്കാൻ പോവുകയാണു്, അങ്ങുന്നിന്റെ കീഴിൽ നിന്നു മാററാൻ പോവുകയാണു്!"

വ്ലദീമിർ തല താഴ്ത്തി നിന്നു. അയാളുടെ ആളുകരം നിർഭാഗ്യവാനായ യജമാനന്റെ ചുററും തിങ്ങിക്കൂടി.

"അങ്ങുന്നാണു് ഞങ്ങളുടെ പിതാവു്!" അവർ അയാളുടെ കൈ മുത്തിക്കൊണ്ടു് പറഞ്ഞു. "അങ്ങുന്നല്ലാതെ വേറൊരു യജമാനനെ ഞങ്ങരംക്കു വേണ്ട. അങ്ങുന്നു് ഒരു വാക്കു പറഞ്ഞാൽ ഞങ്ങരം ഈ ജഡ്ജിമാരെ വകവരുത്തിയേക്കാം. അങ്ങുന്നിനെ വിട്ടുപോകുന്നതിൽ ഭേദം മരണമാണു്..."

അവരെ നോക്കിക്കൊണ്ടു നിന്നപ്പോരം വിചിത്രങ്ങളായ വികാരങ്ങരം വ്ലദീമിറിന്റെ ഹൃദയത്തെ ഉലച്ചു.

"നിങ്ങരം ബഹളംകൂട്ടാതിരിക്കൂ," അയാരം പറഞ്ഞു. "ഞാൻ ഉദ്യോഗസ്ഥന്മാരോടു സംസാരിക്കാം."

"അവരോടു സംസാരിക്കൂ, യജമാനനേ," ആരംക്കൂട്ടം വിളിച്ചു പറഞ്ഞു. "ആ തെമ്മാടികളെ നാണംകെടുത്തൂ!"

വ്ലദീമിർ ഉദ്യോഗസ്ഥന്മാരുടെ അടുത്തേക്കു ചെന്നു. തൊപ്പി ധരിച്ചു് എളിക്കു കൈയ്യുംകൊടുത്തു നിന്നിരുന്ന ഷബാഷ്കിൻ ധിക്കാരത്തോടെ ചുററും നോക്കി... നല്ല പൊക്കവും വണ്ണവും തുടുത്ത മുഖവും കൊമ്പൻമീശയുമുള്ള അമ്പതിനോടടുത്ത ഇസ്പ്രാവ്നിക് നടന്നടുക്കുന്ന ദുബ്രോവ്സ്കിയെ നോക്കിക്കൊണ്ടു് എന്തോ മുറുമുറുത്തു.

"ഞാൻ ഒരിക്കൽക്കൂടി നിങ്ങളെ ഓർമ്മപ്പെടുത്തുന്നു," അടഞ്ഞ ശബ്ദത്തിൽ അയാരം പറഞ്ഞുകൊണ്ടിരുന്നു. "ജില്ലാ കോടതിയുടെ ഉത്തരവിൻ പ്രകാരം നിങ്ങളെല്ലാവരും ഇനിമേൽ കിരീല പെത്രോവിച്ചിന്റെ വകയാണു്. മജിസ്റ്റ്രേട്ടു് ഷബാഷ്കിൻ കിരീല പെത്രോവിച്ചിന്റെ പേരിൽ വന്നിരിക്കയാണു്. അതുകൊണ്ടു് അദ്ദേഹം പറയുന്നതെല്ലാം നിങ്ങരം അനുസരിക്കണം. പെണ്ണുങ്ങരം അദ്ദേഹ

ത്തെ ഇഷ്ടപ്പെടാൻ പഠിച്ചോളിൻ, അദ്ദേഹത്തിനു് നിങ്ങളെ ഇഷ്ടമാണു്.''

തൻെറ നർമ്മോക്തിയിൽ സ്വയം സംതൃപ്തിതോന്നിയ ഇസ്പ്രാവ്നിക് ഉറക്കെ ചിരിച്ചു. ഷബാഷ്കിനും മററു് ഉദ്യോഗസ്ഥന്മാരും ഒപ്പം ചിരിച്ചു. വ്ലദീമിർ കോപംകൊണ്ടു് ജ്വലിച്ചു.

''ഇതിൻെറയെല്ലാം അർത്ഥം എന്താണെന്നു് പറഞ്ഞു തരാമോ?'' ദുബ്രോവ്സ്കി സ്വയം നിയന്ത്രിച്ചുകൊണ്ടു് ശാന്തമായ സ്വരത്തിൽ ഉല്ലാസഭരിതനായ ഇസ്പ്രാവ്നിക്കിനോടു് ചോദിച്ചു.

''പറയാം,'' വാക്ചാതുര്യമുള്ള ആ ഉദ്യോഗസ്ഥൻ മറുപടി നൽകി. ''കിരീല പെത്രോവിച്ച് ത്രൊയെക്കുറൊവിനെ ഇവിടെ പ്രതിഷ്ഠിക്കാനും മററു ചിലരോടു് സ്ഥലം വിട്ടോളാൻ പറയാനുമാണു് ഞങ്ങൾ ഇവിടെ വന്നിരിക്കുന്നതു്.''

''നിങ്ങൾ എൻെറ കർഷകരോടു് ഇക്കാര്യം പറയുന്നതിനു മുമ്പു് എസ്റ്റേററുടമയായ എന്നെ സമീപിച്ചു് സ്ഥാനമൊഴിയണമെന്നു് പറയുകയായിരുന്നു വേണ്ടതു്.''

''നിങ്ങൾ ആരാണു്?'' വ്ലദീമിറിനെ ധിക്കാരപൂർവ്വം തുറിച്ചുനോക്കിക്കൊണ്ടു് ഷബാഷ്കിൻ ചോദിച്ചു. ''മുൻ എസ്റ്റേററു് ഉടമയായിരുന്ന അന്ദ്രേയ് ഗവ്രീലൊവിച്ച് ദുബ്രോവ്സ്കി ദൈവനിശ്ചയത്താൽ മരിച്ചുപോയി. നിങ്ങൾ ആരാണെന്നു് ഞങ്ങൾക്കു് അറിയില്ല. അറിയേണ്ട ആവശ്യവുമില്ല.''

''ഇതു് ഞങ്ങളുടെ ചെറിയ യജമാനനായ വ്ലദീമിർ ആന്ദ്രേയെവിച്ചാണു്,'' ആൾക്കൂട്ടത്തിൽനിന്നു് ആരോ വിളിച്ചു പറഞ്ഞു.

''ഇവിടെ ശബ്ദമുയർത്താൻ ധൈര്യപ്പെട്ടതാരാണു്?'' ഇസ്പ്രാവ്നിക് ഭീഷണിപ്പെടുത്തുംവണ്ണം ചോദിച്ചു. ''ഏതു യജമാനൻ? ഏതു വ്ലദീമിർ അന്ദ്രേയെവിച്ച്? നി

ങ്ങളുടെ യജമാനൻ കിരീല പെത്രോവിച്ച് ത്രൊയെക്കു റൊവാണ്. മനസ്സിലായോ, കഴുതകളേ!''

''അല്ല, അദ്ദേഹമല്ല!'' നേരത്തെ കേട്ട അതേ ശബ്ദം വീണ്ടും വിളിച്ചു പറഞ്ഞു.

''ഇതൊരു കലാപമാണല്ലോ!'' ഇസ്പ്രാവ്നിക് വിളിച്ചു പറഞ്ഞു. ''മൂപ്പൻ ഇവിടെ വാ!'' ഗ്രാമ മൂപ്പൻ മുന്നോട്ടു നീങ്ങിനിന്നു.

''എന്നോട്ട് തർക്കുത്തരം പറഞ്ഞതു് ഏതവനാണെന്ന് വേഗം കണ്ടുപിടിക്കു്! ഞാൻ അവനെ ഇന്നു ശരിപ്പെടുത്തും!''

മൂപ്പൻ ആൾക്കൂട്ടത്തിനുനേരെ തിരിഞ്ഞുനിന്ന് ആരാണ് സംസാരിച്ചതെന്ന് ചോദിച്ചു. ആരും ഉത്തരം പറഞ്ഞില്ല. പെട്ടെന്ന് ആൾക്കൂട്ടത്തിന്റെ പിൻനിരയിൽനിന്ന് അനേകം പേർ ഒരുമിച്ചു സംസാരിക്കുന്ന ശബ്ദം ഉയർന്നു. ഏതാനും നിമിഷങ്ങൾക്കുള്ളിൽ അതു് ഒരു ഗർജ്ജനമായി മാറി. ഇസ്പ്രാവ്നിക് സ്വരം താഴ്ത്തി, അവരെ നല്ലവാക്കുകൊണ്ട് ശാന്തരാക്കാൻ ശ്രമിച്ചു.

''വരിൻ കൂട്ടുകാരെ—നമ്മൾ സമയം കളയുന്നതെന്തിനാണ്?'' ഭൃത്യന്മാർ വിളിച്ചുപറഞ്ഞു. ''നമുക്ക് അവന്മാരെ പിടിക്കാം.'' ആൾക്കൂട്ടം മുന്നോട്ടാഞ്ഞു.

ഷബാഷ്കിനും അനുയായികളും ഓടി വീട്ടിനുള്ളിൽ കയറി വാതിലടച്ചു.

''അവരെ പിടിച്ചുകെട്ടിൻ!'' അതേ ശബ്ദം വിളിച്ചു പറഞ്ഞു. ആളുകൾ മുമ്പോട്ടു കുതിച്ചു.

''നില്ക്കു്!'' ദുബ്രോവ്സ്കി ആക്രോശിച്ചു. ''വിഡ്ഢികളെ, എന്താണ് നിങ്ങളുടെ ഭാവം? നിങ്ങൾ സ്വയം നശിക്കാനും എന്നെ നശിപ്പിക്കാനുമുള്ള പുറപ്പാടാണോ? എല്ലാവരും സ്വന്തം വീടുകളിലേക്കു പോകൂ. ഞാൻ വേണ്ടതു ചെയ്തോളാം. നിങ്ങൾ പേടിക്കേണ്ട. നമ്മുടെ ചക്രവർത്തി കരുണയുള്ളവനാണ്. ഞാൻ അദ്ദേഹത്തോട്ട് സംസാരിക്കാം. നമ്മൾ അദ്ദേഹത്തിന്റെ സന്താനങ്ങളാണ്. അ

ദ്ദേഹം നമ്മെ കൈവെടിയുകയില്ല. എന്നാൽ നിങ്ങൾ അച്ചടക്കമില്ലാതെ പെരുമാറുകയും കലാപമുണ്ടാക്കുകയും ചെയ്താൽ അദ്ദേഹം എങ്ങനെ നിങ്ങളുടെ ഭാഗം പിടിക്കും?''

യുവാവായ ദുബ്രോവ്സ്കിയുടെ വാക്കുകളും അയാളുടെ മുഴങ്ങുന്ന ശബ്ദവും അന്തസ്സാറ്റ നിൽപ്പും വിചാരിച്ച ഫലം ഉളവാക്കി. ജനങ്ങൾ ശാന്തരായി പിരിഞ്ഞുപോയി. മുററം ശൂന്യമായി. വിധിനടത്താൻ വന്ന ഉദ്യോഗസ്ഥന്മാർ അപ്പോഴും വീട്ടിനുള്ളിൽത്തന്നെ ഇരിക്കുകയായിരുന്നു. ഒടുവിൽ ഷബാഷ്കിൻ ശബ്ദംകേൾപ്പിക്കാതെ വാതിൽ തുറന്ന് പൂമുഖത്തേക്ക് ഇറങ്ങിവന്നു. വിനീതനായി നമസ്കരിച്ചുകൊണ്ട് തങ്ങളെ രക്ഷിച്ചതാണ് അയാൾ ദുബ്രോവ്സ്കിയോട് നന്ദി പറഞ്ഞു.

വ്ലദീമിർ അയാൾ പറഞ്ഞതു് അവജ്ഞയോടെ കേട്ടു നിന്നതല്ലാതെ ഒരക്ഷരം മിണ്ടിയില്ല.

''താങ്കൾ അനുവദിക്കുയാണെങ്കിൽ ഈ രാത്രി ഇവിടെത്തന്നെ തങ്ങാമെന്നാണ് ഞങ്ങൾ തീരുമാനിച്ചതു്,'' ഷബാഷ്കിൻ തുടർന്നു. ''നേരം ഇരുട്ടിക്കഴിഞ്ഞു. താങ്കളുടെ കർഷകർ വഴിക്കു് ഞങ്ങളെ ആക്രമിച്ചേക്കും. അതാണ് ഞങ്ങളുടെ പേടി. ഹാളിൽ കുറെ കച്ചിവിരിച്ചുതരാൻ ഏർപ്പാടുചെയ്താൽ വളരെ ഉപകാരമായിരിക്കും. നേരം വെളുത്താലുടൻ ഞങ്ങൾ പൊയ്ക്കൊള്ളാം.''

''ഇഷ്ടംപോലെ ആവാം,'' ദുബ്രോവ്സ്കി നിർവ്വികാരനായി പറഞ്ഞു. ''ഇപ്പോൾ ഇവിടുത്തെ യജമാനൻ ഞാനല്ല.''

ഇത്രയും പറഞ്ഞിട്ടു് ദുബ്രോവ്സ്കി അച്ഛന്റെ മുറിയിൽ കയറി വാതിലടച്ചു.

## അധ്യായം ആറ്

''അങ്ങിനെ എല്ലാം അവസാനിച്ചു,'' ദുബ്രോവ്സ്കി സ്വയം പറഞ്ഞു. ''ഇന്നു രാവിലെവരെ എനിക്കു് അന്തിയു

റങ്ങാൻ ഒരിടവും തിന്നാൻ റൊട്ടിയുമുണ്ടായിരുന്നു. ഞാൻ ജനിച്ച ഈ വീട്ട്, എന്റെ അച്ഛൻ കിടന്നു മരിച്ച ഈ വീട്ട്, അച്ഛനെ മരണത്തിലേക്കും എന്നെ ദാരിദ്ര്യത്തിലേക്കും തള്ളിവിട്ട മനുഷ്യന് നാളെ ഞാൻ അടിയറവെയ്ക്കണം.'' വ്ലദീമിർ അമ്മയുടെ ഛായാപടത്തിലേക്ക നിർന്നിമേഷനായി നോക്കി നിന്നു. വെളുത്ത പ്രഭാത വസ്ത്രങ്ങളണിഞ്ഞു് മുടിയിൽ ഒരു ചുവന്ന പനിനീർ പുഷ്പം ചൂടി കൈവരിയിൽ കൈമുട്ടൂന്നി നില്ക്കുന്നതായിട്ടാണു് അമ്മയെ കലാകാരൻ വരച്ചിരുന്നതു്. ''ഈ ചിത്രം അച്ഛന്റെ ശത്രുവിന്റെ കയ്യിൽപ്പെടും,'' വ്ലദീമിർ വിചാരിച്ചു. ''അയാൾ ഇതു് തട്ടിൻപുറത്തെ ഒടിഞ്ഞ കസേരകളുടെ ഇടയിലേക്ക തള്ളുകയോ വേട്ടക്കാരുടെ പരിഹാസത്തിനു് പാത്രമാകുമാറു് വല്ല ഇടനാഴിയിലും തൂക്കിയിടുകയോ ചെയ്യും. എന്റെ അമ്മയുടെ മുറിയിൽ, എന്റെ അച്ഛൻ കിടന്നു മരിച്ച ഈ മുറിയിൽ, അയാൾ തന്റെ കാര്യസ്ഥനെയോ വെപ്പാട്ടികളെയോ പാർപ്പിക്കും. ഇല്ല! ഇല്ല! അയാൾ എന്റെ കൈയിൽ നിന്നു തട്ടിയെടുക്കുന്ന ഈ ദുഃഖഭവനം അയാൾക്കു കിട്ടുകയില്ല!'' വ്ലദീമിർ പല്ലുകടിച്ചു —ഭയാനകമായ ചിന്തകൾ അയാളുടെ മനസ്സിൽ സ്ഥാനം പിടിച്ചു. ഉദ്യോഗസ്ഥന്മാരുടെ ശബ്ദം അയാളുടെ കാതുകളിലെത്തി—സ്വന്തം വീട്ടിലാണെന്ന മട്ടിൽ അവർ അതും ഇതും ആവശ്യപ്പെട്ടുകൊണ്ടിരുന്നു. അതു് വിഷാദചിന്തകളിൽ നിമഗ്നനായിരുന്ന വ്ലദീമിറിനെ ശല്യപ്പെടുത്തി. ഒടുവിൽ സർവ്വത്ര നിശ്ശബ്ദതവ്യാപിച്ചു.

വ്ലദീമിർ മേശകളും പെട്ടികളും തുറന്നു് പരേതന്റെ കടലാസുകൾ പരിശോധിച്ചുകൊണ്ടിരുന്നു. അവയിലധികവും വീട്ടിലെ വരവുചെലവു കണക്കുകളും വിവിധ കാര്യങ്ങളെ സംബന്ധിച്ച കത്തിടപാടുകളുമായിരുന്നു. അവയെല്ലാം വായിച്ചു നോക്കാതെതന്നെ അയാൾ കീറിക്കളഞ്ഞു. എന്നാൽ അക്കൂട്ടത്തിൽ ''എന്റെ ഭാര്യയുടെ കത്തുകൾ,'' എന്നെഴുതിയ ഒരു പാക്കററു് ഉണ്ടായിരുന്നു. വർദ്ധിച്ച

മനക്ഷോഭത്തോടെ വ്ലദീമിർ ആ കത്തുകാം പരിശോധിച്ചു. തുർക്കികളുടെ പടയോട്ടക്കാലത്തു് കിസ്ലിന്യോവ്കയിൽ നിന്നു് എഴുതി പട്ടാളത്തിലെ മേൽവിലാസത്തിൽ അയച്ച കത്തുകളായിരുന്നു അവയെല്ലാം. ആ കത്തുകളിൽ അവർ തന്റെ ഏകാന്ത ജീവിതത്തേയും വീട്ടുകാര്യങ്ങളേയും വിവരിക്കുകയും വേർപാടിലുള്ള ദുഃഖം ഹൃദയസ്പർശിയാംവണ്ണം പ്രകടിപ്പിക്കുകയും ആത്മസഖിയുടെ സവിധത്തിലേക്കു് മടങ്ങിവരാൻ അദ്ദേഹത്തോടു് അഭ്യർത്ഥിക്കുകയും ചെയ്തിരുന്നു. കൊച്ചു വ്ലദീമിറിന്റെ ആരോഗ്യത്തെപ്പററി അവർക്കുണ്ടായിരുന്ന ഉൽക്കണ്ഠ ഭർത്താവിനെ അറിയിക്കുന്നതായിരുന്നു ഒരു കത്തു്. ചെറുപ്രായത്തിൽത്തന്നെ മകൻ പ്രകടിപ്പിക്കുന്ന ബുദ്ധിസാമർത്ഥ്യത്തിൽ താൻ സന്തുഷ്ടയാണെന്നും ശോഭനമായ ഒരു ഭാവി അവനെ കാത്തിരിക്കുന്നുണ്ടെന്നു് തനിക്കു വിശ്വാസമുണ്ടെന്നും അവർ മറെറാരു കത്തിൽ വെളിപ്പെടുത്തിയിരുന്നു. ആ കത്തുകാം വായിച്ചിരിക്കുമ്പോഠം വ്ലദീമിർ മറെറല്ലാം മറന്നു. സന്തുഷ്ടമായൊരു കുടുംബാന്തരീക്ഷം പകരുന്ന നിർവൃതിയിൽ മുഴുകിപ്പോയ അയാഠംക്കു് സ്ഥലകാലബോധം നഷ്ടപ്പെട്ടു. ക്ലോക്കിൽ മണി പതിനൊന്നു് അടിക്കുന്ന ശബ്ദമാണു് അയാളെ ഉണർത്തിയതു്. അയാഠം എഴുത്തുകാം പോക്കററിൽ നിക്ഷേപിച്ചിട്ടു് ഒരു മെഴുകുതിരിയും എടുത്തുകൊണ്ടു് മുറിവിട്ടിറങ്ങി. ഹാളിലെ തറയിൽ ഉദ്യോഗസ്ഥന്മാർ കിടന്നു് ഉറങ്ങുന്നുണ്ടായിരുന്നു. മേശപ്പുറത്തു് ഒഴിഞ്ഞ ഗ്ലാസുകാം ഇരിക്കുന്നതു കണ്ടു. മുറിയിൽ മദ്യത്തിന്റെ രൂക്ഷമായ ഗന്ധം നിറഞ്ഞിരുന്നു. വ്ലദീമിർ വെറുപ്പോടെ അവരെ കടന്നു് വാതിലിനടുത്തെത്തി. വാതിൽ പൂട്ടിയിരിക്കുകയായിരുന്നു. താക്കോൽ എവിടെയാണെന്നു് നിശ്ചയമില്ലാതിരുന്നതിനാൽ വ്ലദീമിർ ഹാളിലേക്കു തന്നെ മടങ്ങി. മേശപ്പുറത്തു് താക്കോൽ കിടന്നിരുന്നു. വ്ലദീമിർ വാതിൽ തുറന്നു.

കൈയിൽ ഒരു കോടാലിയുമായി ഒരു മനുഷ്യൻ മൂല

യിൽ പതുങ്ങി നിൽക്കുന്നതു് അയാറം കണ്ടു. മെഴുകുതിരി ഉയർത്തി നോക്കിയപ്പോറം അതു കൊല്ലൻ അർഹീപ് ആണെന്നു് വ്ലദീമിറിന്റെ മനസ്സിലായി.

''നീ ഇവിടെ എന്തെടുക്കുകയാണു്?'' വ്ലദീമിർ ചോദിച്ചു.

''വ്ലദീമിർ അന്ദ്രേയെവിച്ചാണോ ഇതു്!'' അർഹീപ് അടക്കിയ ശബ്ദത്തിൽ പറഞ്ഞു. ''അങ്ങുന്നിന്റെ കൈയിൽ മെഴുകുതിരി ഉണ്ടായിരുന്നതു് ഭാഗ്യം!''

വ്ലദീമിർ വിസ്മയഭരിതനായി അർഹീപ്പിനെ നോക്കി.

''നീ എന്തിനാണു് ഇവിടെ ഒളിച്ചുനിൽക്കുന്നതു്?'' അയാറം കൊല്ലനോടു് ചോദിച്ചു.

''ഞാനോ... ഞാൻ... എല്ലാരും... കിടന്നോന്നു് നോക്കാൻ വന്നതാണു്,'' അർഹീപ് വിക്കി വിക്കി പറഞ്ഞു.

''ആ കോടാലി എന്തിനാ?''

''കോടാലിയോ? കൊള്ളാം, ഇതുപോലൊരു സമയത്തു് കോടാലിയില്ലാതെ എങ്ങനെ പുറത്തിറങ്ങും? ഈ ഉദ്യോഗസ്ഥന്മാർ മഹാതെമ്മാടികളാണു്. അവർ എന്തു ചെയ്യുമെന്നു് ആർക്കറിയാം...''

''നിനക്കു ലക്കില്ല. കോടാലി അവിടെ ഇട്ടിട്ടു് പോയി കിടന്നു് ഉറങ്ങു്.''

''എനിക്കു ലക്കില്ലെന്നോ? വ്ലദീമിർ അന്ദ്രേയെവിച്ചു്, ഞാൻ ഒരു തുള്ളിപോലും കുടിച്ചിട്ടില്ല—ഇതുപോലൊരു സമയത്തു് കുടിക്കുന്നതിനെപ്പറ്റി ഓർക്കാൻ പോലും വയ്യ. ഈ പീറ ഉദ്യോഗസ്ഥന്മാർ ഞങ്ങളെ ഭരിക്കാൻ വരുമെന്നും സ്വന്തം വീട്ടിൽ നിന്നു് യജമാനനെ ഓടിക്കാൻ വരുമെന്നും ആരെങ്കിലും നിനച്ചിരുന്നോ?... അവന്മാരുടെ കൂർക്കംവലി കേട്ടില്ലേ?.. ദൈവംതമ്പുരാൻ പോലുമറിയാതെ നമുക്കു് ഇപ്പോറം കാര്യം കഴിക്കാം.''

ദുബ്രോവ്സ്കി നെററി ചുളിച്ചു. ''ആർഹീപ്, ഞാൻ

പറയുന്നതു് കോംകഉ്,'' ഒരു നിമിഷ നേരത്തെ നിശ്ശബ്ദ തയ്ക്കു ശേഷം വ്ലദീമിർ പറഞ്ഞു. ''നിന്റെ ഉദ്ദേശം നന്ന ല്ല. ഉദ്യോഗസ്ഥന്മാരല്ല കുററക്കാർ. ഒരു വിളക്ക കൊളു ത്തിക്കൊണ്ടു് എന്റെ കൂടെ വാ.''

അർഹീപ് യജമാനന്റെ കൈയിൽനിന്നു് മെഴുകു തിരി വാങ്ങിച്ചു് അടുപ്പിന്റെ പിന്നിലിരുന്ന റാന്തൽ ക ത്തിച്ചു. അവർ ഇരുവരും പൂമുഖത്തുനിന്നു് മെല്ലെ മുററ ത്തേക്കിറങ്ങി. രാത്രിയിലെ കാവൽക്കാരൻ ഇരുമ്പു വടി നിലത്തു മുട്ടിച്ചു ശബ്ദമുണ്ടാക്കി തുടങ്ങിയിരുന്നു. പട്ടികളം കുരച്ചുകൊണ്ടിരുന്നു.

''ആരാണു് കാവൽ നില്ക്കുന്നതു്?''

''ഞങ്ങളാണു്, യജമാനനേ'' പെട്ടെന്നു് മറുപടി കി ട്ടി. ''വസിലീസയും ലുക്കേര്യയും.''

''നിങ്ങരം വീട്ടിൽ പൊയ്ക്കോളിൻ,'' ദുബ്രോവ്സ്കി പറഞ്ഞു. ''കാവലിന്റെ ആവശ്യമില്ല.''

''നിങ്ങരം പൊയ്ക്കോ!'' അർഹീപ് കല്പിച്ചു.

ആ പെണ്ണുങ്ങരം ദുബ്രോവ്സ്കിയോടു് നന്ദിപറഞ്ഞി ട്ടു് അവരവരുടെ വീടുകളിലേക്കു പോയി.

ദുബ്രോവ്സ്കി മുന്നോട്ടു നടന്നു. കുറേ ദൂരം ചെന്ന പ്പോരം രണ്ടുപേർ നടന്നടുക്കുന്നതു കണ്ടു. അവർ അയാളെ വിളിച്ചു. അന്തോണും ഗ്രീഷയുമാണതെന്നു് ദുബ്രോവ്സ്കി ക്കു മനസ്സിലായി.

''നിങ്ങരം ഉറങ്ങാത്തതെന്താണു്?'' ദുബ്രോവ്സ്കി ചോദിച്ചു.

''എങ്ങനെ ഉറങ്ങാനാണു്?'' അന്തോൺ പറഞ്ഞു. ''നമ്മരം ഈ നിലയിലാകുമെന്നു് ആരു വിചാരിച്ചു...''

''മിണ്ടാതിരിക്കു്,'' ദുബ്രോവ്സ്കി അയാളെ തട ഞ്ഞു. ''യെഗോറൊവ്ന എവിടെയാണു്?''

''അമ്മയുടെ മുറിയിൽത്തന്നെയുണ്ടു്.'' ഗ്രീഷ മറുപ ടി പറഞ്ഞു.

''നീ പോയി അവരെ വിളിച്ചുകൊണ്ടു വരണം. വീ

ട്ടിനുള്ളിൽ നിന്നും എല്ലാവരും പുറത്തുകടക്കാൻ പറയ ണം. ഉദ്യോഗസ്ഥന്മാരല്ലാതെ ഒരൊററ ജീവിയും വീട്ടിനു ള്ളിൽ കാണാൻ പാടില്ല. മനസ്സിലായോ? അന്തോൺ, വേഗം വണ്ടി തയ്യാറാക്കു.''

ഗ്രീഷ ഓടിപ്പോയി അമ്മയെ കൂട്ടികൊണ്ടു വന്നു. വൃദ്ധ അന്ന് ഉറങ്ങാൻകിടന്നതുപോലുമില്ലായിരുന്നു. ആ വീട്ടിൽ അന്ന് ഉദ്യോഗസ്ഥന്മാരല്ലാതെ ആരും ഒരു പോള കണ്ണടച്ചില്ല.

''എല്ലാവരും ഇവിടെ ഉണ്ടോ?'' ദ്രബ്രോവ്സ്കി അന്വേഷിച്ചു. ''വീട്ടിനുള്ളിൽ ആരുമില്ലെന്ന് തീർച്ചയാണോ?''

''ഉദ്യോഗസ്ഥന്മാരല്ലാതെ ആരും അകത്തില്ല,'' ഗ്രീഷ പറഞ്ഞു.

''കുറച്ച് ഉണങ്ങിയ പുല്ലോ കച്ചിയോ കൊണ്ടുവരൂ,'' ദ്രബ്രോവ്സ്കി കല്പിച്ചു.

ആറംക്കാർ ഓടിപ്പോയി കച്ചികെട്ടുകളുമായി തിരിച്ചുവന്നു.

''പൂമുഖത്തിന്റെ അടിയിൽ കച്ചികെട്ടുകറം വയ്ക്കു. ശരി. ഇനി എനിക്ക് കത്തിച്ച ഒരു വിറകുകൊള്ളി തരൂ.''

അർഹീപ് റാന്തലിന്റെ ചിമ്മിനി മാററി. ദ്രബ്രോവ്സ്കി ഉണങ്ങിയ ഒരു വിറകുപൂറം അതിൽ നിന്ന് കത്തിച്ചെടുത്തു.

''അർഹീപ്, ഒരു കാര്യം,'' ദ്രബ്രോവ്സ്കി പറഞ്ഞു. ''ഹാളിലേക്കുള്ള വാതിൽ ഞാൻ പൂട്ടിയെന്നു തോന്നുന്നു. അതു പോയി തുറന്നിട്ടിട്ടു വരൂ.''

അർഹീപ് ഹാളിൽനിന്ന് പൂമുഖത്തേക്കു കടക്കാനുള്ള വാതിലിനടുത്തേക്ക് ഓടി. അതു പൂട്ടിയിട്ടുണ്ടായിരുന്നില്ല. ''വേണ്ട, ഇതു തുറന്നിടേണ്ട!'' എന്ന് പിറുപിറുത്തുകൊണ്ടു് അർഹീപ് താക്കോൽ തിരിച്ചിട്ട് ദ്രബ്രോവ്സ്കിയുടെ അടുത്തേക്കു മടങ്ങി.

ദുബ്രോവ്സ്കി വിറകുകൊള്ളികൊണ്ട് കച്ചിക്കു തീ കൊളുത്തി. കച്ചി ആളിക്കത്തി. മുററം മുഴുവൻ പ്രകാശമാനമാക്കിക്കൊണ്ട് തീനാമ്പുകൾ താണ്ഡവമാടി.

''അയ്യോ! അയ്യോ!'' യെഗോറൊവ്ന ദയനീയമായി വിളിച്ചു. ''വ്ലദീമിർ അന്ദ്രേയെവിച്ച്, അങ്ങുന്നു എന്താണു ചെയ്യുന്നതു്?''

''മിണ്ടാതിരിക്കൂ!'' വ്ലദീമിർ ആജ്ഞാപിച്ചു. ''എൻെറ കുട്ടികളെ, എനിക്കു വിട തരൂ! ദൈവം എന്നെ നയിക്കുന്നിടത്തേക്കു് ഞാൻ പോവുകയാണു്. പുതിയ യജമാനൻെറ കീഴിൽ നിങ്ങൾ സുഖമായി കഴിയൂ.''

''പിതാവേ, രക്ഷകാ!'' എല്ലാവരും ഒരുമിച്ചു് വിളിച്ചു. ''അങ്ങുന്നിനെ വിട്ടുപിരിയുന്നതിനു മുമ്പു് മരിക്കാനാണു് ഞങ്ങൾക്കിഷ്ടം—ഞങ്ങളെക്കൂടി കൊണ്ടുപോകൂ.''

അന്തോൺ കുതിരവണ്ടി മുററത്തു കൊണ്ടുവന്നു. ദുബ്രോവ്സ്കി കുതിരവണ്ടിയിൽ കയറി ഗ്രീഷയുടെ തൊട്ടടുത്തായി ഇരുന്നു. കിസ്റ്റിന്യേവ്ക മരത്തോപ്പിനുള്ളിൽ ഒത്തു ചേരാൻ തൻെറ അനുചരന്മാർക്കു നിർദ്ദേശം കൊടുത്തിട്ടു് അയാൾ പുറപ്പെട്ടു. അന്തോൺ കുതിരകളുടെ പള്ളയിൽ ചാട്ടകൊണ്ടടിച്ചു് അതിവേഗം മുററത്തിനു പുറത്തു കടന്നു.

ശക്തിയായ ഒരു കാററു വീശി. നിമിഷങ്ങൾക്കകം തീജ്വാല വീടു മുഴുവൻ പടർന്നു പിടിച്ചു. ചുവപ്പു നിറമുള്ള പുകപടലം മുകളിലേക്കുയർന്നു. ചില്ലുകൾ പൊട്ടിച്ചിതറി. കത്തിയെരിയുന്ന കഴുക്കോലുകൾ തെറിച്ചു വീണുകൊണ്ടിരുന്നു. ആളുകളുടെ ദീനരോദനം മുഴങ്ങി: ''രക്ഷിക്കണേ! തീ! തീ! രക്ഷിക്കണേ!''

''ഇല്ല, ഇല്ല,'' പൈശാചികമായ ഒരു പുഞ്ചിരിയോടെ തീയിലേക്കു നോക്കിക്കൊണ്ടു് അർഹീപ് പറഞ്ഞു.

''കുഞ്ഞേ, അർഹീപ്, ആ നീചന്മാരെ രക്ഷിക്കൂ,'' യെഗോറൊവ്ന പറഞ്ഞു. ''ദൈവം നിനക്കു് നല്ലതു വരുത്തും.''

''ഇല്ല, ഇല്ല.'' കൊല്ലൻ മറുപടി പറഞ്ഞു.

ആ സമയത്തു് ഉദ്യോഗസ്ഥന്മാർ ജനലിനടുത്തെത്തി അതിൻെറ ഇരട്ടവാതിൽ പൊളിക്കാൻ ശ്രമിച്ചുതുടങ്ങി. എന്നാൽ അടുത്ത നിമിഷം ഭയങ്കര ശബ്ദത്തോടെ മേൽക്കൂര ഇടിഞ്ഞു വീണു. അകത്തുനിന്നുള്ള രോദനങ്ങൾ നിലച്ചു.

വീട്ടുവേലക്കാരെക്കൊണ്ടു് മുററം നിറഞ്ഞു. പെണ്ണുങ്ങൾ നിലവിളിച്ചുകൊണ്ടു് തങ്ങളുടെ സാമാനങ്ങൾ രക്ഷപ്പെടുത്താൻ ഓടിനടന്നു. കുട്ടികൾ അഹ്ലാദത്തോടെ തീജ്വാലകളെ നോക്കി തുള്ളിച്ചാടി. തീപ്പൊരികൾ ചിതറിവീണു് പ്രധാന കെട്ടിടത്തിൻെറ ചുററുമുണ്ടായിരുന്ന വീട്ടുവേലക്കാരുടെ പാർപ്പിടങ്ങൾക്ക തീ പിടിച്ചു.

''എല്ലാം ഭംഗിയായി,'' അർഹീപ് പറഞ്ഞു. ''തീ ആളിക്കത്തുന്നതു നോക്കിയെ! പൊക്രോവ്സ്കോയെയിൽ നിന്നു നോക്കിയാൽ നല്ല ഒരു കാഴ്ചയായിരിക്കും!''

ആ സമയത്തു പുതിയൊരു സംഗതി അയാളുടെ ശ്രദ്ധയിൽപ്പെട്ടു—ഒരു പൂച്ച ചാടി രക്ഷപ്പെടാൻ സ്ഥലമന്വേഷിച്ചു് കത്തിക്കൊണ്ടിരിക്കുന്ന ഒരു ഷെഡ്ഡിൻെറ മേൽക്കൂരയിലൂടെ ഓടിനടക്കുന്നു. ചുററിനും തീയായിരുന്നു. ആ പാവം ജന്തു മ്യാവു, മ്യാവു എന്നു കരഞ്ഞുകൊണ്ടു് സഹായത്തിനപേക്ഷിച്ചു. അതിൻെറ പരക്കംപാച്ചിൽ കണ്ടു് മുററത്തുനിന്ന ബാലന്മാർ ആർത്തു ചിരിച്ചു.

''കഴുതകളെ, എന്തിനാണു് ചിരിക്കുന്നതു്?'' അർഹീപ് ദേഷ്യത്തോടെ ചോദിച്ചു. ''നിങ്ങൾക്കു് ദൈവഭയമില്ലേ? ഒരു പാവം ജീവി ചാകുന്നതു കണ്ടു് നിങ്ങൾ രസിക്കുകയാണു്.'' കത്തിയെരിയുന്ന മേൽക്കൂരയിലേക്കു് ഒരു ഏണി ചാരിവച്ചു് അർഹീപ് പൂച്ചയെ രക്ഷിക്കാൻ മുകളിലേക്കു കയറി. അയാളുടെ സദുദ്ദേശം മനസ്സിലാക്കിയ പൂച്ച കൃതജ്ഞതയോടെ അയാളുടെ കുപ്പായക്കൈയിൽ അള്ളിപ്പിടിച്ചു. പൂച്ചയേയുംകൊണ്ടു് താഴെ എത്തിയപ്പോഴേക്കും അർഹീപിനു് അനല്പമായ പൊള്ളലേററിരുന്നു.

''ഞാൻ പോകട്ടെ!'' അമ്പരന്നു നിന്നിരുന്ന വീട്ടുവേലക്കാരോട് അർഹീപ് യാത്ര പറഞ്ഞു. ''എനിക്ക് ഇവിടെ ഇനി ഒരു കാര്യവുമില്ല. ഞാൻ ആരോടെങ്കിലും തെറ്റുചെയ്തിട്ടുണ്ടെങ്കിൽ ക്ഷമിക്കണം.''

അർഹീപ് അവിടെ നിന്നു പോയി. കുറേനേരംകൂടി അഗ്നി ആളിക്കത്തിക്കൊണ്ടിരുന്നു. ഒടുവിൽ തീ കെട്ടടങ്ങി. തീക്കനലുകളുടെ കൂനകൾ മാത്രം ഇരുട്ടത്ത് തിളങ്ങിക്കൊണ്ടിരുന്നു. ഭവനരഹിതരായിത്തീർന്ന കിസ്തിന്യോവ്ക നിവാസികൾ അവയ്ക്കു ചുറ്റും കൂടിനിന്നു.

## അധ്യായം ഏഴ്

പിറേറ ദിവസം ആ തീപിടുത്തത്തെപ്പററിയുള്ള വാർത്ത ജില്ലയിലാകെ പരന്നു. അതേപ്പററിയായിരുന്നു എല്ലാവരുടേയും ചർച്ച. ഓരോരുത്തരും തന്റേതായ ഊഹങ്ങളും നിഗമനങ്ങളും കൂട്ടിച്ചേർത്തുകൊണ്ടിരുന്നു. ദുബ്രോവ്സ്കിയുടെ ആൾക്കാർതന്നെ ശവസംസ്കാരം കഴിഞ്ഞ് കുടിച്ചു ലക്കുകെട്ട് അബദ്ധത്തിൽ വീടിനു തീ പിടിപ്പിച്ചതാണെന്ന് ചിലർ പറഞ്ഞു. വിധി നടത്താൻ ചെന്ന ഉദ്യോഗസ്ഥന്മാർ ഗൃഹപ്രവേശം ആഘോഷിച്ചതിനിടയിൽ വീടിനു തീ പിടിച്ചതാണെന്ന് മററു ചിലർ അഭിപ്രായപ്പെട്ടു. യാദൃച്ഛികമായി വീടിനു തീ പിടിച്ചതാണെന്നും വിധി നടത്താൻ ചെന്ന ഉദ്യോഗസ്ഥന്മാരും വീട്ടിലെ അന്തേവാസികളും ഒന്നടങ്കം വെന്തു വെണ്ണീറായെന്നുമായിരുന്നു ഭൂരിപക്ഷം ആളുകളുടേയും വിശ്വാസം. എന്നാൽ ഏതാനുംപേർ സത്യം എന്താണെന്ന് ഊഹിച്ചു—ദേഷ്യവും നിരാശയും സഹിക്കവയ്യാതെ ദുബ്രോവ്സ്കിതന്നെ ഈ അനർത്ഥം വരുത്തിവച്ചതാണെന്ന് അവർ പ്രഖ്യാപിച്ചു. ത്രൊയെക്കുറൊവ് പിറേറന്ന് സംഭവസ്ഥലത്തെത്തി നേരിട്ട് അന്വേഷണം നടത്തി. ഇസ്പ്രാവ്നിക്, മജി

ട്രേറ്റ്, വക്കീൽ, ഗ്രമസ്റ്റൻ എന്നിവരേയും വ്ളദീമിർ ദ്രബ്രോ വ്സ്കി, അയാളുടെ ആയ യെഗോറൊവ്ന, വേലക്കാരൻ ഗ്രീഷ, വണ്ടിക്കാരൻ അന്തോൺ, കൊല്ലൻ അർഹീപ് എന്നിവരേയും കാണാനില്ലെന്ന് തെളിഞ്ഞു... ഉദ്യോഗ സ്ഥന്മാർ മേൽക്കൂര ഇടിഞ്ഞുവീണപ്പോഠം വെന്തു മരിച്ചു പോയെന്നു് അവിടെ ഉണ്ടായിരുന്ന വേലക്കാരെല്ലാവരും പറഞ്ഞു. പിന്നീട്ട് അവരുടെ കരിഞ്ഞ അസ്ഥികഠം കണ്ടു കിട്ടുകയും ചെയ്തു. തീപിടുത്തമുണ്ടാകുന്നതിനു തൊട്ടുമുമ്പ് ദ്രബ്രോവ്സ്കിയേയും അർഹീപ്പിനേയും തങ്ങഠം കണ്ടെന്ന് വസിലീസ ലൂക്കേര്യ എന്നീ പെണ്ണുങ്ങഠം പറഞ്ഞു. കൊല്ലൻ അർഹീപ് ജീവിച്ചിരിപ്പുണ്ടെന്നും കററവാളി അഥവാ കററവാളികളിൽ പ്രധാനി അയാളാണെന്നുമായി രുന്നു പൊതുവിൽ കിട്ടിയ തെളിവ്. പ്രബലമായ സംശ യം ദ്രബ്രോവ്സ്കിയുടെമേൽ പതിച്ചു. ആ സംഭവത്തെപ്പ ററിയുള്ള വിശദവിവരങ്ങഠം കിരീല പെത്രോവിച്ച് ഗവർ ണ്ണറെ അറിയിച്ചു. ഒരു പുതിയ കേസിൻെറ തുടക്കമായി രുന്നു അതു്.

താമസിയാതെ നാട്ടിൽ പരന്ന മററൊരു വാർത്ത ആ ളുകളുടെ ജിജ്ഞാസ ഉണർത്തുകയും പലവിധ ഊഹാപോ ഹങ്ങഠംക്ക് വഴിതെളിക്കുകയും ചെയ്തു. എസ്സ് എന്ന സ്ഥ ലത്ത് ഒരു സംഘം കൊള്ളക്കാർ പ്രത്യക്ഷപ്പെട്ടു. അവർ സമീപവാസികളെ ആകെ കിടിലംകൊള്ളിച്ചു. അവരെ അമർച്ച ചെയ്യാൻ അധികാരികഠം കൈക്കൊണ്ട നടപടി കളൊന്നും ഫലപ്രദമായില്ല. ഒന്നിനു പുറകെ മററൊന്നാ യി അനേകം കൊള്ളകഠം നടന്നു. അവയോരോന്നും തിക ച്ചും അസാധാരണമായിരുന്നു. പെരുവഴികളോ ഗ്രാമങ്ങ ളോ സുരക്ഷിതമല്ലാതായിത്തീർന്നു. പട്ടാപകൽ കൊള്ള ക്കാരെ കയററിയ അനേകം കുതിരവണ്ടികഠം ജില്ലയിലൂട നീളം സഞ്ചരിച്ചു തുടങ്ങി. അവർ വഴിയാത്രക്കാരേയും ത പാൽ വണ്ടികളേയും തടഞ്ഞു നിർത്തുകയും ഗ്രാമങ്ങളിലേ ക്കു കടന്ന് ഭൂപ്രഭുക്കന്മാരുടെ വീടുകഠം കൊള്ളയടിക്കുകയും

തീയിട്ടു നശിപ്പിക്കുകയും ചെയ്തു. ബുദ്ധിശക്തിയും ധീരതയും ഒരുതരം മഹാമനസ്കതയും ആ കൊള്ള സംഘത്തിന്റെ തലവനെ സുപ്രസിദ്ധനാക്കി. അയാളെപ്പററി പല അത്ഭുത കഥകളും പ്രചരിച്ചു. ദുബ്രോവ്സ്കി എന്ന നാമധേയം എല്ലാവർക്കും സുപരിചിതമായിത്തീർന്നു. സാഹസികരായ ആ കൊള്ളക്കാരുടെ തലവൻ അയാളല്ലാതെ മററാരുമല്ലെന്ന് എല്ലാവരും വിശ്വസിച്ചു. എന്നാൽ ത്രൊയെക്കുറൊവിന്റെ എസ്റ്റേററിൽ ആ കൊള്ള സംഘം കൈവച്ചിരുന്നില്ല എന്ന സംഗതി എല്ലാവരേയും അത്ഭുതപ്പെടുത്തിയിരുന്നു. കൊള്ളക്കാർ ത്രൊയെക്കുറൊവിന്റെ പുരയിടത്തിലെ ഒരു ഷെഡ്ഡു കൊള്ളചെയ്യുകയോ. അദ്ദേഹത്തിന്റെ ഒരു സാമാന വണ്ടി തടഞ്ഞു നിർത്തുകയോ ചെയ്തില്ല. ജില്ലയിലുള്ളവർക്കെല്ലാം തന്നെ പേടിയുള്ളതുകൊണ്ടും ഗ്രാമത്തിൽ താൻ ഒന്നാന്തരം ഒരു പോലീസ് സംഘത്തെ കാവൽ നിർത്തിയിരിക്കുന്നതുകൊണ്ടുമാണ് കൊള്ളക്കാർ ആ വഴിക്കു വരാത്തതെന്ന് സ്വതസിദ്ധമായ അഹങ്കാരത്തോടെ ത്രൊയെക്കുറൊവ് പറഞ്ഞു നടന്നു. കിരീല പെത്രോവിച്ചിന്റെ ഈ ആത്മസ്തുതിയെപ്പററി ആദ്യമൊക്കെ അയൽക്കാർ പുച്ഛിച്ചു ചിരിച്ചു. ക്ഷണിക്കപ്പെടാത്ത അതിഥികളും, ഉല്ലാസത്തിനു ധാരാളം വകയുള്ള പൊക്രോവ്സ്കൊയെയിൽ എത്തി എന്ന വാർത്ത അവർ ദിവസവും പ്രതീക്ഷിച്ചുകൊണ്ടിരുന്നു. എന്നാൽ അങ്ങിനെ സംഭവിച്ചില്ല. ത്രൊയെക്കുറൊവിന്റെ അഭിപ്രായം ശരിയാണെന്നും കൊള്ളക്കാർക്കുപോലും അദ്ദേഹത്തോട് അസാമാന്യമായ ബഹുമാനമുണ്ടെന്നും ഒടുവിൽ അവർക്കു സമ്മതിക്കേണ്ടി വന്നു... ദുബ്രോവ്സ്കിയുടെ അക്രമങ്ങളെപ്പററിയുള്ള ഓരോ പുതിയ വാർത്തയും ത്രൊയെക്കുറൊവിനെ സന്തുഷ്ടനാക്കി—ദുബ്രോവ്സ്കിയുടെ ഒരു മുടിനാരിനുപോലും ക്ഷതംവരുത്താൻ കഴിവില്ലാത്ത ഗവർണ്ണറേയും ഇസ്പ്രാവ്നിക്കുകളേയും കമ്പനി കമാണ്ടർമാരേയും പററി അദ്ദേഹം തമാശകളും പറഞ്ഞു ചിരിച്ചു.

ഒക്ടോബർ ഒന്നാംതീയതി സമാഗതമായി. ത്രൊയെക്കുറൊവിൻെറ ഗ്രാമത്തിൻെറ രക്ഷകനായ പുണ്യാളൻെറ പെരുന്നാൾ ദിവസമായിരുന്നു അതു്. എന്നാൽ അന്നത്തെ ആഘോഷങ്ങളെപ്പററിയോ തുടർന്നുണ്ടായ സംഭവങ്ങളെപ്പററിയോ വർണ്ണിക്കുന്നതിനു മുമ്പു്, വായനക്കാർ ഇതേവരെ പരിചയപ്പെട്ടിട്ടില്ലാത്ത ചില ആളുകളെ അവർക്കു പരിചയപ്പെടുത്തിക്കൊടുക്കുവാൻ ഞങ്ങൾ ആഗ്രഹിക്കുന്നു. കഥയുടെ ആരംഭത്തിൽ അവരെപ്പററി പരാമർശിക്കാൻ മാത്രമെ ഞങ്ങൾക്കു കഴിഞ്ഞുള്ളു.

## അധ്യായം എട്ടു്

കിരീല പെത്രോവിച്ചിൻെറ പുത്രിയാണു് ഈ കഥയിലെ നായികയെന്നു് വായനക്കാർ ഇതിനകം ഊഹിച്ചിരിക്കുമെന്നു് ഞങ്ങൾ വിശ്വസിക്കുന്നു. കഥയുടെ ആരംഭത്തിൽ അവൾക്കു പതിനേഴ വയസ്സു പ്രായമുണ്ടായിരുന്നു. നവയൗവ്വനം അവളുടെ സൗന്ദര്യത്തെ പ്രഫുല്ലമാക്കി. അച്ഛനു് മകളോടു് അതിരററ വാത്സല്യമുണ്ടായിരുന്നെങ്കിലും തൻെറ സ്വതേയുള്ള സ്വേച്ഛാപരത അവളോടുള്ള പെരുമാററത്തിലും അദ്ദേഹം പ്രകടിപ്പിച്ചിരുന്നു—ചിലപ്പോൾ മകളുടെ ഏതു ചെറിയ ആഗ്രഹവും സാധിച്ചുകൊടുക്കാൻ അതീവ തല്പരനായിരിക്കും, ചിലപ്പോൾ ക്രൂരമായ കാർക്കശ്യംകൊണ്ടു് അവളെ അദ്ദേഹം ഭയപ്പെടുത്തും. മകൾക്കു് തന്നോടു് സ്നേഹമുണ്ടെന്നു് ബോധ്യമുണ്ടായിരുന്നെങ്കിലും അവളുടെ വിശ്വാസം ആർജ്ജിക്കാൻ അദ്ദേഹത്തിനു് ഒരിക്കലും കഴിഞ്ഞിരുന്നില്ല. അച്ഛൻെറ പ്രതികരണം എന്തായിരിക്കുമെന്നു് ഒരിക്കലും തീർച്ചയില്ലായിരുന്നതുകൊണ്ടു് തൻെറ വിചാരങ്ങളും വികാരങ്ങളും അദ്ദേഹത്തിൽ നിന്നു് മറച്ചുവയ്ക്കാൻ അവൾ ശീലിച്ചു. അവൾക്കു കൂട്ടുകാരികൾ ആരും ഉണ്ടായിരുന്നില്ല. അവൾ ഒററയ്ക്കാണു് വളർന്നതു്. കിരീല പെത്രോവിച്ചിൻെറ നർമ്മോക്തികളും വിനോദ

ങ്ങളും പുരുഷന്മാർക്കു മാത്രം ചേർന്നതായിരുന്നതുകൊണ്ടു് അയല്ക്കാരായ വസ്തുഉടമകളുടെ ഭാര്യമാരോ പുത്രിമാരോ അദ്ദേഹത്തെ സന്ദർശിക്കുക പതിവില്ലായിരുന്നു. കിരീല പെത്രോവിച്ചിൻെറ വീട്ടിൽ വിരുന്നുണ്ണാൻ വന്നിരുന്ന അതിഥികളുടെ മുമ്പിൽ സുന്ദരിയായ നമ്മുടെ കഥാനായിക പ്രത്യക്ഷപ്പെടാറില്ല. പതിനെട്ടാം നൂററാണ്ടിലെ ഫ്രഞ്ചു് സാഹിത്യകാരന്മാരുടെ രചനകൾകൊണ്ടു് സിംഹഭാഗവും നിറഞ്ഞ വലിയൊരു ഗ്രന്ഥശാല യഥേഷ്ടം ഉപയോഗിക്കാൻ മാഷക്കു കഴിഞ്ഞു. ''രമ്യയായ പാചകക്കാരി'' എന്ന പുസ്തകം മാത്രം വായിക്കാറുള്ള കിരീല പെത്രോവിച്ചിനു് പുസ്തകങ്ങൾ തെരഞ്ഞെടുക്കുന്നതിൽ മകളെ സഹായിക്കാൻ കഴിഞ്ഞില്ല. വിവിധതരം ഗ്രന്ഥങ്ങളുടെ ഇടയിൽ നിന്നും സ്വാഭാവികമായും മാഷ നോവലുകൾ തെരഞ്ഞെടുത്തു വായിച്ചു. അങ്ങിനെയാണു് മാഷ പണ്ടേതോ തുടങ്ങിവച്ച വിദ്യാഭ്യാസം പൂർത്തിയാക്കിയതു്. മിമി എന്നു പേരുള്ള ഒരു ഫ്രഞ്ചു് യുവതിയുടെ കീഴിലാണു് മാഷയുടെ വിദ്യാഭ്യാസം ആരംഭിച്ചതു്. കിരീല പെത്രോവിച്ചിൻെറ സവിശേഷമായ വിശ്വാസത്തിനും പ്രീതിക്കും പാത്രമായ ഒരു യുവതിയായിരുന്നു മിമി. ഒടുവിൽ അവളുമായുള്ള അടുപ്പത്തിൻെറ അനന്തരഫലം ഒളിച്ചുവയ്ക്കാൻ കഴിയാത്ത വിധം പ്രകടമായപ്പോൾ അവളെ മറെറാരു എസ്റ്റേററിലേക്കു മാററി താമസിപ്പിക്കാൻ അദ്ദേഹം നിർബ്ബന്ധിതനായി. മധുര സ്മരണകൾ അവശേഷിപ്പിച്ചുകൊണ്ടാണു് മിമി പിരിഞ്ഞുപോയതു്. സൽസ്വഭാവിയായ ഒരു പെൺകിടാവായിരുന്നതുകൊണ്ടു് കിരീല പെത്രോവിച്ചിൻെറമേൽ തനിക്കുണ്ടായിരുന്ന നിസ്സീമമായ സ്വാധീനം അവൾ ദുരുപയോഗപ്പെടുത്തിയില്ല. അദ്ദേഹത്തിൻെറ അതിവേഗം മാറിക്കൊണ്ടിരുന്ന മററു പ്രേമഭാജനങ്ങളിൽനിന്നും അവൾക്കുണ്ടായിരുന്ന വ്യത്യാസം അതായിരുന്നു. കിരീല പെത്രോവിച്ചിനുതന്നെ മറെറാരോടും ഇല്ലാത്ത ഒരു പ്രത്യേക സ്നേഹം അവളോടുണ്ടായിരുന്നെന്നു

തോന്നി. മിമിയുടെ തെക്കൻ മുഖച്ഛായയും കറുത്ത കണ്ണുകളുമുള്ള സാഷ എന്ന ഒമ്പതു വയസ്സുകാരനെ അദ്ദേഹം മകനായി അംഗീകരിച്ചു് വളർത്തിക്കൊണ്ടുവന്നു. കിരീല പെത്രോവിച്ചിന്റെ തനിപ്പകർപ്പായ അനേകം ബാലന്മാർ നഗ്നപാദരായി മുററത്തു് ഓടി നടന്നിരുന്നെന്നും അവർ വെറും കർഷക കിടാങ്ങളായാണു് കണക്കാക്കപ്പെട്ടിരുന്നതെന്നും ഓർക്കണം.

സാഷയെ പഠിപ്പിക്കാൻ കിരീല പെത്രോവിച്ചു് മോസ്കോയിൽനിന്നും ഒരു ഫ്രഞ്ചു ട്യൂട്ടറെ വരുത്തി. മേല്പറഞ്ഞ സംഭവങ്ങൾ നടന്ന ഇടയ്ക്കാണു് അയാൾ പൊക്രോവ്സ്കോയെയിൽ എത്തിയതു്.

പുതിയ ട്യൂട്ടറുടെ ആകർഷകമായ രൂപവും ലളിതമായ സംസാരരീതിയും കിരീല പെത്രോവിച്ചിനു് ഇഷ്ടപ്പെട്ടു. ത്രൊയെക്കുറൊവിന്റെ ഒരു ബന്ധുവിന്റെ വീട്ടിൽ നാലു വർഷം ജോലിചെയ്തിരുന്ന ആ യുവാവു് മററു യോഗ്യതാപ്രമാണങ്ങളോടൊപ്പം അദ്ദേഹത്തിന്റെ ഒരു കത്തും ഹാജരാക്കിയിരുന്നു. ത്രൊയെക്കുറൊവു് അവയെല്ലാം പരിശോധിച്ചു. ആ ഫ്രഞ്ചു് ട്യൂട്ടർ തീരെ ചെറുപ്പക്കാരനായിരുന്നു എന്ന വസ്തുതമാത്രം കിരീല പെത്രോവിച്ചിനു് ഇഷ്ടമായില്ല. നിർഭാഗ്യകരമായ അദ്ധ്യാപക ജോലിക്കു് അവശ്യം വേണ്ട ലോകപരിചയമോ ക്ഷമയോ ആ ഹൃദ്യമായ അയോഗ്യതയുമായി പൊരുത്തപ്പെടുകയില്ല എന്നതായിരുന്നില്ല അദ്ദേഹത്തിന്റെ പരാതി. അദ്ദേഹത്തിന്റെ ഭയം മറെറാന്നായിരുന്നു. അക്കാര്യം അപ്പോൾത്തന്നെ അയാളോടു പറയുന്നതാണു നല്ലതെന്നു് കിരീല പെത്രോവിച്ചു് തീരുമാനിച്ചു. അദ്ദേഹം മാഷയെ വിളിച്ചുകൊണ്ടുവരാൻ ആളയച്ചു. (കിരീല പെത്രോവിച്ചിനു് ഫ്രഞ്ചു് സംസാരിക്കാൻ വശമില്ലായിരുന്നു. മാഷയായിരുന്നു അദ്ദേഹത്തിന്റെ ദ്വിഭാഷി.)

''മാഷ, ഇവിടെ വരൂ—ഞാൻ ഈ മാന്യനെ ജോലിക്കെടുക്കാൻ തീരുമാനിച്ചെന്നു് ഇയാളോടു പറയൂ. എ

ന്നാൽ എന്റെ പെൺപിള്ളേരുമായി എപ്പോഴെങ്കിലും സൊള്ളാൻപോയാൽ ഞാൻ ഈ പട്ടിയെ അടിച്ചു പുറത്താക്കും... അതും ഇയാളോടു പറയൂ.''

മാഷയുടെ മുഖം ചുവന്നു. അച്ഛൻ അയാളിൽനിന്നു് വിവേകവും മാന്യതയും പ്രതീക്ഷിക്കുന്നുവെന്നു് അവൾ ഫ്രഞ്ചിൽ അദ്ധ്യാപകനോടു പറഞ്ഞു.

അദ്ധ്യാപകൻ മാഷയെ തലകുനിച്ചു വണങ്ങി. ആരുടേയും പ്രീതി നേടാൽ തനിക്കു കഴിഞ്ഞില്ലെങ്കിൽപ്പോലും എല്ലാവരുടേയും ആദരവു നേടാൻ കഴിയുമെന്ന വിശ്വാസം തനിക്കുണ്ടെന്നു് അയാൾ മറുപടി പറഞ്ഞു.

അയാളുടെ മറുപടി ഒരു വാക്കുപോലും വിടാതെ മാഷ പരിഭാഷപ്പെടുത്തി.

''കൊള്ളാം, കൊള്ളാം,'' കിരീല പെത്രോവിച്ചു് പറഞ്ഞു. ''അയാൾ പ്രീതിയും ആദരവും നേടേണ്ട ആവശ്യമില്ല. സാഷയെ നോക്കുകയും അവനെ വ്യാകരണവും ഭൂവിജ്ഞാനവും പഠിപ്പിക്കുകയും ചെയ്താൽ മതി. ഇതു തർജ്ജിമ ചെയ്തു കൊടുക്കൂ.''

അച്ഛന്റെ പരുഷമായ ഭാഷ മയപ്പെടുത്തി മാഷ തർജ്ജിമ ചെയ്തു. അനന്തരം അയാൾ വീടിന്റെ ഒരു എടുപ്പിൽ തനിക്കായി നീക്കിവച്ചിരുന്ന മുറിയിലേക്കു് പോയി.

മാഷ ആ ഫ്രഞ്ചു യുവാവിനെ ശ്രദ്ധിച്ചതേയില്ല. അഭിജാതരുടെ മുൻവിധികളിൽ കുരുങ്ങിയിരുന്ന മാഷ ഒരു അദ്ധ്യാപകനെ ദാസനോ കൂലിപ്പണിക്കാരനോ ആയാണു് കണക്കാക്കിയിരുന്നതു്. ദാസന്മാരും കൂലിപ്പണിക്കാരും അവളുടെ കണ്ണിൽ പുരുഷന്മാരായിരുന്നില്ല. അവൾ മൊസ്യേ ഡെഫോർജ് തന്നെപ്പററി എന്തു വിചാരിക്കുന്നുവെന്നു് അറിയാൻ ശ്രമിക്കുകയോ അയാളുടെ സങ്കോചവും പരിഭ്രമവും ശബ്ദത്തിൽ വന്ന മാററവും ശ്രദ്ധിക്കുകയോ ചെയ്തില്ല. അതിനു ശേഷം അടുപ്പിച്ചു് പല ദിവസങ്ങളിലും അവൾ അയാളെ കണ്ടുമുട്ടിയിട്ടുണ്ടു്. എന്നാൽ അയാളെ കൂടുതൽ ശ്രദ്ധിക്കാൻ അവൾക്കു് യാതൊരു താല്പര്യവും ഉ

ങ്ങളായിരുന്നില്ല. തികച്ചും അവിചാരിതമായി ഉണ്ടായ ഒരു സംഭവം അയാളെ മറെറാരു വെളിച്ചത്തിൽ നോക്കി കാണാൻ അവളെ നിർബ്ബന്ധിതയാക്കി.

കിരീല പെത്രോവിച്ചിൻെറ എസ്റ്റേററിൽ ഏതാനും കരടിക്കുട്ടികളെ വളർത്തുക പതിവായിരുന്നു. പൊക്രോവ്സ്കോയെയിലെ യജമാനൻെറ പ്രധാന വിനോദങ്ങളിലൊന്നായിരുന്നു അതു്. തീരെ ചെറിയ കരടിക്കുട്ടികളെ ദിവസവും സൽക്കാരമുറിയിലേക്കു കൊണ്ടുവരികയും കിരീല പെത്രോവിച്ച് അവയുമായി കളിച്ചുകൊണ്ട് മണിക്കൂറുകൾ ചെലവഴിക്കുകയും ചെയ്തിരുന്നു. ചിലപ്പോൾ അവയുമായി പൊരുതാൻ അദ്ദേഹം പൂച്ചകളേയും പട്ടിക്കുട്ടികളേയും തള്ളിവിടും. അവയ്ക്കു കുറച്ചുകൂടി പ്രായം വച്ചു മ്പോൾ അവയെ ചങ്ങലയിട്ട് പൂട്ടിയിടും. ചിലപ്പോൾ അവയെ ബംഗ്ലാവിൻെറ ജനാലകളിൽ നിന്നു് കാണാവുന്ന സ്ഥലത്തു കൊണ്ടുവന്നു നിർത്തിയിട്ട് ആണികൾ തറച്ചുവച്ചിട്ടുള്ള ഒരു ഒഴിഞ്ഞ മദ്യ വീപ്പ അടുത്തു കൊണ്ടു വയ്ക്കും. കരടി മണം പിടിച്ചിട്ട് മെല്ലെ അതിൽ തൊട്ടുനോക്കും. മൂർച്ചയുള്ള ആണി അതിൻെറ പാദത്തിൽ ക്ഷതമേല്പിക്കും. വേദനകൊണ്ട് ക്രുദ്ധനായിത്തീരുന്ന കരടി കൂടുതൽ ശക്തിയോടെ വീപ്പയിൽ തട്ടും, അതിനു കൂടുതൽ വേദനിക്കുകയും ചെയ്യും. വേദനകൊണ്ട് ഭ്രാന്തെടുത്ത് അലറിക്കൊണ്ട് അതു് സർവ്വശക്തിയുമെടുത്ത് വീണ്ടും വീപ്പ ആക്രമിക്കും. വീപ്പ ആളുകൾ എടുത്തു മാററുന്നതുവരെ ആ സാധു മൃഗം അതു തുടർന്നുകൊണ്ടിരിക്കും. ചില സന്ദർഭങ്ങളിൽ രണ്ടു കരടികളെ ഒരു വണ്ടിക്കു കെട്ടിയിട്ട് സന്ദർശകരെ അവർക്ക് ഇഷ്ടമുണ്ടെങ്കിലും ഇല്ലെങ്കിലും അതിൽ കയററി ഇരുത്തുകയും യഥേഷ്ടം വണ്ടി വലിച്ചു കൊണ്ടുപോകാൻ കരടികളെ അനുവദിക്കുകയും ചെയ്യും. എന്നാൽ കിരീല പെത്രോവിച്ചിൻെറ ഏററവും പ്രിയങ്കരമായ വിനോദം ഇതൊന്നുമായിരുന്നില്ല. അതു് വിശദമായിത്തന്നെ വർണ്ണിക്കാം.

ഒഴിഞ്ഞ ഒരു മുറിയിൽ വിശന്നു വലഞ്ഞ ഒരു കരടിയെ കെട്ടിയിടും. മുറിയുടെ ഭിത്തിയിൽ ഘടിപ്പിച്ചിട്ടുള്ള വളയത്തിലാണു് കയറിന്റെ അററം കെട്ടുന്നതു്. ആ കയറിന്റെ നീളം ഏകദേശം മുറിയുടെ ദൈർഘ്യത്തോടു തുല്യമായിരിക്കും. അതിനാൽ ആ ഭയങ്കരന്റെ ആക്രമണത്തിൽ നിന്നും സുരക്ഷിതമായ ഒരേയൊരു സ്ഥലം അതു നില്ക്കുന്നതിന്റെ നേരെ എതിർ വശത്തുള്ള മൂലയായിരിക്കും. പുതുതായി വരുന്ന ഒരാളെ ആ മുറിയുടെ വാതില്ക്കൽ കൊണ്ടുവെച്ചെന്നിട്ടു് ഉള്ളിലേക്കു തള്ളിവിടുകയും വാതിൽ പിന്നിൽ നിന്നു് അടച്ചു പൂട്ടുകയും ചെയ്യും. നിർഭാഗ്യവാനായ ആ അതിഥിയും ചിടയൻ മുനിയും ഒററയ്ക്കാവും. ആ പാവപ്പെട്ട മനുഷ്യൻ സുരക്ഷിതമായ മൂല കണ്ടുപിടിക്കുന്നതിനു മുമ്പു് അയാളുടെ ഉടുപ്പുകൾ കീറുകയും മാന്തലേററു് ദേഹമാകെ ചോര പൊടിയുകയും ചെയ്തിരിക്കും. ചിലപ്പോൾ ആ സാധുവിനു് ഭിത്തിയോടു് ചേർന്നു് മൂന്നുമണിക്കൂർ മുഴുവൻ അതേ നിലയിൽ നില്ക്കേണ്ടിവരും. അലറുകയും, ചാടുകയും, പിൻകാലുകളിൽ എണീററു നിൽക്കുകയും അയാളെ എത്തിപ്പിടിക്കാനുള്ള ശ്രമത്തിൽ കയറുപൊട്ടിക്കാൻ നോക്കുകയും ചെയ്തുകൊണ്ടു് ഭയങ്കരനായ കരടി ആ സമയമെല്ലാം അയാളുടെ രണ്ടു ചുവടകലെ നില്ക്കുന്നുണ്ടാകും. ആ റഷ്യൻ പ്രഭുവിന്റെ ഉൽകൃഷ്ട വിനോദങ്ങൾ അത്തരത്തിലായിരുന്നു! ഫ്രഞ്ചു് അദ്ധ്യാപകൻ പൊക്രോവ്സ്കോയെയിലെത്തി കുറേനാൾ കഴിഞ്ഞു് ഒരു ദിവസം പെട്ടെന്നു് കിരീല പെത്രോവിച്ചിനു് അയാളെപ്പററി ഓർമ്മ വന്നു. കരടിമുറിയുടെ രുചി അയാളെ അനുഭവിപ്പിക്കാൻ അദ്ദേഹം തീർച്ചയാക്കി. അതിനുവേണ്ടി ഒരു പ്രഭാതത്തിൽ അദ്ദേഹം അയാളെ ആളയച്ചു വിളിപ്പിച്ചു. ഇരുണ്ട അനേകം ഇടനാഴികളിലൂടെ അയാളെ കടത്തിക്കൊണ്ടു പോയി. ഒടുവിൽ ഒരു വശത്തുള്ള ഒരു വാതിൽ തുറക്കപ്പെട്ടു. രണ്ടു് പരിചാരകന്മാർ ഞൊടിയിടയിൽ അയാളെ തള്ളി മുറിക്കുള്ളിലാക്കിയിട്ടു് പുറത്തുനിന്നു് വാതിലടച്ചു.

അദ്ധ്യാപകൻ കാര്യം പിടികിട്ടാതെ ഒരു നിമിഷം പകച്ചു നിന്നു. കെട്ടിയിട്ട ഒരു കരടിക്കു് അഭിമുഖമായി താൻ നിൽക്കുകയാണെന്നു് ഉത്തരക്ഷണത്തിൽ അയാൾക്കു മനസ്സിലായി. ചീറ്റുകയും മണം പിടിക്കുകയും ചെയ്തുകൊണ്ടു് മുറിയുടെ മറേറ അററത്തു നിന്നിരുന്ന കരടി പെട്ടെന്നു് മുൻകാലുകൾ ഉയർത്തിപ്പിടിച്ചുകൊണ്ടു് അയാളുടെ നേർക്കു് മന്ദം മന്ദം നടന്നടുത്തു... ആ ഫ്രഞ്ചുകാരൻ യാതൊരു കൂസലുമില്ലാതെ കരടിയുടെ ആക്രമണം പ്രതീക്ഷിച്ചു് നിന്നിടത്തു തന്നെ നിന്നു. അയാൾ ഒരു ചുവടുപോലും പിൻവാങ്ങിയില്ല. കരടി അടുത്തെത്തി. ഡെഫോർജ് പോക്കററിൽ നിന്നു് ഒരു കൈത്തോക്കു വലിച്ചെടുത്തു് കരടിയുടെ ചെവിക്കുനേരെ പിടിച്ചു് വെടി വച്ചു. കരടി നിലംപതിച്ചു. ആളുകൾ ഓടി വന്നു. വാതിൽ തുറക്കപ്പെട്ടു. തൻെറ തമാശ ഈ വിധം കലാശിച്ചതെങ്ങിനെയെന്നു് അത്ഭുതപ്പെട്ടുകൊണ്ടു് കിരീല പെത്രോവിച്ചു് മുറിയിൽ പ്രവേശിച്ചു.

ആ സംഭവത്തെപ്പററിയുള്ള പൂർണ്ണ വിവരം അദ്ദേഹത്തിനു് അറിയേണ്ടിയിരുന്നു: ആരാണു് ഡെഫോർജിനു് കരടിയെപ്പററി മുന്നറിയിപ്പു കൊടുത്തതു്. അയാൾ നിറച്ച കൈത്തോക്കു കൈവശം വച്ചിരിക്കുന്നതു് എന്തിനാണു്? അദ്ദേഹം മാഷയെ വിളിപ്പിച്ചു. മാഷ ധൃതിയിൽ അവിടെയെത്തി കിരീല പെത്രോവിച്ചിൻെറ ചോദ്യങ്ങൾ ഫ്രഞ്ചുകാരനു തർജ്ജിമ ചെയ്തുകൊടുത്തു.

''കരടിയുടെ കാര്യം ഞാൻ അറിഞ്ഞിരുന്നില്ല,'' ഡെഫോർജ് മറുപടി പറഞ്ഞു. ''എന്നാൽ ഞാൻ എപ്പോഴും ഒരു കൈത്തോക്കു കൊണ്ടുനടക്കാറുണ്ടു്. എന്നെ ആരെങ്കിലും അപമാനിച്ചാൽ, എൻെറ ജോലി ഇതായതുകൊണ്ടു് മററൊരു തരത്തിലും പകരം ചോദിക്കാൻ സാധിക്കയില്ല.''

മാഷ അയാളെ അത്ഭുതത്താൽ വിടർന്ന മിഴികളോടെ നോക്കിക്കൊണ്ടു് അയാൾ പറഞ്ഞതു് കിരീല പെത്രോവിച്ചിനു തർജ്ജിമചെയ്തുകൊടുത്തു. കിരീല പെത്രോവി

ച്ച് അതിന്ന മറുപടി പറഞ്ഞില്ല. കരടിയെ എടുത്തുകൊണ്ടുപോയി അതിൻെറ തോൽ ഉരിച്ചെടുക്കാൻ അദ്ദേഹം വേലക്കാർക്ക് കല്പന കൊടുത്തു. അനന്തരം അവിടെ കൂടിനിന്നവരുടെ നേരെ തിരിഞ്ഞു് അദ്ദേഹം പറഞ്ഞു: ''ഇയാാം മിടുമിടുക്കനാണ്, അല്ലേ? ഇയാാം ഒരു ഭീരുവല്ലെന്നു് ഞാൻ ഉറപ്പുതരാം!'' അന്നു മുതൽ കിരീല പെട്രോവിച്ചിന് ഫ്രഞ്ചുകാരനെ വലിയ ഇഷ്ടമായിത്തീർന്നു. അയാളെ പരീക്ഷിക്കാൻ പിന്നീടൊരിക്കലും അദ്ദേഹം മുതിർന്നിട്ടില്ല.

ആ സംഭവം ഏററവും കൂടുതൽ സ്പർശിച്ചതു് മാഷയെയാണ്. ചത്ത കരടിയുടെ അടുത്തു് ശാന്തമായി സംസാരിച്ചുകൊണ്ടു നിന്ന ഫ്രഞ്ചുകാരൻെറ രൂപം അവളുടെ മനസ്സിൽ പതിഞ്ഞു. ധീരത, അന്തസ്സ്, ആത്മാഭിമാനം തുടങ്ങിയവ ഉന്നത വർഗ്ഗക്കാർക്കു മാത്രം ഉള്ള ഗുണങ്ങളല്ലെന്നു് അവൾക്കു മനസ്സിലായി. അന്നു മുതൽ ആ യുവ അദ്ധ്യാപകനോട് അവൾക്ക് ബഹുമാനം തോന്നിത്തുടങ്ങി. ദിനംപ്രതി അതു് ശക്തമായിക്കൊണ്ടിരുന്നു. അവർ തമ്മിൽ ഉററ സമ്പർക്കമുണ്ടായി. മാഷക്കു് നല്ല ശബ്ദമാധുരിയും സംഗീതവാസനയും, ഉണ്ടായിരുന്നു. ഡെഫോർജ് അവളെ സംഗീതം പഠിപ്പിക്കാൻ തുടങ്ങി. മാഷ സ്വയം അറിയാതെതന്നെ അയാളിൽ അനുരക്തയായിത്തീർന്നെന്നു് വായനക്കാർ ഊഹിക്കുന്നതിൽ തെററില്ല.

# അധ്യായം ഒൻപത്

പെരുന്നാളിന്റെ തലേന്നു തന്നെ അതിഥികൾ എത്തി ത്തുടങ്ങി. ചിലരെ ബംഗ്ലാവിലും അതിന്റെ എടുപ്പുകളി ലും താമസിപ്പിച്ചു. വേറെ ചിലർ കാര്യസ്ഥന്റെ വീട്ടി ലും പുരോഹിതന്റെ വീട്ടിലും താമസിച്ചു. ഏതാനും പേർ സമ്പന്നരായ കൃഷിക്കാരുടെ വസതികളിലാണ് താവ ളമടിച്ചത്. ലായങ്ങളെല്ലാം വണ്ടിക്കുതിരകളെക്കൊണ്ടു നി റഞ്ഞു. ഷെഡ്ഡുകളിലും മുററങ്ങളിലും വിവിധ തരത്തിലുള്ള കുതിരവണ്ടികൾ നിരന്നു നിന്നു. ഒമ്പതു മണിയായപ്പോൾ പ്രഭാത കർബ്ബാനയ്ക്കുള്ള മണി മുഴങ്ങി. കിരീല പെത്രോ വിച്ച് പണിയിച്ച പുതിയ പള്ളിയിലേക്ക് ആളുകൾ പ്ര വഹിച്ചു. കല്ലുകൊണ്ടു പണിത ആ പള്ളി എല്ലാ വർഷ വും കിരീല പെത്രോവിച്ച് സമർപ്പിക്കുന്ന കാഴ്ചവസ്തുക്കൾ കൊണ്ട് സമലങ്കൃതമായിരുന്നു. പ്രശസ്തരായ ഭക്തന്മാരുടെ ബാഹുല്യം നിമിത്തം പള്ളിയ്ക്കുള്ളിൽ സാധാരണ കൃഷി ക്കാർക്ക് കാലുകുത്താൻ ഇടമുണ്ടായിരുന്നില്ല. അതിനാൽ അവർ പള്ളി നടയിലും മുററത്തും കൂടിനിന്നു. പ്രാർത്ഥന തുടങ്ങിയിരുന്നില്ല—എല്ലാവരും കിരീല പെത്രോവിച്ചി ന്റെ വരവും കാത്തു് നില്ക്കുകയായിരുന്നു. ആറു കുതിരക ളെ പൂട്ടിയ ഒരു വണ്ടിയിൽ അദ്ദേഹം എത്തി. വണ്ടിയിൽ നിന്നിറങ്ങി സഗൗരവം നടന്ന് അദ്ദേഹം സ്വസ്ഥാനത്തു ചെന്നു നിന്നു. മാഷയും അദ്ദേഹത്തോടൊപ്പമുണ്ടായിരുന്നു. എല്ലാ കണ്ണുകളും മാഷയിൽ പതിച്ചു. പുരുഷന്മാർ അവളുടെ സൗന്ദര്യത്തിലും സ്ത്രീകൾ അവളുടെ വേഷവിധാനത്തിലും ആകൃഷ്ടരായി. കർബ്ബാന തുടങ്ങി. ഗ്രാമീണ ഗായകർ ഗായ ക സംഘത്തിനുള്ള വേദിയിൽ നിന്നുകൊണ്ട് പ്രാർത്ഥനാ

ഗാനങ്ങൾ ആലപിച്ചു. കിരീല പെത്രോവിച്ചും ഇടത്തോട്ടോ വലത്തോട്ടോ നോക്കാതെ താണ ശബ്ദത്തിൽ പാടിക്കൊണ്ടിരുന്നു. വികാരി അച്ചൻ "നമ്മുടെ ഈ പള്ളിയുടെ സ്ഥാപകനെ"പ്പറ്റി ഉറക്കെ പരാമർശിച്ചപ്പോൾ പ്രൗഢമായ വിനയത്തോടെ അദ്ദേഹം തലകുനിച്ചു വന്ദിച്ചു.

കുർബ്ബാന കഴിഞ്ഞു. കുരിശിനടുത്തേക്ക് ആദ്യം ചെന്നതു് കിരീല പെത്രോവിച്ചാണു്. തുടർന്നു് മറ്റുള്ളവരും കുരിശിനടുത്തേക്ക നടന്നു. പിന്നീടു് അയല്ക്കാർ കിരീല പെത്രോവിച്ചിനെ സമീപിച്ചു് ആദരവു പ്രകടിപ്പിച്ചു. സ്ത്രീകൾ മാഷയുടെ ചുററും കൂടി. അവിടെ സന്നിഹിതരായിരുന്ന എല്ലാവരേയും ഉച്ചഭക്ഷണം കഴിക്കാൻ വീട്ടിലേക്ക ക്ഷണിച്ചിട്ടു് കിരീല പെത്രോവിച്ചു് പള്ളിയിൽനിന്നിറങ്ങി മകളോടൊപ്പം വണ്ടിയിൽ കയറി ബംഗ്ലാവിലേക്ക പുറപ്പെട്ടു. അതിഥികൾ അവരവരുടെ വണ്ടികളിൽ കയറി അദ്ദേഹത്തെ പിൻതുടർന്നു. അതിഥികളെക്കൊണ്ടു് മുറികൾ നിറഞ്ഞു കവിഞ്ഞു. പുതിയ അതിഥികൾ വന്നുകൊണ്ടേയിരുന്നു. അവർക്കു് ആതിഥേയൻെറ സമീപത്തു് എത്താൻ തന്നെ പ്രയാസമായിരുന്നു. ഇട്ടു പഴകിയതും പരിഷ്കാരം പോയ്പ്പോയതുമായ വിലപിടിച്ച വസ്ത്രങ്ങൾ ധരിച്ച സ്ത്രീകൾ അക്ഷോഭ്യരായി അർദ്ധവൃത്താകൃതിയിൽ ഇരുന്നു. അവരെല്ലാവരും വെണ്മുത്തുകളും വൈരങ്ങളും അണിഞ്ഞിരുന്നു. പുരുഷന്മാർ തമ്മിൽ തമ്മിൽ ഉറക്കെ സംസാരിച്ചുകൊണ്ടു് വോഡ്ക്കയുടേയും കവിയാറിൻേറയും ചുററും കൂടി. വിശാലമായ ഹാളിൽ എൺപതു പേർക്കു് ഇരുന്നു ഭക്ഷണം കഴിക്കാൻ മേശ ഒരുക്കിയിരുന്നു. കപ്പികൾ നിരത്തുകയും മേശവിരിയുടെ ചുളിവുകൾ മാററുകയും ചെയ്തുകൊണ്ടു് ഭൃത്യന്മാർ ഓടി നടന്നു. ഒടുവിൽ ബട്ട്ളർ വന്നു് ഭക്ഷണം തയ്യാറായി എന്നറിയിച്ചു. കിരീല പെത്രോവിച്ചാണു് ആദ്യം ഇരുന്നതു്. അതു കഴിഞ്ഞു് സ്ത്രീകൾ വന്നു് മൂപ്പുമുറയ്ക്കു് അവരവരുടെ സ്ഥാനങ്ങളിൽ ഇരുന്നു. പ്രായം കുറഞ്ഞ യുവതികൾ പേടിപൂണ്ട മാൻ

പേടകളെപ്പോലെ ഒരു പററമായി വന്നു് അടുത്തടുത്ത ക സേരകളിൽ ഇരുന്നു. അവരുടെ എതിരെയാണു് പുരുഷ ന്മാർ ഇരുന്നതു്. മേശയുടെ ഏററവും അററത്തുള്ള രണ്ടു ക സേരകളിൽ സാക്ഷയും അവൻെറ അദ്ധ്യാപകനും ഇരുന്നു.

പദവിയനുസരിച്ചാണു് ഭൃത്യന്മാർ ആഹാരം ആർക്കു് ആദ്യം വിളമ്പണമെന്നു് തീരുമാനിച്ചിരുന്നതു്. സ്പൂണുക ളും പിഞ്ഞാണങ്ങളും കൂട്ടിമുട്ടുന്ന ശബ്ദവും അതിഥികളുടെ സംഭാഷണവും ചേർന്നു് അവിടം ശബ്ദമുഖരിതമാക്കി. പ്രസന്നവദനനായ കിരീല പെത്രോവിച്ചിൻെറ നയന ങ്ങറം മേശപ്പുറമാകെ ഒന്നു പരിശോധിച്ചു. സൽക്കാരപ്രിയ നായ ഒരു ആതിഥേയൻെറ ആത്മസംതൃപ്തി അദ്ദേഹത്തിനു് അനുഭവപ്പെട്ടു... ആ സമയത്തു് ആറു കുതിരകളെ പൂട്ടിയ ഒരു വണ്ടി മുററത്തു വന്നു നിന്നു.

''ആരാണു് അതു്?'' കിരീല പെത്രോവിച്ചു് ചോ ദിച്ചു.

''അന്തോൺ പഫ്നൂത്തിച്ചു്,'' അനേകം പേർ ഒ രുമിച്ചു് ഉത്തരം പറഞ്ഞു.

വാതിൽ തുറന്നു് ഏകദേശം അമ്പതു വയസ്സുപ്രായമുള്ള തടിയനായ അന്തോൺ പഫ്നൂത്തിച്ചു് ഹാളിൽ പ്രവേ ശിച്ചു. വസൂരിക്കലയുള്ള വട്ടമുഖവും മൂന്നു മടക്കു താടിയുമു ള്ള ആ മനുഷ്യൻ ക്ഷമാപണപൂർവ്വം പുഞ്ചിരിച്ചുകൊണ്ടു് തലകുനിച്ചു് എല്ലാവരെയും വണങ്ങി.

''ഇവിടെ ഒരു പുതിയ വിരിപ്പിട്ടു,'' കിരീല പെ ത്രോവിച്ചു് വിളിച്ചു പറഞ്ഞു. ''അന്തോൺ പഫ്നൂത്തി ച്ചു്, ഇവിടെ വന്നിരുന്നിട്ടു് കുർബ്ബാനയ്ക്കു വരാതിരുന്നതി നും സദ്യയ്ക്കു താമസിച്ചു വന്നതിനും കാരണം പറയൂ. ഭക്ത നും ഭക്ഷണപ്രിയനുമായ നിങ്ങളിൽനിന്നു് ഇതു് തീരെ പ്രതീക്ഷിച്ചില്ല.''

''ക്ഷമിക്കണം,'' നാപ്കിൻെറ അററം ഇളം പച്ച നിറമുള്ള തൻെറ കുപ്പായത്തിൻെറ ബട്ടൺഹോളിലേക്കു തിരുകിവയ്ക്കുന്നതിനിടയിൽ അയാറം പറഞ്ഞു. ''കുററം എ

ൻേറതല്ല, കിരീല പെത്രോവിച്ച്. ഞാൻ വീട്ടിൽനിന്ന് നേരത്തേതന്നെ പുറപ്പെട്ടതാണ്. എന്നാൽ കഷ്ടിച്ച് പത്തു നാഴിക സഞ്ചരിച്ചപ്പോഴേക്കു് എൻെറ കുതിരവണ്ടിയുടെ മുൻവശത്തെ ചക്രങ്ങളിലൊന്നു് ഒടിഞ്ഞു. ഭാഗ്യത്തിന് ഞാൻ ഗ്രാമത്തിൽ നിന്നു് വളരെ ദൂരെ എത്തിയിരുന്നില്ല. എങ്കിലും എൻെറ വേലക്കാർ കൊല്ലനെ കണ്ടുപിടിച്ച് ചക്രം നന്നാക്കിച്ചു കൊണ്ടു വരാൻ മൂന്നു മണിക്കൂറെടുത്തു. വേറെ മാർഗ്ഗമൊന്നും ഉണ്ടായിരുന്നില്ല. കിസ്ലിന്യോവ്ക കാട്ടിലെ കുറുക്കുവഴിയെ വരാൻ ഭയമായിരുന്നതുകൊണ്ടു് ചുററി വളഞ്ഞാണു് ഞാൻ ഇവിടെ എത്തിയതു്....''

''ഓഹോ!'' കിരീല പെത്രോവിച്ച് ഇടയ്ക്കു കയറി പറഞ്ഞു. ''നിങ്ങൾക്കു് ധൈര്യം കുറവാണു്, അല്ലേ? പക്ഷേ ആരെയാണു് ഇത്ര പേടി?''

''ആരെയാണു് പേടിയെന്നോ? ദുബ്രോവ്സ്കിയെ, അല്ലാണ്ടാരെ പേടിക്കാനാണു്, കിരീല പെത്രോവിച്ച്! ചുററും ഒന്നു നോക്കാൻ സമയം കിട്ടുന്നതിനുമുമ്പു് അയാളുടെ കൈയിൽ അകപ്പെട്ടെന്നു വരും. അയാൾ ഏതു തരക്കാരനാണെന്നു് എല്ലാവർക്കും അറിയാം. ഒരൊററ വഴിപോക്കനെപ്പോലും അയാൾ വെറുതെ വിടുകയില്ല. എന്നോടു് അയാൾക്കു പ്രത്യേകിച്ചും വൈരാഗ്യം കാണും.''

''നിങ്ങൾക്കു് എന്താണു് പ്രത്യേകത?''

''കിരീല പെത്രോവിച്ച്! കാര്യമെന്താണെന്നു് അങ്ങേക്കു് നന്നായറിയാമല്ലോ! മരിച്ചുപോയ അന്ദ്രേയ് ഗവ്രീലൊവിച്ചിനെതിരായുള്ള കേസിൽ ഞാൻ മൊഴികൊടുത്തതു് ഓർമ്മയില്ലേ? കിസ്ലിന്യോവ്ക അദ്ദേഹം അന്യായമായി കൈവശം വച്ചിരിക്കുകയാണെന്നും അങ്ങയുടെ ദാക്ഷിണ്യം കൊണ്ടു മാത്രമാണു് അതു കൈവശം വയ്ക്കാൻ അദ്ദേഹത്തിനു കഴിയുന്നതെന്നും ഞാൻ അങ്ങയെ സന്തോഷിപ്പിക്കാൻ, അതായതു് എൻെറ മനസ്സാക്ഷിയേയും നീതിയേയും മുൻനിർത്തി, അന്നു് കോടതിയിൽ മൊഴി കൊടുത്തു. പരേതൻ—അദ്ദേഹത്തിൻെറ ആത്മാവിനു്

ശാന്തി—എന്നോട്ട് പക വീട്ടുമെന്നു് ശപഥം ചെയ്തിരുന്നു. മകൻ അച്ഛൻെറ ശപഥം നിറവേററാതിരിക്കയില്ല. ഇതേ വരെ ദൈവം എന്നെ കാത്തു. എൻെറ ഒരു ധാന്യ അറ മാത്രമേ അവർ കൊള്ള ചെയ്തിട്ടുള്ളു. എന്നാൽ അവർ എൻെറ വീട്ടിൽ എന്നെങ്കിലും കടന്നു വരും. എനിക്കു് അക്കാര്യം ഉറപ്പാണു്!''

''ആ വീട്ടിൽ കൊള്ള ചെയ്യാൻ വേണ്ടത്ര മുതലുണ്ടതാനം,'' കിരീല പെത്രോവിച്ച് അഭിപ്രായപ്പെട്ടു. ''നിങ്ങളുടെ ആ ഭംഗിയുള്ള പണപ്പെട്ടി നിറഞ്ഞു കവിഞ്ഞിരിക്കയാണെന്നു് ഞാൻ ഉറപ്പു പറയാം....''

''എവിടുന്നാ, കിരീല പെത്രോവിച്ച്! അതു് നിറഞ്ഞിരുന്ന കാലമുണ്ടായിരുന്നു, എന്നാൽ ഇപ്പോഠം അതു് കാലിയാണു്.''

''അതു പറയണ്ട, അന്തോൺ പഫ്നൂത്തിച്ച്! ഞങ്ങഠംക്കൊക്കെ നിങ്ങളെ അറിയാം. നിങ്ങളുടെ പണം എവിടെപ്പോകാനാണു്? നിങ്ങഠം പന്നിയെപ്പോലെയാണു് കഴിയുന്നതു്, ഒരിക്കലും വിരുന്നുകാരെ വിളിക്കുകയില്ല, കൃഷിക്കാരെ ഞെക്കിപ്പിഴിയും, കാശു സമ്പാദിക്കുക എന്നല്ലാതെ മറെറാരു വിചാരം നിങ്ങഠംക്കില്ല.''

''അങ്ങു് എത്ര വേണമെങ്കിൽ കളിയാക്കിക്കോളൂ, കിരീല പെത്രോവിച്ച്,'' ഒരു പുഞ്ചിരി ക്ഷണിച്ചു വരുത്തിക്കൊണ്ടു് അന്തോൺ പഫ്നൂത്തിച്ച് പറഞ്ഞു. ''എന്നാൽ ഞങ്ങഠം മുടിഞ്ഞിരിക്കയാണു്.'' ആതിഥേയൻെറ പരിഹാസം വലിയൊരു കഷണം മീൻ പൊരിച്ചതിനോടൊപ്പം അന്തോൺ പഫ്നൂത്തിച്ച് ചവച്ചിറക്കി.

കിരീല പെത്രോവിച്ച് അയാളെ പാട്ടിനു വിട്ടിട്ടു് പുതിയ ഇസ്പ്രാവ്നിക്കിൻെറ നേരെ ശ്രദ്ധ തിരിച്ചു. അയാഠം കിരീല പെത്രോവിച്ചിൻെറ വിരുന്നിൽ ആദ്യമായി പങ്കെടുക്കുകയായിരുന്നു, മേശയുടെ അങ്ങേ അററത്തു് അദ്ധ്യാപകൻെറ തൊട്ടടുത്താണു് അയാളെ ഇരുത്തിയതു്.

"ശ്രീമാൻ ഇസ്പ്രാവ്നിക്, നിങ്ങൾ ദുബ്രോവ്സ്കിയെ പിടിക്കാൻ ഉദ്ദേശിക്കുന്നില്ലേ?"

ഇസ്പ്രാവ്നിക് ചൂളുകയും തലകുനിച്ച് വണങ്ങുകയും പുഞ്ചിരിക്കുകയും ചെയ്തുകൊണ്ട് വിക്കി വിക്കി പറഞ്ഞു:

"ഞങ്ങൾ ശ്രമിക്കാം, അങ്ങുന്നേ."

"കൊള്ളാം, നിങ്ങൾ ശ്രമിക്കും. വളരെ നാളായി പലരും ശ്രമിച്ചുകൊണ്ടിരിക്കയാണ്, പക്ഷേ ഇതേവരെ ഫലമൊന്നും ഉണ്ടായില്ല. അല്ലെങ്കിൽ നിങ്ങൾ എന്തിന് അയാളെ പിടിക്കണം? ദുബ്രോവ്സ്കിയുടെ കൊള്ളകൾ പോലീസുകാർക്ക് കാശുണ്ടാക്കാൻ പററിയ അവസരം ഉണ്ടാക്കുന്നു—നീണ്ട യാത്രകൾ, അന്വേഷണങ്ങൾ, സഞ്ചരിക്കാൻ സൗജന്യമായി കുതിരകൾ, പോക്കററിൽ പണം. നിങ്ങൾ നിങ്ങളുടെ അഭ്യുദയകാംക്ഷിയെ എന്തിന് നശിപ്പിക്കുന്നു? ശരിയല്ലേ, ഇസ്പ്രാവ്നിക്?"

"ശരിയാണ്, അങ്ങുന്നേ!" ആകെ കുഴങ്ങിയ ഇസ്പ്രാവ്നിക് പറഞ്ഞു.

അതിഥികൾ ആർത്തു ചിരിച്ചു.

"സത്യം തുറന്നു പറഞ്ഞതുകൊണ്ട് ഇയാളെ എനിക്ക് ഇഷ്ടമായി," കിരീല പെത്രോവിച്ച് പറഞ്ഞു. "എങ്കിലും നമ്മുടെ പഴയ ഇസ്പ്രാവ്നിക് മരിച്ചുപോയതു് കഷ്ടമായിപ്പോയി. അയാളെ അവർ തീയിട്ട് കൊന്നില്ലായിരുന്നെങ്കിൽ ഈ ജില്ല ഇപ്പോൾ സുരക്ഷിതമായിരുന്നേനെ. ദുബ്രോവ്സ്കിയെപ്പററിയുള്ള പുതിയ വാർത്ത എന്താണ്? എവിടെയാണ് അവസാനമായി അയാളെ കണ്ടതു്?"

"എന്റെ വീട്ടിലാണ്, കിരീല പെത്രോവിച്ച്. കഴിഞ്ഞ ചൊവ്വാഴ്ച അയാൾ എന്റെ വീട്ടിലാണ് ഊണു കഴിച്ചതു്," *ആഴമുള്ള ഒരു സ്ത്രീ ശബ്ദം പറഞ്ഞു.*

എല്ലാ കണ്ണുകളും ആന്ന സാവിഷ്ന ഗ്ലോബൊവയുടെ മേൽ പതിഞ്ഞു. ലളിതമായി സംസാരിക്കുന്ന ഉല്ലാസവതി

യും ഉദാരമതിയുമായ ആ വിധവയെ എല്ലാവർക്കും ഇഷ്ടമായിരുന്നു. അവർ പറയാൻ പോകുന്നതെന്തെന്നു കേൾക്കാൻ എല്ലാവരും ജിജ്ഞാസയോടെ കാത്തിരുന്നു.

''മൂന്നാഴ്ച മുമ്പ് ഞാൻ വന്യൂഷയ്ക്കുള്ള പണവുമായി എന്റെ കാര്യസ്ഥനെ തപാൽ ആപ്പീസിലേക്കയച്ചു. കണക്കില്ലാതെ പണം കൊടുത്തു് മകനെ വഷളാക്കുന്ന കൂട്ടത്തിലല്ല ഞാൻ. അഥാവ വേണമെന്നു വച്ചാൽത്തന്നെ എനിക്ക് അതിനുള്ള കഴിവുമില്ല. എങ്കിലും കാവൽസേനയിലെ ഒരു ഓഫീസർ അയാളുടേതായ അന്തസ്സു പുലർത്തണമെന്നു് നിങ്ങൾക്ക് അറിയാമല്ലോ. അതുകൊണ്ടു് എന്റെ തുച്ഛമായ വരുമാനത്തിൽനിന്നു് ഒരു ചെറിയ തുക ഞാൻ അവനു് അയച്ചുകൊടുക്കാറുണ്ടു്. ഞാൻ രണ്ടായിരം റൂബിളാണു് കാര്യസ്ഥന്റെ കൈയ്യിൽ കൊടുത്തയച്ചതു്. ദുബ്രോവ്സ്കിയെപ്പററിയുള്ള ഭയം ഇടയ്ക്കിടെ എന്റെ മനസ്സിൽ പൊന്തിവന്നെങ്കിലും പട്ടണത്തിലേക്ക് അധികം ദൂരമില്ലെന്നും ദൈവം തുണയ്ക്കുണ്ടെന്നും വിചാരിച്ചു് ഞാൻ സ്വയം സമാശ്വസിച്ചു. എന്നാൽ അന്നു വൈകിട്ടു് കീറിപ്പറിഞ്ഞ വസ്ത്രങ്ങളും വിളറി വെളുത്ത മുഖവുമായി കാര്യസ്ഥൻ കാൽനടയായി വീട്ടിലെത്തിയതു കണ്ടു് ഞാൻ അമ്പരന്നു. 'എന്തു പററി? എന്താണു സംഭവിച്ചതു്?' എന്നു ഞാൻ ചോദിച്ചു. അയാൾ മറുപടി പറഞ്ഞതു് ഇങ്ങനെയാണു്: 'ആന്ന സാവിഷ്ന, ആ അക്രമികൾ എന്നെ പിടികൂടി. അവർ എന്നെ കൊന്നേനെ. ദുബ്രോവ്സ്കിയും അവിടെ ഉണ്ടായിരുന്നു. ആദ്യം എന്നെ കെട്ടിത്തൂക്കി കൊല്ലാൻ പറഞ്ഞെങ്കിലും പിന്നെ ദയതോന്നി അദ്ദേഹം എന്നെ വിട്ടയച്ചു. എന്നാൽ അവർ എന്റെ കൈവശമുള്ളതെല്ലാം തട്ടിപ്പറിച്ചു. കുതിരയും വണ്ടിയും അവർ കൊണ്ടുപോയി.' ഞാൻ സ്തംഭിച്ചു നിന്നുപോയി. ദൈവമേ! ഇനി എന്റെ വന്യൂഷ എന്തു ചെയ്യും? എഴുതിയെഴുതി നടന്ന സംഭവം അവനെ അറിയിക്കാനും പണത്തിനു പകരം എന്റെ

അനുഗ്രഹം അവന് നൽകാനും മാത്രമേ എനിക്കു കഴി ഞ്ഞുള്ളു.

''രണ്ടാഴ്ച കഴിഞ്ഞ് ഒരു ദിവസം ഓർക്കാപ്പുറത്ത് ഒരു കുതിരവണ്ടി എന്റെ മുററത്തു വന്നു നിന്നു. ഒരു ജന റൽ എന്നെ കാണാൻ ആഗ്രഹിക്കുന്നുവെന്ന് ഭൃത്യൻ വന്നു പറഞ്ഞു. 'വളരെ സന്തോഷം!' എന്നു ഞാൻ പറഞ്ഞയ ച്ചു. ഇരുണ്ട നിറവും കറുത്ത മുടിയും താടിയും മീശയുമുള്ള ഒരാറം അകത്തേക്കു വന്നു. ഉദ്ദേശം മുപ്പത്തഞ്ചു വയസ്സു പ്രാ യം തോന്നിച്ച ആ മനുഷ്യനു കുൽനേവിന്റെ* നല്ല ഛാ യയുണ്ടായിരുന്നു. മരിച്ചുപോയ എന്റെ ഭർത്താവ് ഇവാൻ അന്ദ്രേയെവിച്ചിന്റെ ഒരു സുഹൃത്തും സഹപ്രവർത്തകൻ മായിരുന്നു താനെന്ന് അദ്ദേഹം സ്വയം പരിചയപ്പെടുത്തി. ഈ വഴി കടന്നുപോയപ്പോറം തന്റെ പഴയ സുഹൃത്തി ന്റെ വിധവ ഇവിടെ താമസമുണ്ടെന്നറിഞ്ഞ് കാണാൻ വന്നതാണെന്നും അദ്ദേഹം പറഞ്ഞു. വീട്ടിൽ ഉണ്ടായിരുന്ന വിഭവങ്ങളെല്ലാം കൊടുത്ത് ഞാൻ അദ്ദേഹത്തെ സൽക്ക രിച്ചു. ഞങ്ങറം പലതും സംസാരിച്ച കൂട്ടത്തിൽ ദുബ്രോവ് സ്കിയുടെ കാര്യവും ചർച്ചാവിഷയമായി. അപ്പോറം എ നിക്കു നേരിട്ട ദൗർഭാഗ്യത്തെപ്പററി ഞാൻ അദ്ദേഹത്തോടു പറഞ്ഞു. ജനറൽ നെററി ചുളിച്ചു. 'ഇതു വിചിത്രമായി രിക്കുന്നു,' അദ്ദേഹം പറഞ്ഞു. 'ദുബ്രോവ്സ്കി വെറുതെ ആരേയും ഉപദ്രവിക്കയില്ലെന്നും ധനവാന്മാരായ ചില രെ മാത്രമേ ആക്രമിക്കയുള്ളെന്നും ഞാൻ കേട്ടിട്ടുണ്ട്. അവ രിൽ നിന്നുപോലും അയാറം ഒരു ഓഹരി മാത്രമേ തട്ടിയെ ടുക്കാറുള്ളു—അവരുടെ മുഴുവൻ സമ്പാദ്യവും അപഹരിക്കാ റില്ല. അയാറം കൊലചെയ്തിട്ടുള്ളതായി ഇതേവരെ ആരും പറഞ്ഞിട്ടുമില്ല. ഇതിൽ എന്തോ ഒരു തട്ടിപ്പുണ്ട്. ദയവു ചെയ്ത് ആ കാര്യസ്ഥനെ ഇങ്ങോട്ടു വിളിക്കു.' ഞാൻ കാ

---

* കുൽനേവ് (1763—1812)—പ്രശസ്തനായ ഒരു റഷ്യൻ ജനറൽ.

ര്യസ്ഥനെ വരുത്തി. ജനറലിനെ കണ്ട മാത്രയിൽ കാര്യസ്ഥൻ ഭയചകിതനായി സ്തംഭിച്ചുനിന്നുപോയി. 'ദുബ്രോവ്സ്കി തന്നെ കൊള്ളയടിച്ചതെങ്ങിനെയെന്നും കൊല്ലാൻ നിശ്ചയിച്ചതെങ്ങിനെയെന്നും പറയൂ.' എന്റെ കാര്യസ്ഥൻ വിറച്ചുകൊണ്ട് ജനറലിന്റെ മുമ്പിൽ മുട്ടുകുത്തി. 'ക്ഷമിക്കണം യജമാനനേ. എന്നെ ചെകുത്താൻ വഴിതെററിച്ചു—ഞാൻ നുണ പറഞ്ഞതാണ്.' ജനറൽ അതു കേട്ടിട്ട് ഇങ്ങനെ പറഞ്ഞു: 'അങ്ങിനെയാണെങ്കിൽ നടന്നതെന്താണെന്ന് താൻ തന്റെ യജമാനത്തിയോട് പറയൂ. ഞാനും കേൾക്കട്ടെ.' കാര്യസ്ഥന് സമനില വീണ്ടെടുക്കാൻ കഴിഞ്ഞില്ല. 'പറയൂ, എവിടെയാണ് താൻ ദുബ്രോവ്സ്കിയെ കണ്ടുമുട്ടിയത്?' ജനറൽ ചോദിച്ചു. 'രണ്ടു പൈൻമരം നില്ക്കുന്നിടത്ത്, അങ്ങുന്നേ, രണ്ടു പൈൻമരം നിൽക്കുന്നിടത്ത്.' 'അയാൾ തന്നോട് എന്തു പറഞ്ഞു?' 'ഞാൻ ആരുടെ വേലക്കാരനാണെന്നു ചോദിച്ചു. ഞാൻ എവിടെ പോവുകയാണെന്നും, എന്തിനു പോകുകയാണെന്നും ചോദിച്ചു.' 'ശരി, പിന്നെ എന്തുണ്ടായി?' 'എഴുത്തും പണവും കൊടുക്കാൻ പറഞ്ഞു.' 'എന്നിട്ട്?' 'ഞാൻ എഴുത്തും പണവും കൊടുത്തു.' 'അപ്പോൾ അയാൾ എന്തു പറഞ്ഞു?' 'പൊന്നേമാനേ, ക്ഷമിക്കണം.' 'അയാൾ എന്തു ചെയ്തെന്നു പറയൂ.' 'അദ്ദേഹം എഴുത്തും പണവും തിരികെ തന്നിട്ടു പറഞ്ഞു: ''പൊയ്ക്കോ—വേഗം ഇതു് തപാലാപ്പീസിൽ എത്തിക്ക്.'' 'എന്നിട്ട് താനെന്തു ചെയ്തു?' 'ക്ഷമിക്കണം യജമാനനേ!' 'ഞാൻ തന്നെ ശരിപ്പെടുത്തും.' ജനറൽ അയാളോട് പരുഷമായി പറഞ്ഞു. പിന്നീട് അദ്ദേഹം എന്നോടു പറഞ്ഞു്. 'ഈ തെമ്മാടിയുടെ പെട്ടി പരിശോധിക്കാൻ ഏർപ്പാടുചെയ്തിട്ട് ഇയാളെ എന്നെ ഏല്പിക്കൂ. ഞാൻ അയാളെ ഒരു പാഠം പഠിപ്പിക്കുന്നുണ്ട്. ദുബ്രോവ്സ്കി മുമ്പ് ഒരു കാവൽസേനാ ഓഫീസറായിരുന്നു. അയാൾ ഒരു സഹപ്രവർത്തകനെ ദ്രോഹിക്കയില്ല.' ജനറൽ ആരാണെന്ന് അപ്പോൾ ഞാൻ ഊഹിച്ചു. അയാളോട് ഞാൻ തർ

ക്കിച്ചില്ല. വണ്ടിക്കാരൻ കാര്യസ്ഥനെ പിടിച്ചുകെട്ടി. പെട്ടി പരിശോധിച്ചപ്പോൾ പണം കണ്ടുകിട്ടി. ജനറൽ എന്റെ വീട്ടിൽനിന്ന് ഉച്ചഭക്ഷണം കഴിച്ചിട്ട് കാര്യസ്ഥനേയും കൂട്ടിക്കൊണ്ട് സ്ഥലംവിട്ടു. പിറേറന്ന രാവിലെ അടികൊണ്ട് അവശനിലയിലായ കാര്യസ്ഥനെ കാട്ടിലുള്ള ഒരു ഓക്കമരത്തിൽ കെട്ടിയിട്ടിരിക്കുന്നതാണ് കണ്ടത്."

ആന്ന സാവിഷ്ന പറഞ്ഞത് ശ്വാസമടക്കിയിരുന്ന് എല്ലാവരും ശ്രദ്ധിച്ചു—പ്രത്യേകിച്ചും യുവതികൾ. അവരിൽ പലർക്കും ദുബ്രോവ്സ്കിയോട് ഉള്ളിൽ അനുകമ്പ തോന്നി. ഒരു വീരനായകനായിട്ടാണ് അവർ അയാളെ കണക്കാക്കിയത്. മിസ്സിസ് റെഡ്ക്ലിഫിന്റെ* നിഗൂഢതകളും ഭീകരകഥകളും വായിച്ചു വളർന്ന സ്വപ്നജീവിയായ മാഷ പ്രത്യേകിച്ചും അയാളിൽ ആകൃഷ്ടയായി.

"ആന്ന സാവിഷ്ന, നിങ്ങളുടെ വീട്ടിൽ വന്നിരുന്നത് ദുബ്രോവ്സ്കി ആയിരുന്നെന്നാണോ നിങ്ങൾ വിചാരിക്കുന്നത്?" കിരീല പെത്രോവിച്ച് ചോദിച്ചു. "നിങ്ങൾക്ക് തെററുപററി. ആരായിരുന്നു ആ സന്ദർശകനെന്ന് എനിക്കറിയില്ല, പക്ഷേ അതു ദുബ്രോവ്സ്കിയായിരുന്നില്ല എന്നു തീർച്ച പറയാം."

"ദുബ്രോവ്സ്കി അല്ലെന്നോ? വഴിപോക്കരെ തടഞ്ഞുനിർത്തി പരിശോധിച്ചുകൊണ്ട് നാടുനീളെ സഞ്ചരിക്കുന്നതു് മററാരാണ്?"

"അതെനിക്ക് അറിയില്ല. പക്ഷേ അതു ദുബ്രോവ്സ്കിയല്ലെന്നു തീർച്ച. അയാൾ കുട്ടിക്കാലത്ത് ഇരുന്നിരുന്നതു് എങ്ങിനെയെന്ന് എനിക്കു നല്ല ഓർമ്മയുണ്ട്. ഇപ്പോൾ അയാളുടെ മുടി കറുത്തിട്ടുണ്ടാവാം, പക്ഷേ അന്ന് ചുരുണ്ട മുടിയുള്ള ഒരു വെളുത്ത ബാലനായിരുന്നു അയാൾ.

---

* ആന്ന റെഡ്ക്ലിഫ്—(1764–1823)—ഒരു ഇംഗ്ലീഷ് എഴുത്തുകാരി.—എഡി.

ഏതായാലും അയാറം എന്റെ മാഷയെക്കാറം അഞ്ചു വയസ്സിനു മൂത്തതാണെന്നും അയാറംക്ക് ഇപ്പോറം ഇരുപത്തിമൂന്നു വയസ്സേയുള്ളു മുപ്പത്തഞ്ചില്ല എന്നും എനിക്കു നല്ല നിശ്ചയമുണ്ടു്."

"ശരിയാണു്, അങ്ങുന്നേ," ഇസ്പ്രാവ്നിക് പറഞ്ഞു. "വ്ളദീമിർ ദുബ്രോവ്സ്കിയെ തിരിച്ചറിയാനുള്ള ലക്ഷണങ്ങറം വിവരിക്കുന്ന ഒരു കടലാസ് എന്റെ കൈവശമുണ്ടു്. അതിൽ അയാറംക്കു ഇരുപത്തിമൂന്നു വയസ്സാണെന്നാണു് എഴുതിയിരിക്കുന്നതു്."

"കൊള്ളാം!" കിരീല പെത്രോവിച്ച് വിളിച്ചുപറഞ്ഞു. "അതൊന്നു് വായിച്ചു കേറംപ്പിക്കൂ. അയാറം എങ്ങിനെയാണിരിക്കുന്നതെന്നു് ഞങ്ങളുംകൂടി ഒന്നറിയട്ടെ. ഞങ്ങറം അയാളെ കണ്ടുമുട്ടിയെന്നു വരാം—ദൈവം സഹായിച്ചാൽ അന്നു് അയാറം രക്ഷപ്പെടുകയില്ല."

ഇസ്പ്രാവ്നിക് പോക്കററിൽ നിന്നു് മുഷിഞ്ഞ ഒരു കടലാസു പുറത്തെടുത്തു. സാമോദം അയാറം അതു വായിച്ചു തുടങ്ങി.

"വ്ളദീമിർ ദുബ്രോവ്സ്കിയുടെ പഴയ പരിചാരകന്മാരുടെ വിവരണത്തിൽനിന്നു് അയാളെപ്പററി ശേഖരിക്കപ്പെട്ട വിവരങ്ങറം: ഇരുവത്തിമൂന്നു വയസ്സുപ്രായം; ശരാശരി പൊക്കം; മീശയോ താടിയോ ഇല്ല; തവിട്ടുനിറമുള്ള കണ്ണുകറം; സ്വർണ്ണനിറമുള്ള മുടി; നീണ്ട നാസിക. പ്രത്യേക അടയാളങ്ങറം ഒന്നുംതന്നെ ഇല്ല."

"തീർന്നോ?" കിരീല പെത്രോവിച്ച് ചോദിച്ചു.

"ഇത്രയേ ഉള്ളു," കടലാസു മടക്കിക്കൊണ്ടു് ഇസ്പ്രാവ്നിക് പറഞ്ഞു.

"ഞാൻ നിങ്ങളെ അനുമോദിക്കുന്നു, ഇസ്പ്രാവ്നിക്! ഉഗ്രൻ വിവരണം! ഈ വിവരണം നോക്കി ദുബ്രോവ്സ്കിയെ കണ്ടുപിടിക്കാൻ ഒരു പ്രയാസവുമില്ല. ശരാശരി പൊക്കവും സ്വർണ്ണമുടിയും നീണ്ട മൂക്കും തവിട്ടുനിറമുള്ള കണ്ണുകളും ഇല്ലാത്തവർ നമ്മുടെ ഇടയിൽ ആരാണു് ഉള്ള

ത്തു്? ദുബ്രോവ്സ്കിയോടു് മൂന്നുമണിക്കൂർ മുഴുവൻ സംസാരി ച്ചിരുന്നാലും അയാൾ ആരാണെന്നു് മനസ്സിലാക്കാൻ സാ ദ്ധ്യമല്ലെന്നു് ഞാൻ എഴുതിത്തരാം. ഈ ഗൃഹസ്ഥന്മാരുടെ ബു ദ്ധി ഭയങ്കരം തന്നെ!''

ഇസ്പ്രാവ്നിക് കടലാസ് മടക്കി പോക്കററിൽ വച്ചിട്ടു് പൊരിച്ച വാത്തയും മുട്ടക്കൂസും അകത്താക്കുന്ന തിൽ മുഴുകി. ഭൃത്യന്മാർ ഒന്നിനു പിറകെ മറെറാന്നായി അനേകം വിഭവങ്ങൾ കൊണ്ടുവരികയും ഗ്ലാസുകൾ നിറ യ്ക്കുകയും ചെയ്തുകൊണ്ടിരുന്നു. ശബ്ദത്തോടെ കോർക്കുകൾ തെറിപ്പിച്ചുകൊണ്ടു് അനേകം കൊക്കേഷ്യൻ വീഞ്ഞുകു പ്പികൾ തുറക്കപ്പെട്ടു. കവിളുകൾ തുടുത്തു തുടങ്ങി. സംസാ രം കൂടുതൽ ഉറക്കെയും ഉല്ലാസഭരിതവും പരസ്പരബന്ധമി ല്ലാത്തതുമായിത്തീർന്നു.

''കഷ്ടം,'' കിരീല പെത്രോവിച്ച് തുടർന്നു. ''മരി ച്ചുപോയ തരാസ് അലെക്സേയെവിച്ചിനെപ്പോലുള്ള ഒരു ഇസ്പ്രാവ്നിക്കിനെ ഇനി ഒരിക്കലും കാണാൻ കഴിയു കയില്ല. അയാൾക്കു് ഒരിക്കലും അബദ്ധം പററിയിട്ടില്ല, അയാൾ ഒരിക്കലും ഉദ്ദേശിച്ച കാര്യം നടത്താതിരുന്നിട്ടില്ല, ഒന്നും അയാളുടെ കണ്ണിൽ പെടാതിരുന്നിട്ടില്ല. അവർ അ യാളെ തീയിട്ടു ദഹിപ്പിച്ചതു് കഷ്ടമായിപ്പോയി. അയാൾ ജീവിച്ചിരിപ്പുണ്ടായിരുന്നെങ്കിൽ കൊള്ള സംഘത്തിലെ ഒരാൾ പോലും രക്ഷപ്പെടുകയില്ലായിരുന്നു. സകലരേയും അയാൾ പിടിച്ചേനെ. ദുബ്രോവ്സ്കി പോലും രക്ഷപ്പെടു കയോ പണംകൊടുത്തു് സ്വാതന്ത്ര്യം വിലയ്ക്കു വാങ്ങുക യോ ചെയ്യുകയില്ലായിരുന്നു. തരാസ് അലെക്സേയെവിച്ച് തീർച്ചയായും അയാൾ കൊടുക്കുന്ന പണം വാങ്ങിയേനെ, പക്ഷേ ആ പണം വാങ്ങിക്കൊണ്ടു് അയാളെ വെറുതെ വിടുമായിരുന്നില്ല. അയാൾ അത്തരക്കാരനായിരുന്നു. ഇ നിയിപ്പോൾ ഞാൻ തന്നെ എന്റെ ആൾക്കാരെയും കൂട്ടി ക്കൊണ്ടു് ഈ തെമ്മാടികളെ പിടിക്കാൻ രംഗത്തിറങ്ങണ മെന്നാണു് തോന്നുന്നതു്. തുടക്കത്തിൽ ഞാൻ ഒരു ഇരുപ

ളുപേർക്കു് ആയുധം കൊടുക്കും. അവർ ചെന്നു് കൊള്ള ക്കാരുടെ താവളമായ മരത്തോപ്പു് വെട്ടിത്തെളിക്കും. എന്റെ ഭൃത്യന്മാർ പേടിത്തൊണ്ടന്മാരല്ല. ഒരു കരടിയോടു് ഒററയ്ക്കു് പൊരുതാൻ അവരിൽ ഓരോരുത്തർക്കും കഴിയും. ഒരു കൂട്ടം തെമ്മാടികളുടെ മുമ്പിൽ അവർ തോല്ക്കുകയില്ല.''

ഇതു കേട്ടപ്പോഴാം അന്തോൺ പഫ്നൂത്തിച്ചിനു് കിരീല പെത്രോവിച്ചു് വളർത്തുന്ന കരടിയെപ്പററിയും അതിനെക്കൊണ്ടു് അദ്ദേഹം കാട്ടിക്കൂട്ടിയിട്ടുള്ള പല തമാശകളെപ്പററിയും ഓർമ്മവന്നു. ഒരിക്കൽ അയാളും തന്നെ അത്തരം ഒരു വിനോദത്തിനു് ഇരയായി തീർന്നിട്ടുണ്ടു്. ''കിരീല പെത്രോവിച്ചു്, അങ്ങയുടെ കരടി നന്നായിരിക്കുന്നോ?'' അയാളും ചോദിച്ചു. ''അവന്റെ കഥ കഴിഞ്ഞു,'' കിരീല പെത്രോവിച്ചു് മറുപടി പറഞ്ഞു. ''അവൻ ശത്രുവിന്റെ വെടിയേററു് വീര ചരമംപ്രാപിച്ചു. അവനെ കീഴടക്കിയ ആളും അതാ അവിടെ ഇരിക്കുന്നു.'' കിരീല പെത്രോവിച്ചു് ഡെഫോർജിനെ ചൂണ്ടിക്കാട്ടിക്കൊണ്ടു് തുടർന്നു: അയാളും നിങ്ങളുടെ അന്നത്തെ... ഓർക്കുന്നുണ്ടല്ലോ, ഇല്ലേ... അതിനു് അയാളും നിങ്ങൾക്കുവേണ്ടി പകരം വീട്ടി.''

''അതെങ്ങിനെ മറക്കാനാണു്?'' തലയുടെ പിൻഭാഗം ചൊറിഞ്ഞുകൊണ്ടു് അന്തോൺ പഫ്നൂത്തിച്ചു് പറഞ്ഞു. ''എനിക്കതു് നല്ല ഓർമ്മയുണ്ടു്. അപ്പോഴാം ആ കരടി ചത്തു—പാവം. എനിക്കതിൽ ഖേദമുണ്ടു്, സത്യം! എന്തെല്ലാം തമാശകളാണു് അവൻ ഒപ്പിച്ചിട്ടുള്ളതു്! എന്തൊരു ബുദ്ധിയായിരുന്നു അവനു്! അത്തരമൊരു കരടിയെ കണ്ടു പിടിക്കാൻ എളുപ്പമല്ല. ആട്ടെ, എന്തിനാണു് ഫ്രഞ്ചുകാരനായ ഈ മാന്യൻ അവനെ കൊന്നതു്?''

തന്റെ ചുററുപാടുമുള്ള എല്ലാററിലും അഭിമാനംകൊള്ളാൻ അസൂയാവഹമായ കഴിവുണ്ടായിരുന്ന കിരീല പെത്രോവിച്ചു് ഫ്രഞ്ചു് അദ്ധ്യാപകന്റെ ആ വീരകൃത്യത്തെപ്പററി രസംപിടിച്ചു വർണ്ണിച്ചു തുടങ്ങി. കരടി ചത്ത കഥ

ശ്വാസമടക്കിയിരുന്നു് എല്ലാവരും ശ്രദ്ധിച്ചു. എല്ലാവരും വിസ്മയഭരിതരായി ഡെഫോർജിനെ നോക്കി. താൻ കാട്ടിയ ധീരത അവിടത്തെ സംഭാഷണ വിഷയമായ കാര്യം മനസ്സിലാക്കാതെ ആ ഫ്രഞ്ചുകാരൻ ശാന്തനായി സ്വസ്ഥാനത്തു് ഇരിക്കുകയായിരുന്നു. കുസൃതിക്കുട്ടിയായ ശിഷ്യനെ അയാറം ഇടയ്ക്കിടെ ശാസിച്ചുകൊണ്ടിരുന്നു.

മൂന്നു മണിക്കൂർ നീണ്ടുനിന്ന സദ്യ അവസാനിച്ചു. ആതിഥേയൻ നാപ്കിൻ മേശപ്പുറത്തു വച്ചു. എല്ലാവരും എഴുന്നേററു് സൽക്കാരമുറിയിലേക്കു പോയി. അവിടെ കാപ്പിയും ചീട്ടും മദ്യവും അവരെ കാത്തിരിപ്പുണ്ടായിരുന്നു.

## അധ്യായം പത്തു്

വൈകിട്ടു് ഏഴുമണിയായപ്പോറം അതിഥികളിൽ ചിലർ പോകാനൊരുങ്ങി. എന്നാൽ മദ്യത്തിൻെറ സ്വാധീനതാൽ ഉല്ലാസഭരിതനായിരുന്ന ആതിഥേയൻ എല്ലാവരും പിറേറന്നു രാവിലെ പോയാൽ മതി എന്നു പറഞ്ഞുകൊണ്ടു് ഗയിററടയ്ക്കാൻ കല്പനകൊടുത്തു. താമസിയാതെ വാദ്യമേളം മുഴങ്ങി. നൃത്തശാലയുടെ വാതിലുകറം തുറക്കപ്പെട്ടു. നൃത്തം തുടങ്ങി.

ആതിഥേയനും അദ്ദേഹത്തിൻെറ ചില ആത്മസുഹൃത്തുക്കളും ഗ്ലാസുകറം കാലിയാക്കുകയും ചെറുപ്പക്കാരുടെ ഉത്സാഹത്തിമിർപ്പു് നോക്കി രസിക്കുകയും ചെയ്തുകൊണ്ടു് ഒരു മൂലയിൽ ഇരുന്നു. പ്രായംചെന്ന സ്ത്രീകറം ചീട്ടുകളിയിൽ മുഴുകി. യോഗ്യരായ എല്ലാ പുരുഷന്മാരെയും വിളിച്ചുകൂട്ടിയിട്ടും പട്ടാള വിഭാഗങ്ങറം താവളമടിച്ചിട്ടില്ലാത്ത മററു സ്ഥലങ്ങളിലെപ്പോലെതന്നെ ഇവിടേയും പുരുഷന്മാർ സ്ത്രീകളേക്കാറം കുറവായിരുന്നു. പുരുഷന്മാരുടെ കൂട്ടത്തിൽ ഏററവും കൂടുതൽ നൃത്തം ചെയ്തതു് ഫ്രഞ്ചുകാരനായിരുന്നു. പെൺകുട്ടികളെല്ലാവരും അയാളെയാണു് നൃത്തത്തിലെ പങ്കുകാരനായി തെരഞ്ഞെടുത്തതു്. അയാളോടൊ

പ്പം വളരെ ഭംഗിയായി നൃത്തം ചെയ്യാൻ കഴിയുമെന്ന് അവർക്ക മനസ്സിലായി. മാഷ അയാളോടൊപ്പം പലവട്ടം നൃത്തം ചെയ്തു. മററു യുവതികളുടെ അർത്ഥഗർഭമായ നോട്ടങ്ങൾ അവരെ പിൻതുടർന്നു. നേരം അർദ്ധരാത്രിയോടടുത്തപ്പോൾ പരിക്ഷീണനായ ആതിഥേയൻ നൃത്തം മതിയാക്കാൻ സമയമായെന്ന് അറിയിച്ചു. എല്ലാവർക്കും അത്താഴം വിളമ്പാൻ കല്പനകൊടുത്തിട്ട് അദ്ദേഹം തൻെറ മുറിയിൽപ്പോയി കിടന്നു.

കിരീല പെത്രോവിച്ചിൻെറ അഭാവം അതിഥികളെ കൂടുതൽ സ്വതന്ത്രരും ഉല്ലാസഭരിതരുമാക്കിത്തീർത്തു. പുരുഷന്മാർ സ്ത്രീകളുടെ അടുത്തുചെന്നിരിക്കാൻ ധൈര്യപ്പെട്ടു, യുവതികൾ പൊട്ടിച്ചിരിക്കുകയും അടുത്തിരിക്കുന്നവരോട് സ്വകാര്യം പറയുകയും ചെയ്തു. പ്രായമായ സ്ത്രീകൾ തമ്മിൽ തമ്മിൽ ഉറക്കെ സംസാരിച്ചുതുടങ്ങി. പുരുഷന്മാർ കുടിക്കുകയും വാഗ്വാദം നടത്തുകയും ഉറക്കെ ചിരിക്കുകയും ചെയ്തുകൊണ്ടിരുന്നു. ചുരുക്കിപ്പറഞ്ഞാൽ അത്താഴസമയത്തെ അന്തരീക്ഷം ആഹ്ലാദഭരിതവും ഹൃദ്യവുമായിരുന്നു.

എന്നാൽ ഈ മേളത്തിലൊന്നും ചേരാതെ ഒഴിഞ്ഞുമാറിനിന്ന ഒരാൾ അവിടെയുണ്ടായിരുന്നു—അന്തോൺ പഫ്നൂത്തിച്ച്. അയാൾ മുഖംവീർപ്പിച്ചുകൊണ്ട് നിശ്ശബ്ദനായി സ്വസ്ഥാനത്തിരുന്ന ഭക്ഷണം കഴിച്ചു. അയാൾ അങ്ങേയററം അസ്വസ്ഥനാണെന്നും അയാളുടെ മനസ്സ് മറെറവിടെയോ ആണെന്നും തോന്നി. കൊള്ളക്കാരെപ്പററിയുള്ള അന്നത്തെ ചർച്ചകൾ അയാളുടെ മനസ്സിനെ വല്ലാതെ ഉലച്ചു. അയാളുടെ പേടിക്ക് തക്കതായ കാരണമുണ്ടായിരുന്നുവെന്ന് താമസിയാതെ നമുക്ക് മനസ്സിലാകും.

തൻെറ പണപ്പെട്ടി കാലിയാണെന്ന് അന്തോൺ പഫ്നൂത്തിച്ച് ആണയിട്ടു പറഞ്ഞതു് നുണയായിരുന്നില്ല. വാസ്തവത്തിൽ അതു കാലിയായിരുന്നു—അതിലെ പണം മുഴുവൻ അയാൾ തുകൽകൊണ്ടുള്ള ഒരു മടിശീലയിലേക്കു മാററിയിരുന്നു. ആ മടിശീല അയാൾ ഷർട്ടിനടിയിലാ

യി നെഞ്ചിൽ ധരിച്ചുകൊണ്ടാണ് നടന്നിരുന്നത്. എല്ലാവരെപ്പററിയും അയാറംക്കുണ്ടായിരുന്ന സംശയവും സദാ ഉള്ള ഭയവുമാണ് അങ്ങിനെയൊരു മുൻകരുതലെടുക്കാൻ അയാളെ പ്രേരിപ്പിച്ചത്. ഒരു അന്യഭവനത്തിൽ രാത്രി കഴിക്കാൻ നിർബ്ബന്ധിതനായപ്പോൾ മുതൽ, തനിക്കു കിട്ടാൻപോകുന്ന മുറി കള്ളന്മാർക്കു നിഷ്പ്രയാസം കടന്നുവരാൻ കഴിയുന്നതായിരിക്കുമോ എന്ന ഭയം അയാളെ പിടികൂടി. കൂട്ടിനു പററിയ ഒരാളെ കണ്ടുപിടിക്കണമെന്ന് അയാറം തീരുമാനിച്ചു. ഒടുവിൽ ഡെഫോർജിനെയാണ് അയാറം തെരഞ്ഞെടുത്തത്. അങ്ങിനെ ഒരു തീരുമാനമെടുക്കാൻ അന്തോൺ പഫ്നുത്തിച്ചിനെ സഹായിച്ചത് ഡെഫോർജിൻെറ ഒത്ത ശരീരവും ദൃഢമായ മാംസപേശികളും മാത്രമായിരുന്നില്ല. കരടിയുമായുള്ള കൂടിക്കാഴ്ചയിൽ—അതേപ്പററി ഓർക്കുമ്പോറംത്തന്നെ അന്തോൺ പഫ്നുത്തിച്ച് കിടുകിടെ വിറച്ചിരുന്നു—ഡെഫോർജ് പ്രദർശിപ്പിച്ച ധീരതയാണ് അയാളെ കൂടുതൽ ആകർഷിച്ചത്. അതിഥികറം മേശയ്ക്കടുത്തുനിന്നെണീററപ്പോറം അന്തോൺ പഫ്നുത്തിച്ച് ആ ഫ്രഞ്ചുകാരൻെറ അടുത്തു ചുററിപ്പററി നിന്നു. കണ്ഠശുദ്ധിവരുത്തുകയും ചുമയ്ക്കുകയും മററും ചെയ്തുകൊണ്ട് കുറേനേരം നിന്നിട്ട് അയാറം തൻെറ ഉദ്ദേശം താഴെ പറയുന്ന രീതിയിൽ ഡെഫോർജിനെ അറിയിച്ചു.

''മെസ്യേ, ഞാൻ നിങ്ങളുടെ മുറിയിൽ ഇന്നു തങ്ങുന്നതിനു വിരോധമുണ്ടോ?''

''Que désire monsieur?[1],'' ഡെഫോർജ് മറുപടി പറഞ്ഞു.

''നിങ്ങറം ഇതേവരെ റഷ്യൻ പഠിക്കാത്തതു വലിയ കഷ്ടമായിപ്പോയി,'' എന്നു റഷ്യനിൽ പറഞ്ഞിട്ട് അന്തോൺ പഫ്നുത്തിച്ച് തൻെറ ആദ്യത്തെ ചോദ്യം ഫ്രഞ്ചിൽ ആവർത്തിച്ചു.

---

[1] എന്താണു വേണ്ടതു്? (ഫ്രഞ്ച്)

ഇഷ്ടംപോലെയാകാം എന്നു് അതിനു് ഡെഫോർജ് മറുപടി പറഞ്ഞു.

തൻെറ ഫ്രഞ്ചു് പരിജ്ഞാനത്തിൽ സന്തുഷ്ടനായ അന്തോൺ പഫ്നൂത്തിച്ച് ഭൃത്യന്മാർക്ക നിർദ്ദേശം കൊടുക്കാൻ അവിടെ നിന്നും പോയി.

അതിഥികാം പരസ്പരം ശുഭരാത്രി നേർന്നുകൊണ്ടു് അവരവരുടെ മുറികളിലേക്ക പോയി. അന്തോൺ പഫ്നൂത്തിച്ച് ഫ്രഞ്ചുകാരനോടൊപ്പം അയാളുടെ മുറി സ്ഥിതിചെയ്തിരുന്ന എടുപ്പിലേക്ക നടന്നു. നല്ല ഇരുട്ടുള്ള ഒരു രാത്രിയായിരുന്നു അതു്. ഡെഫോർജ് കത്തിച്ച ഒരു റാന്തലുമായി മുമ്പേ നടന്നു. അന്തോൺ പഫ്നൂത്തിച്ച് ഒളിച്ചുവച്ചിരിക്കുന്ന തൻെറ പണസഞ്ചി അവിടെത്തന്നെയുണ്ടെന്നു് ഉറപ്പുവരുത്താൻ ഉടുപ്പിനിടെ കൈ നെഞ്ചിൽ അമർത്തിക്കൊണ്ടു് അയാളുടെ പിന്നാലെ ചുറുചുറുക്കോടെ നടന്നു.

തൻെറ മുറിയിലെത്തിയപ്പോാം ഫ്രഞ്ചുകാരൻ ഒരു മെഴുകുതിരി കത്തിച്ചു. വസ്ത്രങ്ങാം ഓരോന്നായി ഊരുന്നതിനിടയിൽ അന്തോൺ പഫ്നൂത്തിച്ച് മുറിയുടെ താഴുകളും ജനലുകളും പരിശോധിച്ചു. ഫലം തൃപ്തികരമായിരുന്നില്ല. ഒററ സാക്ഷാകൊണ്ടാണു് വാതിൽ അടച്ചിരുന്നതു്. ജനാലകളിൽ ഇരട്ട ചട്ടം തറച്ചിരുന്നുമില്ല. അതേപ്പററി ഡെഫോർജിനോടു് പരാതിപ്പെടാൻ അയാാം ശ്രമിച്ചെങ്കിലും അയാളുടെ ഫ്രഞ്ചു പരിജ്ഞാനം പരിമിതമായിരുന്നു. ഡെഫോർജിനു് അയാാം പറഞ്ഞതു മനസ്സിലായില്ല. ഒടുവിൽ അന്തോൺ പഫ്നൂത്തിച്ച് ആ ശ്രമം ഉപേക്ഷിച്ചു. നേർക്ക നേരെയാണു് കട്ടിലുകാം ഇട്ടിരുന്നതു്. രണ്ടുപേരും കട്ടിലുകളിൽ കിടന്നയുടൻ ഡെഫോർജ് മെഴുകുതിരി കെടുത്തി.

''എന്തിനാണു് മെഴുകുതിരി കെടുത്തിയതു്? ഇരുട്ടത്തു് എനിക്കു് ഉറക്കം വരില്ല,'' എന്നു് അന്തോൺ പഫ്നൂത്തിച്ച് ഫ്രഞ്ചും റഷ്യനും കൂട്ടിക്കുഴച്ചു് പറഞ്ഞുകൊ

ണ്ടിരുന്നെങ്കിലും ഡെഫോർജിനു് അതു മനസ്സിലായില്ല. ഫ്രഞ്ചുകാരൻ ശുഭരാത്രി നേർന്നിട്ടു് കണ്ണടച്ചുകിടന്നു.

പുതപ്പെടുത്തു തോളകം മൂടിക്കൊണ്ടു് അന്തോൺ പഫ്നുത്തിച്ച് പിറുപിറുത്തു: ''നശിച്ച വിദേശി. ഇയാൾ ആ മെഴുകുതിരി കെടുത്തിയതെന്തിനാണു്? ഇയാൾക്കതന്നെയായിരിക്കും ശല്യം. എനിക്കു് ഇരുട്ടത്തു് ഉറക്കം വരികയില്ല. ഹേ, ഫ്രഞ്ചുകാരാ, ഫ്രഞ്ചുകാരാ,'' പലതവണ വിളിച്ചിട്ടും ഡെഫോർജ് മിണ്ടിയില്ല. അയാൾ കൂർക്കം വലിച്ചു തുടങ്ങി.

''ജന്തു! കൂർക്കം വലിച്ചു് ഉറങ്ങുകയാണു്,'' അന്തോൺ പഫ്നുത്തിച്ച് വിചാരിച്ചു. ''എനിക്കാണെങ്കിൽ ഒരുപോള കണ്ണടയ്ക്കാൻ പററുന്നില്ല. പൂട്ടില്ലാത്ത വാതിൽ വഴിയോ ജന്നൽ ചാടിക്കടന്നോ ഏതു നിമിഷവും ഇവിടെ കള്ളന്മാർ കയറാനിടയുണ്ടു്. വെടിവെച്ചാൽപ്പോലും ഈ ജന്തുവിനെ ഉണർത്താൻ പററുമെന്നു തോന്നുന്നില്ല.''

''ഹേ ഫ്രഞ്ചുകാരാ, തന്നെ പിശാചു പിടിക്കട്ടെ!''

അന്തോൺ പഫ്നുത്തിച്ച് നിശ്ശബ്ദനായി. ക്ഷീണവും മദ്യത്തിൻെറ വീര്യവും അയാളുടെ ഭയത്തെ മെല്ലെ കീഴടക്കിത്തുടങ്ങി. താമസിയാതെ അയാൾ ഗാഢനിദ്രയിലാണ്ടു.

തികച്ചും അസാധാരണ രീതിയിലാണു് അന്തോൺ പഫ്നുത്തിച്ച് ഉറക്കമുണർന്നതു്. തൻെറ ഷർട്ടിൽ ആരോ മെല്ലെ പിടിച്ചു വലിക്കുന്നുണ്ടെന്നു് ഉറക്കത്തിൽ അയാൾക്കു തോന്നി. അയാൾ കണ്ണു തുറന്നു. ശരല്ക്കാല പ്രഭാതത്തിലെ അരണ്ട വെളിച്ചത്തിൽ ഡെഫോർജ് അടുത്തു നില്ക്കുന്നതാണു് അയാൾ കണ്ടതു്. ആ ഫ്രഞ്ചുകാരൻെറ ഒരു കൈയിൽ ഒരു കൈത്തോക്കുണ്ടായിരുന്നു. മററെ കൈകൊണ്ടു് അയാൾ മടിശീലയുടെ കെട്ടഴിക്കുകയായിരുന്നു. അന്തോൺ പഫ്നുത്തിച്ച് അന്തംവിട്ടുപോയി.

''Qu'est-que c'est? Qu'est-que c'est?[1]'' അന്തോൺ പരഫ്രന്റത്തിച്ച് പേടിച്ചരണ്ട ശബ്ദത്തിൽ ചോദിച്ചു.

''ശ്! മിണ്ടിപ്പോകരുത്!'' അദ്ധ്യാപകൻ കറകളഞ്ഞ റഷ്യൻ ഭാഷയിൽ പറഞ്ഞു.

''മിണ്ടിപ്പോയാൽ തനിക്കു രക്ഷയില്ല! ഞാനാണ് ദുബ്രോവ്സ്കി.''

# അദ്ധ്യായം പതിനൊന്ന്

ഇനി മേല്പറഞ്ഞ സംഭവങ്ങൾ, അതിനുമുമ്പുണ്ടായ ചില സാഹചര്യങ്ങളുടെ വെളിച്ചത്തിൽ വിശദീകരിക്കാൻ വായനക്കാർ ഞങ്ങളെ അനുവദിക്കുമെന്നു വിശ്വസിക്കുന്നു. ഇതേവരെ അതു് നിങ്ങളെ അറിയിക്കാൻ ഞങ്ങൾക്കു കഴിഞ്ഞില്ല.

വണ്ടിയിൽ കെട്ടാൻ കുതിരകളെ മാറിക്കൊടുക്കുന്ന ''എക്സ്'' എന്ന സ്റ്റേഷനിലെ സ്റ്റേഷൻമാസ്റ്ററുടെ താമസസ്ഥലത്തു് ഒരു മൂലയിൽ ഒരു യാത്രക്കാരൻ ഇരുന്നിരുന്നു. പദവിയിൽ താണ ഒരാളോ ഒരു വിദേശിയോ ആണ് അതെന്നു്, അതായതു് സ്റ്റേഷൻമാസ്റ്ററുടെ കണ്ണിൽ യാതൊരു പരിഗണനയും അർഹിക്കാത്ത ഒരാളാണ് അതെന്നു്, ക്ഷമയോടെയുള്ള അയാളുടെ കാത്തിരിപ്പു കണ്ടാൽ മനസ്സിലാകും. അയാളുടെ ചെറിയ വണ്ടി ചക്രങ്ങളിൽ എണ്ണയിടുന്നതും കാത്തു് മുററത്തു് നിന്നിരുന്നു. അതിനുള്ളിൽ ഉണ്ടായിരുന്ന ഒരു ചെറിയ പെട്ടി ഉടമസ്ഥൻെറ ധനസ്ഥിതി മോശമാണെന്നുള്ളതിനു തെളിവായിരുന്നു. ആ യാത്രക്കാരൻ ചായയോ കാപ്പിയോ ആവശ്യപ്പെട്ടിരുന്നില്ല. അയാൾ ചൂളമടിച്ചുകൊണ്ടു് ജനലിലൂടെ പുറത്തേക്കു നോക്കി ഇരുന്നു. അതേ മുറിയിലെ ഒരു മറപ്പുറത്തിരുന്നിരു

---

[1] എന്താണിതു്? (ഫ്രഞ്ച്)

ന്ന സ്റ്റേഷൻമാസ്റ്ററുടെ ഭാര്യയ്ക്കു് ആ ചൂളമടി അസഹ്യമായി തോന്നി.

''ദൈവം ഒരു ചൂളമടിക്കാരനെ അയച്ചിരിക്കുന്നു.'' അവർ അടക്കിയ ശബ്ദത്തിൽ പറഞ്ഞു. ''നശിച്ച വിദേശി! ചൂളമടിച്ചു തകർക്കുകയാണു്.''

''അതിനു നമുക്കെന്താ?'' സ്റ്റേഷൻമാസ്റ്റർ ചോദിച്ചു. ''അയാൾ ഇഷ്ടംപോലെ ചൂളമടിച്ചോട്ടെ. ആർക്കു ചേതം?''

''ചേതമൊന്നുമില്ലേ?'' ഭാര്യ കുപിതയായി തിരിച്ചടിച്ചു. ''ചൂളമടിക്കുന്നതു് ദോഷമാണെന്നു് അറിഞ്ഞുകൂടേ?''

''ദോഷമോ? ചൂളമടിച്ചാൽ പണം ഇല്ലാതാകുമെന്നാണോ? ചൂളമടിച്ചാലും ഇല്ലെങ്കിലും നമുക്കു് പണമില്ല. പിന്നെന്താ കുഴപ്പം!''

''അയാളെ പറഞ്ഞയക്കൂ. അയാളെ ഇവിടെ നിർത്തിയിരിക്കുന്നതു് എന്തിനാ? കുതിരകളെ കൊടുത്തു് വേഗം പറഞ്ഞയയ്ക്കൂ. അയാൾ എവിടെങ്കിലും പോയി തുലയട്ടെ!''

''അയാൾ കുറേ കാത്തിരിക്കട്ടെ! ലായത്തിൽ ആകെ മൂന്നു് ത്രോയിക്ക*കളെ ഉള്ളൂ. നാലാമത്തെ ത്രോയിക്ക വിശ്രമിക്കയാണു്. മാന്യന്മാരായ യാത്രക്കാർ ഏതു നേരത്തും വന്നെന്നിരിക്കും. ഈ ഫ്രഞ്ചുകാരനുവേണ്ടി ഞാൻ എന്റെ തല കളയാൻ ഉദ്ദേശിക്കുന്നില്ല. നോക്കു്—ഞാൻ പറഞ്ഞതു എത്ര ശരിയാണു്! അതാ ഒരാൾ ഇങ്ങോട്ടു വരുന്നു. എത്ര വേഗത്തിലാണു് ആ വണ്ടി പാഞ്ഞുവരുന്നതു്! വല്ല ജനറൽമാരും ആയിരിക്കും!''

വണ്ടി പൂമുഖത്തിനുമുമ്പിൽ വന്നു നിന്നു. ഭൃത്യൻ ചാടിയിറങ്ങി വണ്ടിയുടെ വാതിൽ തുറന്നു. നിമിഷങ്ങൾക്കുള്ളിൽ പട്ടാളക്കോട്ടും വെളുത്തനിറമുള്ള കൂർത്ത തൊപ്പിയും ധരിച്ച ഒരു യുവാവു് സ്റ്റേഷൻമാസ്റ്ററുടെ മുമ്പിലെത്തി. ഒരു

* മൂന്നു കുതിരകളുള്ള വണ്ടി.

പണപ്പെട്ടിയും ചുമന്നുകൊണ്ടു് തൊട്ടു പിന്നാലെ എത്തിയ ഭൃത്യൻ അതു് ജന്നൽപ്പടിയിൽ വച്ചു.

''കുതിരകാം!'' ഓഫീസർ അധികാരസ്വരത്തിൽ പറഞ്ഞു.

''ഉടൻ തയ്യാറാക്കാം,'' സ്റ്റേഷൻമാസ്റ്റർ പറഞ്ഞു. ''വേറെ എന്താണു വേണ്ടതു്?''

''വേറൊന്നും വേണ്ട ഞാൻ പോകുന്നതു്..... ഞാൻ ആരാണെന്നു് മനസ്സിലായില്ലേ?''

സ്റ്റേഷൻമാസ്റ്റർ ഒരു നിമിഷം പകച്ചു നിന്നുപോയി. അടുത്ത ക്ഷണത്തിൽ അയാം വണ്ടിക്കാർക്കു നിർദ്ദേശം കൊടുക്കാൻ ഓടി. യുവാവായ ഓഫീസർ മുറിയിൽ അല്പനേരം ഉലാത്തിയിട്ടു് മറയുടെ പിന്നിലേക്കു ചെന്നു. കാത്തിരിക്കുന്ന യാത്രക്കാരൻ ആരാണെന്നു് അദ്ദേഹം സ്റ്റേഷൻ മാസ്റ്ററുടെ ഭാര്യയോടു് ശബ്ദം താഴ്ത്തി ചോദിച്ചു.

''ദൈവത്തിനറിയാം,'' ആ സ്ത്രീ മറുപടി പറഞ്ഞു. ''ഏതോ ഒരു ഫ്രഞ്ചുകാരനാണു്. അയാം കുതിരകളെ കിട്ടാൻ അഞ്ചുമണിക്കൂറായി ഇവിടെ കാത്തിരിക്കുന്നു. ഈ സമയം മുഴുവൻ അയാം ചൂളമടിക്കുകയായിരുന്നു. ഞാൻ അയാളെക്കൊണ്ടു് മടുത്തു.'' കാത്തിരുന്ന യാത്രക്കാരന്റെ അടുത്തുചെന്നു് ഓഫീസർ ഫ്രഞ്ചിൽ സംസാരിച്ചുതുടങ്ങി.

''എങ്ങോട്ടാണു പോകുന്നതു്?''

''അടുത്ത പട്ടണത്തിലേക്കു്,'' ഫ്രഞ്ചുകാരൻ മറുപടി പറഞ്ഞു. ''അവിടെയുള്ള ഒരു ഭൂവുടമ എന്നെ അദ്ദേഹത്തിന്റെ കുട്ടിയുടെ അദ്ധ്യാപകനായി നിയമിച്ചിട്ടുണ്ടു്. ഞാൻ അങ്ങോട്ടാണു പോകുന്നതു്. ഇന്നു് അവിടെ എത്താമെന്നായിരുന്നു ഞാൻ പ്രതീക്ഷിച്ചിരുന്നതു്. എന്നാൽ സ്റ്റേഷൻ മാസ്റ്ററുടെ തീരുമാനം മറ്റൊന്നാണു്. എന്തു ചെയ്യാം, ശ്രീമാൻ ഓഫീസർ, ഈ രാജ്യത്തു് കുതിരകളെ കിട്ടാൻ വലിയ പ്രയാസമാണു്.''

''അവിടുത്തെ ഏതു ഭൂവുടമയുടെ വീട്ടിലേക്കാണു് നിങ്ങം പോകുന്നതു്?''

''ത്രൊയെക്കൂറൊവ്'' എന്നാണ്' അദ്ദേഹത്തിന്റെ പേരു്.''

''ത്രൊയെക്കൂറൊവോ? ആരാണ്' ഈ ത്രൊയെക്കൂറൊവ്?''

''എനിക്കറിയില്ല, ശ്രീമാൻ ഓഫീസർ... ഞാൻ അദ്ദേഹത്തെപ്പററി നല്ല അഭിപ്രായമല്ല കേട്ടിരിക്കുന്നതു്. അഹങ്കാരിയും തന്നിഷ്ടക്കാരനുമായ ഒരു മനുഷ്യനാണെന്നാണ്' പറയപ്പെടുന്നതു്. ജോലിക്കാരോട്' വളരെ പരുഷമായാണ്' അദ്ദേഹം പെരുമാറുന്നതെന്നും ആരും അദ്ദേഹത്തിന്റെ കൂടെ അധികകാലം താമസിക്കാറില്ലെന്നും അദ്ദേഹത്തിന്റെ പേരുകേട്ടാൽ എല്ലാരും വിറയ്ക്കുമെന്നും അദ്ധ്യാപകരോട്' അദ്ദേഹം മോശമായാണ്' പെരുമാറുന്നതെന്നും അവരിൽ രണ്ടുപേരെ അടിച്ചു കൊന്നിട്ടുണ്ടെന്നുമൊക്കെ കേൾക്കുന്നു.''

''ഇത്തരം ഒരു ഭയങ്കരന്റെ വീട്ടിൽ ജോലിക്കുപോകാൻ നിങ്ങൾ തീരുമാനിച്ചതാണ്' അത്ഭുതം!''

''ഞാൻ എന്തു ചെയ്യാനാണ്', ശ്രീമാൻ ഓഫീസർ? അദ്ദേഹം നല്ല ശമ്പളം തരാമെന്നു പറഞ്ഞിട്ടുണ്ട്—പ്രതിവർഷം മൂവായിരം റൂബിൾ. ഒരുപക്ഷേ മുമ്പുണ്ടായിരുന്നവരെക്കാൾ ഭാഗ്യം എനിക്കുണ്ടായെന്നു വരാം. എനിക്ക്' വയസ്സായ ഒരമ്മയുണ്ട്'. ശമ്പളത്തിൽ പകുതി ഞാൻ അവർക്ക്' അയച്ചുകൊടുക്കും. ബാക്കി സൂക്ഷിച്ചുവച്ചാൽ അഞ്ചു കൊല്ലം കൊണ്ട്' ഒരു നല്ല സമ്പാദ്യം എനിക്കുണ്ടാകും. പിന്നീടു സ്വതന്ത്രനായി ജീവിക്കാൻ അതു മതിയാകും. അന്നു ഞാൻ യാത്ര പറഞ്ഞു' പാരീസിലേക്കു പോകും. അവിടെ ചെന്നു' പണം എന്തിലെങ്കിലും നിക്ഷേപിക്കും.''

''ത്രൊയെക്കൂറൊവിന്റെ വീട്ടിലെ ആർക്കെങ്കിലും നിങ്ങളെ പരിചയമുണ്ടോ?''

''ഇല്ല,'' ഫ്രഞ്ചുകാരൻ പറഞ്ഞു. മോസ്കോയിലുള്ള ഒരു സ്നേഹിതൻ വഴിയാണ്' അദ്ദേഹം എന്നെ വരുത്തിയിരിക്കുന്നതു്. ആ സ്നേഹിതന്റെ പാചകക്കാരൻ എ

ന്റെ നാട്ടുകാരനാണ്. അയാറം എന്നെ ശിപാർശ ചെയ്തു. മിറായികറം ഉണ്ടാക്കാനുള്ള പ്രത്യേക പരിശീലനമാണ് എനിക്കുള്ളത്. എന്നാൽ താങ്കളുടെ രാജ്യത്ത് അദ്ധ്യാപകർക്കാണ് കൂടുതൽ ശമ്പളം കിട്ടുന്നതെന്ന് കേട്ടപ്പോറം ഞാൻ...''

ഓഫീസർ ഗാഢമായ ചിന്തയിൽ മുഴുകിയിരിക്കുകയാണെന്നു തോന്നി.

''ഒരു കാര്യം ചോദിക്കട്ടെ,'' അദ്ദേഹം ഫ്രഞ്ചുകാരന്റെ സംസാരം തടസ്സപ്പെടുത്തിക്കൊണ്ട് ഇടയ്ക്കുകയറി പറഞ്ഞു.

''പതിനായിരം റൂബിറം രൊക്കം കിട്ടിയാൽ ഈ ജോലി ഉപേക്ഷിച്ച് ഉടൻ പാരീസിലേക്കു തിരിച്ചുപോകാൻ നിങ്ങറം തയ്യാറാണോ അല്ലയോ?'' ഫ്രഞ്ചുകാരൻ ഓഫീസറെ അത്ഭുതത്തോടെ തുറിച്ചു നോക്കിക്കൊണ്ട് പുഞ്ചിരിക്കുകയും തലയാട്ടുകയും ചെയ്തു.

''കുതിരകറം തയ്യാറായിക്കഴിഞ്ഞു,'' എന്നു പറഞ്ഞുകൊണ്ട് സ്റ്റേഷൻമാസ്റ്റർ മുറിയിൽ പ്രവേശിച്ചു.

ഭൃത്യൻ അയാറം പറഞ്ഞതു് ആവർത്തിച്ചു.

''ഇതാ വരുന്നു,'' ഓഫീസർ പറഞ്ഞു. ''കുറച്ചു നേരത്തേക്കു് നിങ്ങറം ഈ മുറിക്കു പുറത്തു പോകണം.'' സ്റ്റേഷൻമാസ്റ്ററും പരിചാരകനും പുറത്തു പോയി. ''ഞാൻ കളി പറഞ്ഞതല്ല,'' ഓഫീസർ ഫ്രഞ്ചിൽ തുടർന്നു. ''ഞാൻ നിങ്ങറംക്കു പതിനായിരം തരാം, നിങ്ങറം ഇവിടം വിട്ടു പോവുകയും നിങ്ങളുടെ കടലാസുകറം എനിക്കു തരികയും ചെയ്താൽ മതി.''

ഇത്രയും പറഞ്ഞിട്ട് അദ്ദേഹം പണപ്പെട്ടി തുറന്ന് കറെ നോട്ടുകെട്ടുകറം പുറത്തെടുത്തു.

ഫ്രഞ്ചുകാരൻ കാര്യം പിടികിട്ടാതെ കണ്ണുമിഴിച്ചു നിന്നു.

''ഞാൻ ഇവിടംവിട്ടുപോകണം...എന്റെ കടലാസുകറം തരണം...'' അയാറം വിസ്മയഭരിതനായി ആവർത്തി

ച്ചു. ''എന്റെ കടലാസുകൾ ഇതാ... പക്ഷേ താങ്കൾ തമാശ പറയുകയല്ലേ? എന്റെ കടലാസുകൾ കൊണ്ടു് താങ്കൾക്കു് എന്തു പ്രയോജനമാണു്?''

''അതൊന്നും നിങ്ങൾ അറിയേണ്ട കാര്യമില്ല. നിങ്ങൾക്കു സമ്മതമാണോ അല്ലയോ?''

സ്വന്തം ചെവികളെ വിശ്വസിക്കാനാവാതെ ആ ഫ്രഞ്ചുകാരൻ കടലാസുകൾ അദ്ദേഹത്തിന്റെ നേരെ നീട്ടി. യുവഓഫീസർ അവയെല്ലാം ഒന്നോടിച്ചു വായിച്ചു.

''ഇതു പാസ്പോർട്ടു്... കൊള്ളാം! ഈ ശിപാർശ കത്തു് ഞാൻ ഒന്നു വായിച്ചുനോക്കിക്കോട്ടെ... മോശമില്ല! ഇതു് ജനന പത്രിക... ശരി, ഇതാ നിങ്ങളുടെ പണം. ഇപ്പോൾത്തന്നെ നിങ്ങൾക്കു് മടങ്ങാം. ശരി, ഞാൻ ഇറങ്ങട്ടെ...''

ഫ്രഞ്ചുകാരൻ ഒരു ശിലാപ്രതിമപോലെ നിന്നു.

ഓഫീസർ തിരിച്ചുവന്നു് അയാളോടു പറഞ്ഞു.

''ഏറ്റവും പ്രധാനപ്പെട്ട കാര്യം പറയാൻ മറന്നുപോയി. ഇതേപ്പറ്റി ആരോടും ഒരക്ഷരം മിണ്ടുകയില്ലെന്നു് നിങ്ങൾ എനിക്കു വാക്കു തരൂ.''

''ഞാൻ വാക്കു തരുന്നു,'' ഫ്രഞ്ചുകാരൻ പറഞ്ഞു. ''എന്നാൽ എന്റെ കടലാസുകൾ—അവയില്ലാതെ ഞാൻ എന്തുചെയ്യും?''

''ദുബ്രോവ്സ്കി നിങ്ങളെ കൊള്ളയടിച്ചെന്നു് നിങ്ങൾ ആദ്യം എത്തുന്ന പട്ടണത്തിൽവച്ചു് പ്രഖ്യാപിക്കുക. എല്ലാവരും അതു വിശ്വസിക്കും. നിങ്ങൾക്കു യാത്രചെയ്യാൻ വേണ്ട രേഖകൾ തരികയും ചെയ്യും. ദൈവം കഴിയുന്നതും വേഗം നിങ്ങളെ പാരീസിലെത്തിക്കുകയും നിങ്ങളുടെ അമ്മ സുഖമായിരിക്കുന്നതു കാണാൻ ഇടയാക്കുകയും ചെയ്യട്ടെ.''

ദുബ്രോവ്സ്കി മുറിയിൽനിന്നിറങ്ങി തന്റെ വണ്ടിയിൽ കയറി അതിവേഗം പാഞ്ഞുപോയി.

സ്റ്റേഷൻമാസ്റ്റർ ജനലിലൂടെ പുറത്തേക്കു നോക്കി നി

ന്നു. വണ്ടി ദൃഷ്ടിയിൽ നിന്നു മറഞ്ഞുകഴിഞ്ഞപ്പോൾ അയാൾ തിരിഞ്ഞു് ഭാര്യയോടു പറഞ്ഞു:

''ആരാണു് അപ്പോയതെന്നു് അറിയാമോ? ദുബ്രോവ്സ്കിയാണതു്!''

ഭാര്യ ജനലിനടുത്തേക്കു ഓടിച്ചെന്നു—പക്ഷേ ദുബ്രോവ്സ്കി വളരെ ദൂരെ എത്തിക്കഴിഞ്ഞിരുന്നു. അവർ ഭർത്താവിനെ പഴിച്ചു:

''നിങ്ങൾക്കു ദൈവ ഭയം എന്നൊന്നില്ലേ? അതു ദുബ്രോവ്സ്കിയാണെന്നു് നേരത്തെ എന്നോടു പറയാതിരുന്നതെന്താ? എനിക്കു് അദ്ദേഹത്തെ ഒളിഞ്ഞു നിന്നെങ്കിലും കാണാമായിരുന്നു. ഇനി അദ്ദേഹം ഈവഴി വരുമെന്നു് ഒരു ഉറപ്പുമില്ല. എന്നാലും നിങ്ങൾ ഇങ്ങനെ ചെയ്യല്ലോ!''

ഫ്രഞ്ചുകാരൻ അപ്പോഴും സ്തംഭിച്ചു നിൽക്കുകയായിരുന്നു. ഓഫീസറുമായി ഉണ്ടാക്കിയ കരാറും പണവും എല്ലാം ഒരു സ്വപ്നമാണെന്നു് അയാൾക്കു തോന്നി. എന്നാൽ പോക്കററിലിരുന്ന നോട്ടുകെട്ടുകൾ ആ അസാധാരണ സംഭവം യാഥാർത്ഥ്യമാണെന്നു് വിളിച്ചറിയിച്ചു.

അടുത്ത പട്ടണംവരെ കുതിരകളെ വാടകക്കെടുക്കാൻ അയാൾ തീരുമാനിച്ചു. അയാളുടെ വണ്ടി വളരെ പതുക്കെയാണു് പോയതു്. പട്ടണത്തിലെത്തിയപ്പോഴേക്കും നേരം ഇരുട്ടിയിരുന്നു.

ടോളിനടുത്തെത്തുന്നതിനു മുമ്പു് വണ്ടിനിർത്താൻ അയാൾ വണ്ടിക്കാരനോടു പറഞ്ഞു. ടോളാണെന്നു കാണിക്കുവാൻ അവിടെ ജീർണ്ണിച്ച ഒരു കാവൽപ്പുര മാത്രമേ ഉണ്ടായിരുന്നുള്ളു. വണ്ടിയും അതിലുണ്ടായിരുന്ന പെട്ടിയും ഇനാമായി എടുത്തുകൊള്ളാൻ വണ്ടിക്കാരനോടു് ആഗ്യം കാണിച്ചിട്ടു് അയാൾ വണ്ടിയിൽ നിന്നിറങ്ങി കാൽനടയായി പട്ടണത്തിലേക്കു പുറപ്പെട്ടു. ദുബ്രോവ്സ്കിയുടെ പ്രവൃത്തിയിൽ ഫ്രഞ്ചുകാരനുണ്ടായതിനേക്കാൾ കൂടുതൽ അത്ഭുതം ഫ്രഞ്ചുകാരന്റെ ഈ കൈയയച്ച സംഭാവനയിൽ വ

ണ്ടിക്കാരനുണ്ടായി. ആ വിദേശിക്കു് ഭ്രാന്താണെന്നു തീരുമാനിച്ചുകൊണ്ടു് വണ്ടിക്കാരൻ അയാളോടു് നന്ദി പറഞ്ഞു പിരിഞ്ഞു. പട്ടണത്തിലേക്കു പോകാതെ വണ്ടിക്കാരൻ തനിക്കു പരിചയമുള്ള ഒരാൾ നടത്തുന്ന ഒരു വിനോദശാലയിലേക്കു വണ്ടിയോടിച്ചുപോയി. അന്നു രാത്രിമുഴുവൻ അയാൾ അവിടെ ചെലവഴിച്ചിട്ടു് പിറേറന്നു് വണ്ടിയും പെട്ടിയുമില്ലാതെ വീങ്ങിയ മുഖവും ചുവന്ന കണ്ണുകളുമായി അയാൾ വീട്ടിലേക്കു നടന്നു.

ഫ്രഞ്ചുകാരൻെറ കടലാസുകൾ കൈവശമാക്കിയ ശേഷം ദുബ്രോവ്സ്കി ധൈര്യസമേതം ത്രൊയെക്കുറൊവിൻെറ മുമ്പിൽ ചെല്ലുകയും അദ്ദേഹത്തിൻെറ വീട്ടിൽ താമസമാക്കുകയും ചെയ്ത കാര്യം നമുക്കു് അറിവുള്ളതാണല്ലോ. ദുബ്രോവ്സ്കിയുടെ രഹസ്യോദ്ദേശം എന്തായിരുന്നെങ്കിലും (അതു നമുക്കു് പിന്നീടു് മനസ്സിലാകും) അയാളുടെ പെരുമാററം കുററമററതായിരുന്നു. സാഷയുടെ വിദ്യാഭ്യാസത്തിൽ അയാൾ വേണ്ടത്ര ശ്രദ്ധിച്ചിരുന്നില്ല എന്നതു സത്യമാണു്. കളിക്കാനും കുസൃതികൾ കാട്ടാനും അവനു് അയാൾ പൂർണ്ണ സ്വാതന്ത്ര്യം കൊടുത്തിരുന്നു. പേരിനു് കൊടുത്തിരുന്ന പാഠങ്ങൾപോലും ശരിക്കു പഠിക്കാൻ അയാൾ അവനെ നിർബ്ബന്ധിച്ചില്ല. എന്നാൽ തൻെറ വിദ്യാർത്ഥിനിയുടെ സംഗീതാഭ്യാസത്തിൽ അയാൾ അത്യന്തം ശ്രദ്ധാലുവായിരുന്നു. അവളോടൊപ്പം മണിക്കൂറുകളോളം അയാൾ പിയാനൊയുടെ മുമ്പിൽ ചെലവഴിച്ചു. എല്ലാവർക്കും യുവ അദ്ധ്യാപകനെ ഇഷ്ടമായിരുന്നു. നായാട്ടിനു പോകുമ്പോൾ അയാൾ കാട്ടിയിരുന്ന ധീരതയാണു് കിരീല പെത്രോവിച്ചിനെ ആകർഷിച്ചതു്. മാഷയ്ക്കാകട്ടെ അയാളുടെ നിസ്സീമമായ ഉന്മേഷവും ഭവ്യമായ പെരുമാററവുമാണു് ഹൃദ്യമായി തോന്നിയതു്. സാഷയുടെ കുസൃതികളുടെ നേരെ കണ്ണടച്ചിരുന്നതു കൊണ്ടു് അവനു് അദ്ധ്യാപകനെ ഇഷ്ടമായി. നല്ല പെരുമാററവും തൻെറ നിലയുമായി പൊരുത്തപ്പെടാത്ത തരത്തിലുള്ള മഹാമനസ്കതയും കൊണ്ടു്

അയാറം പരിചാരക പരിഷയെ പാട്ടിലാക്കി. അയാറം കഌം വീട്ടിലുള്ളവരെ വലിയ കാര്യമായിരുന്നെന്നു് തോന്നി. ഒരു കുടുംബാംഗത്തെപ്പോലെ അയാറം അവിടെ കഴിഞ്ഞു.

ദ്രബ്രോവ്സ്കി അദ്ധ്യാപക ജോലി സ്വീകരിച്ച് ഒരു മാസം കഴിഞ്ഞായിരുന്നു അവിസ്മരണീയമായ ആ പെരുന്നാളാഘോഷം. അടങ്ങിയൊതുങ്ങി കഴിയുന്ന ആ ഫ്രഞ്ചു യുവാവു് യഥാർത്ഥത്തിൽ സ്ഥലത്തെ ഭൂപ്രഭുക്കന്മാരെ കിടുകിടെ വിറപ്പിക്കുന്ന ഒരു തീവെട്ടിക്കൊള്ളക്കാരനാണെന്നു് ആരും സംശയിച്ചില്ല. ആ കാലയളവിനുള്ളിൽ ഒരിക്കൽപ്പോലും ദ്രബ്രോവ്സ്കി പൊക്രോവ്സ്കോയെയിൽനിന്നു് പുറത്തുപോയിട്ടില്ല. എങ്കിലും നാട്ടിൻപുറത്തുകാരുടെ ഭാവനാവിലാസം ദ്രബ്രോവ്സ്കിയുടെ പരാക്രമങ്ങളെപ്പററിയുള്ള നിരവധി പുതിയ കഥകറം മെനഞ്ഞെടുത്തുകൊണ്ടിരുന്നു. ഒരുപക്ഷേ നേതാവിനെ കൂടാതെതന്നെ കൊള്ളസംഘം അവരുടെ പ്രവർത്തനം തുടർന്നതാവാനും സാദ്ധ്യതയുണ്ടു്. തന്റെ ശത്രുവായി ഗണിക്കപ്പെടാൻ അർഹതയുള്ളവനും തന്നെ നാശത്തിലേക്കു തള്ളിവിടുന്നതിൽ നല്ല പങ്കു വഹിച്ചവനുമായ ഒരാളോടൊപ്പം ഒരു രാത്രി കഴിക്കേണ്ടിവന്നപ്പോറം ദ്രബ്രോവ്സ്കിക്കു് പ്രലോഭനം സഹിക്കാൻ കഴിഞ്ഞില്ല. മടിശീലയുടെ കാര്യം അയാറംക്കു് അറിയാമായിരുന്നു. അതു കൈക്കലാക്കാൻ അയാറം തീരുമാനിച്ചു. അദ്ധ്യാപകൻ പെട്ടെന്നു് കൊള്ളക്കാരനായി മാറിയതും നിർഭാഗ്യവാനായ അന്തോൺ പഫ്നൂത്തിച്ചിനെ ഭയചകിതനാക്കിയതും നാം കണ്ടു കഴിഞ്ഞു.

പൊക്രോവ്സ്കോയെയിൽ രാത്രി കഴിച്ച അതിഥികറം ഓരോരുത്തരായി പിറേറദിവസം രാവിലെ ഒമ്പതു മണിക്കു് സ്വീകരണ മുറിയിൽ എത്തി. അവിടെ ആവി പറക്കുന്ന സമോവാറിനടുത്തു് പ്രഭാത വസ്ത്രങ്ങളണിഞ്ഞ മാഷ ഇരിക്കുന്നുണ്ടായിരുന്നു. ഫ്ലാനൽ ഗൗണും ചെരിപ്പുകളും ധരിച്ച കിരീല പെത്രോവിച്ച് കോളാമ്പിപോലിരുന്ന

വലിയൊരു കപ്പിൽനിന്നും ചായ കുടിച്ചുകൊണ്ടിരുന്നു. ഏററവും ഒടുവിൽ അവിടെ എത്തിയതു് അന്തോൺ പഫ്നുത്തിച്ചാണു്. അയാളുടെ വിളർച്ചയും വിഷണ്ണഭാവവും കണ്ടിട്ടു് അയാൾക്ക സുഖമില്ലേ എന്നു് കിരീല പെത്രോവിച്ചു് ചോദിച്ചു. യാതൊന്നും സംഭവിച്ചിട്ടില്ലാത്ത മട്ടിൽ അവിടെ ഇരുന്നിരുന്ന അദ്ധ്യാപകൻെറ നേരെ പകച്ചു നോക്കിക്കൊണ്ടു് അന്തോൺ പഫ്നുത്തിച്ചു് അതിനു മറുപടിയായി അർത്ഥമില്ലാത്ത എന്തൊക്കെയോ പിറുപിറുത്തു. അന്തോൺ പഫ്നുത്തിച്ചിൻെറ കുതിരവണ്ടി തയ്യാറായി എന്നു് ഒരു പരിചാരകൻ വന്നു് അറിയിച്ചു. പ്രാതൽ കഴിഞ്ഞു് പോയാൽ മതിയെന്ന ആതിഥേയൻെറ നിർബ്ബന്ധത്തിനു വഴങ്ങാതെ അന്തോൺ പഫ്നുത്തിച്ചു് ഉടൻതന്നെ യാത്ര പറഞ്ഞു് ഇറങ്ങുകയും വണ്ടിയിൽ കയറി വേഗം സ്ഥലംവിടുകയും ചെയ്തു. അയാൾക്കു് എന്തു പററിയെന്നു് എല്ലാവരും അത്ഭുതപ്പെട്ടു. അമിതി ഭക്ഷണം മൂലം അയാൾക്കു് അസുഖം ബാധിച്ചതായിരിക്കുമെന്നു് കിരീല പെത്രോവിച്ചു് തീരുമാനിച്ചു. ചായയും പ്രാതലും കഴിഞ്ഞു് മററതിഥികളും പിരിഞ്ഞു. പൊക്രോവു് സ്കോയെയിലെ ജീവിതം വീണ്ടും പഴയപടി തുടർന്നു.

## അദ്ധ്യായം പന്ത്രണ്ടു്

എടുത്തു പറയത്തക്ക സംഭവങ്ങളൊന്നുമില്ലാതെ ദിവസങ്ങൾ കുറെ കടന്നു പോയി. പൊക്രോവു്സ്കോയെയിലെ ജീവിതം വൈവിധ്യരഹിതമായിരുന്നു. കിരീല പെത്രോവിച്ചു് എന്നും നായാട്ടിനു പോയി. വായനയും ഉദ്യാനത്തിലെ നടപ്പും സംഗീതാഭ്യാസവുമായി മാഷ കഴിഞ്ഞു. സംഗീത പഠനത്തിനു് അവൾ ഈയിടെയായി കൂടുതൽ സമയം ചെലവഴിക്കുന്നുണ്ടു്. അവൾ സ്വന്തം ഹൃദയത്തിൻെറ ഭാഷ മനസ്സിലാക്കാൻ തുടങ്ങിയിരുന്നു. ആ ഫ്രഞ്ചുയു

വാവിൻെറ സൽഗുണങ്ങളിൽ താൻ ഉദാസീനയല്ലെന്നു് അകാരണമായ ഒരു തരം മനഃക്ലേശത്തോടെ അവാംക്കു് സ്വയം സമ്മതിക്കേണ്ടിവന്നു. ഫ്രഞ്ചുകാരൻ ഒരിക്കൽപ്പോലും ആദരവിൻേറയും ഔചിത്യത്തിൻേറയും അതിരിനപ്പുറം കടന്നിട്ടില്ല എന്ന സത്യം അവളുടെ അഭിമാനത്തെ തൃപ്തിപ്പെടുത്താനും ഭയാശങ്കകളെ ലഘൂകരിക്കാനും വളരെയേറെ സഹായിച്ചു. അവാം കൂടുതൽ കൂടുതൽ ആത്മവിശ്വാസത്തോടെ ആ ഹൃദ്യമായ അനുഭൂതിക്കു് കീഴടങ്ങിക്കൊണ്ടിരുന്നു. ഡെഫോർജു് അടുത്തില്ലാത്തപ്പോാം അവാംക്കു് മുഷിവു തോന്നി. അയാാം അടുത്തുള്ളപ്പോാം അവാം മററാരേയും ശ്രദ്ധിക്കാതായി. എല്ലാക്കാര്യത്തിലും അവാം അയാളുടെ അഭിപ്രായം ആരായുകയും അയാളുടെ അഭിപ്രായത്തോടു് എപ്പോഴും യോജിക്കുകയും ചെയ്തു. അവാം അയാളിൽ ഇനിയും അനുരക്തയായിക്കഴിഞ്ഞിരുന്നില്ല, എങ്കിലും അവളുടെ ഹൃദയത്തിലെ വികാരനാളത്തെ ആളിക്കത്തിക്കുവാൻ യാദൃച്ഛികമായ എന്തെങ്കിലുമൊരു പ്രതിബന്ധമോ ആകസ്മികമായ വിധിയുടെ പരീക്ഷണമോ മതിയാകുമായിരുന്നു.

ഒരു ദിവസം അദ്ധ്യാപകൻ കാത്തുനിന്നിരുന്ന മുറിയിൽ പ്രവേശിച്ച മാഷയെ അയാളുടെ വിളറിയ മുഖത്തു് നിഴലിച്ചുകണ്ട സംഭ്രമം അത്ഭുതപ്പെടുത്തി. അവാം പിയാനൊയുടെ മൂടി തുറന്നു വച്ചിട്ടു് ഏതാനും സ്വരങ്ങാം പാടി. എന്നാൽ തനിക്കു് തലവേദനയാണെന്നു പറഞ്ഞു് ദുബ്രോവ്സ്കി പാഠം അവസാനിപ്പിച്ചു് പാട്ടുപുസ്തകം അടച്ചുവച്ചിട്ടു് ഗൂഢമായി ഒരു കുറിപ്പു് അവളെ ഏല്പിച്ചു. താൻ എന്താണുചെയ്യുന്നതെന്നു് മനസ്സിലാക്കാതെയാണു് അവാം അതു വാങ്ങിയതു്. അടുത്ത നിമിഷത്തിൽ തൻെറ പ്രവൃത്തിയിൽ അവാം പശ്ചാത്തപിച്ചു, എന്നാൽ ദുബ്രോവ്സ്കി മുറിയിൽനിന്നും പൊയ്ക്കഴിഞ്ഞിരുന്നു. മാഷ സ്വന്തം മുറിയിൽ ചെന്നിരുന്നു് കുറിപ്പു് നിവർത്തി വായിച്ചു:

''പുഴവക്കിലുള്ള വള്ളിക്കുടിലിൽ ഇന്നു വൈകിട്ട് ഏഴുമണിക്കു് കാത്തിരിക്കുക. എനിക്കു് അത്യാവശ്യമായി ചില സംഗതികൾ അറിയിക്കാനുണ്ടു്.''

ജിജ്ഞാസ മാഷയെ കീഴടക്കി. അയാൾ തൻെറ വികാരങ്ങൾ തുറന്നു പറയുമെന്നു് വളരെ നാളായി അവൾ പ്രതീക്ഷിച്ചിരുന്നു. അവൾ അതു് ആഗ്രഹിക്കുകയും ഭയക്കുകയും ചെയ്തു. തൻെറ അനുമാനം തെററിയിട്ടില്ലെന്നു് കേൾക്കാൻ അവൾ കൊതിച്ചിരുന്നെങ്കിലും തന്നേക്കാൾ താണ നിലയിലുള്ള ഒരു പുരുഷൻെറ—അക്കാരണത്താൽ ഒരിക്കലും തന്നെ വിവാഹം കഴിക്കാൻ സാദ്ധ്യതയില്ലാത്ത ഒരു പുരുഷൻെറ—പ്രേമപ്രഖ്യാപനം കേൾക്കുന്നതു് തെററാണെന്നു് അവൾക്കു തോന്നി. വൈകുന്നേരത്തെ കൂടിക്കാഴ്ചക്കു് പോകാൻതന്നെ അവൾ തീരുമാനിച്ചു. എന്നാൽ ഒരു കാര്യം അവളെ കുഴക്കി: അദ്ധ്യാപകൻെറ പ്രേമപ്രഖ്യാപനം താൻ എങ്ങിനെയാണു് സ്വീകരിക്കേണ്ടതു്? അയാൾ അതു പറയുമ്പോൾ ആഭിജാത്യത്തോടെ കോപിക്കുകയാണോ സ്നേഹപൂർവ്വം അയാളെ ഗുണദോഷിക്കുകയാണോ എല്ലാം നേരമ്പോക്കായെടുത്തു പൊട്ടിച്ചിരിക്കുകയാണോ അനുഭാവപൂർവ്വം മൗനമവലംബിക്കുകയാണോ വേണ്ടതെന്നു് അവൾക്കു നിശ്ചയമില്ലായിരുന്നു. എന്നാൽ അവൾ അക്ഷമയോടെ ക്ലോക്കിൽ നോക്കിക്കൊണ്ടിരുന്നു. നേരം സന്ധ്യയായി. വേലക്കാർ മെഴുകുതിരികൾ കത്തിച്ചുവച്ചു. കിരീല പെത്രോവിച്ച് അയല്ക്കാരായ ഏതാനും അതിഥികളോടൊപ്പം ചീട്ടുകളിക്കാനിരുന്നു. ഊൺമുറിയിലെ ക്ലോക്കിൽ മണി ആറേമുക്കാലായി. മാഷ ശബ്ദമുണ്ടാക്കാതെ പൂമുഖത്തേക്കിറങ്ങി നാലുപാടും നോക്കിയിട്ടു് മെല്ലെ തോട്ടത്തിലേക്കു നടന്നു.

ആകാശം കാർമേഘാവൃതമായിരുന്നതുകൊണ്ടു് നല്ല ഇരുട്ടുണ്ടായിരുന്നു. രണ്ടുചുവടകലെ എന്തെന്നു കാണാൻ പോലും കഴിയുമായിരുന്നില്ല. എങ്കിലും സുപരിചിതമായ നടക്കാവിലൂടെ മാഷ അതിവേഗം നടന്നു് വള്ളിക്കുടി

ലിനടുത്തെത്തി. സമചിത്തത വീണ്ടെടുത്തു് ശാന്തയായി ഡെഫോർജിന്റെ മുമ്പിൽ പ്രത്യക്ഷപ്പെടാൻവേണ്ടി അവരം തെല്ലിട അവിടെ നിന്നു. എന്നാൽ അതിനു സമയം കിട്ടുംമുമ്പുതന്നെ ഡെഫോർജ് അവളുടെ മുമ്പിൽ പ്രത്യക്ഷപ്പെട്ടു.

''എന്റെ അഭ്യർത്ഥന തള്ളിക്കളയാതിരുന്നതിനു് നന്ദി,'' അയാരം വിഷാദഭരിതമായ പതിഞ്ഞ ശബ്ദത്തിൽ പറഞ്ഞു. ''നിങ്ങരം അതു തള്ളിക്കളഞ്ഞിരുന്നെങ്കിൽ ഞാൻ ആകെ തകർന്നുപോകുമായിരുന്നു.''

മാഷ എങ്ങും തൊടാത്തമട്ടിൽ അതിനു മറുപടി പറഞ്ഞു:

''എന്റെ പ്രവൃത്തിയിൽ ഞാൻ പശ്ചാത്തപിക്കാൻ നിങ്ങരം ഇടയാക്കുകയില്ലെന്നു വിശ്വസിക്കുന്നു.''

അയാരം മൗനം പൂണ്ടു. എന്തോ പറയാൻ അയാരം ധൈര്യം സംഭരിക്കയാണെന്നു തോന്നി.

''സാഹചര്യങ്ങളുടെ നിർബ്ബന്ധത്താൽ... ഞാൻ ഇവിടുന്നു് പോവുകയാണു്''—അയാരം പറഞ്ഞുതുടങ്ങി. ''താമസിയാതെ നിങ്ങരംക്കു് അതു.... എന്നാൽ പോകുന്നതിനു മുമ്പു് എനിക്കു് നിങ്ങളോടു് നേരിട്ടു് ഒരു കാര്യം പറയാനുണ്ടു്...''

മാഷ ഒന്നും മിണ്ടാതെ നിന്നു. തന്നോടു് പ്രേമമാണെന്നു പറയാനുള്ള ഒരു മുഖവുരയാണു് ഇതെന്നു് അവരം വിചാരിച്ചു.

''ഞാൻ നിങ്ങരം വിചാരിക്കുന്ന ആളല്ല,'' അയാരം തല കുനിച്ചുകൊണ്ടു് പറഞ്ഞു. ''ഞാൻ ഫ്രഞ്ചുകാരനായ ഡെഫോർജ് അല്ല—ദുബ്രോവ്സ്കിയാണു്.''

മാഷ നിലവിളിച്ചു.

''പേടിക്കേണ്ട, എന്റെ പേരുകേട്ടു് നിങ്ങരം പേടിക്കരുതെന്നു് ഞാൻ അപേക്ഷിക്കുന്നു. നിങ്ങളുടെ പിതാവു് തിന്നാനുള്ള അപ്പവും കിടക്കാനുള്ള വീടും തട്ടിപ്പറിച്ചിട്ടു് പെരുവഴിയിലേക്കിറക്കി വിടുകയും ഒരു കൊള്ളക്കാര

നാക്കിമാററുകയും ചെയ്ത ആ നിർഭാഗ്യവാനാണ് ഞാൻ. എന്നാൽ നിങ്ങാം എന്നെ ഭയപ്പെടേണ്ട—നിങ്ങളെയോ നിങ്ങളുടെ അച്ഛനെയോ ഞാൻ ദ്രോഹിക്കയില്ല. കഴിഞ്ഞതെല്ലാം കഴിഞ്ഞു. ഞാൻ അദ്ദേഹത്തിനു മാപ്പുകൊടുത്തു. അദ്ദേഹത്തെ രക്ഷപ്പെടുത്തിയതു് നിങ്ങളാണു്. രക്തപങ്കിലമായ എൻെറ ആദ്യത്തെ ആക്രമണം അദ്ദേഹത്തിൻെറ നേരെയായിരിക്കണമെന്നു് ഞാൻ ആഗ്രഹിച്ചിരുന്നു. തീ എവിടെ നിന്നു തുടങ്ങണമെന്നും അദ്ദേഹത്തിൻെറ കിടപ്പുമുറിയിലേക്കു കയറാനുള്ള വഴി ഏതാണെന്നും അദ്ദേഹത്തിൻെറ രക്ഷാമാർഗ്ഗങ്ങാം അടയ്ക്കേണ്ടതെങ്ങിനെയെന്നും അറിയാൻ വേണ്ടി ഞാൻ ഈ ബംഗ്ലാവിനെ ചുററിപ്പററി നടക്കുമ്പോഴാണു് സ്വർഗ്ഗത്തിൽനിന്നിറങ്ങിവന്ന ഒരു മാലാഖയെപ്പോലെ നിങ്ങാം എൻെറ അടുത്തുകൂട്ടി കടന്നുപോയതു്. ആ നിമിഷം മുതൽ എൻെറ ഹൃദയം ശാന്തമായി. നിങ്ങാം അധിവസിക്കുന്ന ഈ ഭവനം എന്നെ സംബന്ധിച്ചിടത്തോളം പരിപാവനമായിത്തീർന്നു. നിങ്ങളോടു രക്തബന്ധമുള്ള ഒരു ജീവിയെപ്പോലും എൻെറ ദുഷ്പ്രവൃത്തികാംക്കു് ഇരയാക്കുകയില്ലെന്നു് ഞാൻ ആ നിമിഷം തീരുമാനിച്ചു. പ്രതികാരവാഞ്ഛ വെറും ഭ്രാന്താണെന്നു പറഞ്ഞു് ഞാൻ തള്ളിക്കളഞ്ഞു. ദൂരെ നിന്നു് നിങ്ങളണിഞ്ഞിരിക്കുന്ന ശുഭ്രവസ്ത്രങ്ങളുടെ ഒരു ദർശനം കിട്ടാൻവേണ്ടി ഞാൻ പൊക്രോവ്സ്ക്കോയെ ഉദ്യാനങ്ങളുടെ ചുററും പല ദിവസങ്ങളിലും കറങ്ങിനടന്നിട്ടുണ്ടു്. യാതൊരു കരുതലുമില്ലാതെ വിജനമായ ഉദ്യാനങ്ങളിലൂടെ നിങ്ങാം ഒററയ്ക്കു നടക്കുമ്പോാം കുററിച്ചെടികാംക്കു മറഞ്ഞു് ഞാൻ നിങ്ങളെ പിൻതുടർന്നിരുന്നു. ഞാൻ നിങ്ങളെ കാത്തു സൂക്ഷിക്കുകയാണെന്നും ഞാൻ അടുത്തു് മറഞ്ഞിരിക്കുമ്പോാം നിങ്ങാംക്കു യാതൊരാപത്തും വരികയില്ലെന്നുമുള്ള ചിന്ത എന്നെ ധന്യനാക്കി. ഒടുവിൽ നല്ലൊരവസരം കൈവന്നു. ഞാൻ നിങ്ങളുടെ വീട്ടിൽ താമസമാക്കി. എൻെറ ജീവിതത്തിലെ ഏററവും സന്തോഷപ്രദങ്ങളായ ദിവസങ്ങളായിരുന്നു

കഴിഞ്ഞ മൂന്നു് ആഴ്ചകൾ. അവയുടെ ഓർമ്മ എന്റെ ദുഃഖ പൂർണ്ണമായ ജീവിതത്തിൽ വെളിച്ചം വീശും... എന്നാൽ എനിക്കു് ഇവിടെ തുടരാൻ നിവൃത്തിയില്ലാത്ത സാഹചര്യം സംജാതമായിരിക്കുന്നു എന്ന വാർത്ത ഞാൻ അറിഞ്ഞു. ഇന്നുതന്നെ... ഈ നിമിഷംതന്നെ ഞാൻ നിങ്ങളോടു് യാത്ര ചോദിക്കുകയാണു്. പിരിയുന്നതിനു മുമ്പു് എല്ലാ കാര്യവും നിങ്ങളോടു തുറന്നു പറയാനാണു് ഞാൻ വന്നതു്. അല്ലാത്തപക്ഷം നിങ്ങൾ എന്നെ ശപിക്കുകയും വെറുക്കുകയും ചെയ്യും. വല്ലപ്പോഴും ദുബ്രോവ്സ്കിയെ ഓർക്കുക. മറെറാരു തരത്തിൽ ജീവിക്കാൻ ജനിച്ചവനായിരുന്നു അയാളെന്നും നിങ്ങളെ സ്നേഹിക്കാൻ അയാളുടെ ഹൃദയത്തിനു കഴിവുണ്ടായിരുന്നെന്നും ഒരിക്കലും....''

ആ സമയത്തു് പതിഞ്ഞ ഒരു ചൂളംവിളി കേട്ടു. ദുബ്രോവ്സ്കി സംസാരം നിർത്തി.... അയാൾ അവളുടെ കരം ഗ്രഹിച്ചു് തന്റെ ചുട്ടുപൊള്ളുന്ന ചുണ്ടുകളിൽ അമർത്തി. ചൂളംവിളി വീണ്ടും കേട്ടു.

''ക്ഷമിക്കണം,'' ദുബ്രോവ്സ്കി പറഞ്ഞു. ''അതു് എന്നെ ഉദ്ദേശിച്ചാണു്. എനിക്കു് ഉടൻ പോകണം. ഒരു നിമിഷം താമസിച്ചാൽ എന്റെ നാശത്തിനിടയാകും.''

അയാൾ അവളുടെ അടുത്തുനിന്നു് ഏതാനും ചുവടകലെ എത്തി. അവൾ നിന്നിടത്തുതന്നെ സ്തംഭിച്ചു നിന്നതേയുള്ളു. പെട്ടെന്നു് ദുബ്രോവ്സ്കി തിരിച്ചുവന്നു് വീണ്ടും അവളുടെ കരം ഗ്രഹിച്ചു.

സ്നേഹമസൃണവും വികാരനിർഭരവുമായ സ്വരത്തിൽ അയാൾ പറഞ്ഞു: ''എപ്പോഴെങ്കിലും നിങ്ങൾ ആപത്തിൽപ്പെടുകയും നിങ്ങളെ സഹായിക്കാനും രക്ഷപ്പെടുത്താനും ആരും ഇല്ലാതെ വരികയും ചെയ്താൽ എന്നെ വിവരം അറിയിക്കാമെന്നും എന്റെ സർവ്വവിധ സഹായങ്ങളും സ്വീകരിക്കാമെന്നും എനിക്കു് വാക്കു തരാമൊ? നിങ്ങളുടെ വിശ്വസ്തനായ ഈ ആരാധകന്റെ സഹായഹസ്തം നിങ്ങൾ തട്ടിമാററുകയില്ലെന്നു് ഉറപ്പുതരാമോ?''

മാഷ ഒന്നും മറുപടി പറയാതെ കണ്ണീരൊഴുക്കിക്കൊണ്ടു നിന്നു. മൂന്നാമത്തെ തവണയും ചൂളംവിളി കേൾക്കായി.

''നിങ്ങൾ എന്നെ നശിപ്പിക്കാൻ പോവുകയാണോ?'' ദ്രബ്രോവ്സ്കി ധൃതിയിൽ ചോദിച്ചു. ''നിങ്ങൾ മറുപടി പറയാതെ ഞാൻ ഇവിടെ നിന്നു പോവുകയില്ല. നിങ്ങൾ വാക്കു തരുമോ ഇല്ലയോ?''

''ഞാൻ വാക്കു തരുന്നു,'' ആ പാവം പെൺകുട്ടി മന്ത്രിച്ചു.

ദ്രബ്രോവ്സ്കിയുമായുള്ള കൂടിക്കാഴ്ചയ്ക്കുശേഷം അത്യന്തം പ്രക്ഷുബ്ധമായ മനസ്സോടെ മാഷ വീട്ടിലേക്കു നടന്നു. അവൾ തിരിച്ചെത്തിയപ്പോൾ വീട്ടിലാകെ ബഹളമായിരുന്നു. ആളുകൾ ഓടുന്നതും മുററം ആൾക്കാരെക്കൊണ്ട് നിറഞ്ഞിരിക്കുന്നതും അവൾ കണ്ടു. പൂമുഖത്തിനുമുമ്പിൽ ഒരു ത്രോയിക്ക നിന്നിരുന്നു. കിരീല പെത്രോവിച്ചിന്റെ ശബ്ദം ദൂരെ നിന്നേ മാഷ കേട്ടു. താൻ വീട്ടിലില്ലായിരുന്നെന്ന വിവരം ആരെങ്കിലും കണ്ടുപിടിച്ചെങ്കിലോ എന്ന ഭയന്ന് അവൾ ധൃതിയിൽ വീട്ടിനുള്ളിലേക്കു കയറി. കിരീല പെത്രോവിച്ച് ഹാളിൽ നില്പുണ്ടായിരുന്നു. അവിടെ തന്നെ നമ്മുടെ പഴയ പരിചയക്കാരനായ ഇസ്പ്രാവ്നിക്കും നിന്നിരുന്നു. എന്തൊക്കെയോ ചോദിച്ചുകൊണ്ട് അനേകം പേർ അയാളുടെ ചുററും കൂടി നില്ക്കുന്നതു് മാഷ കണ്ടു. യാത്രയ്ക്കുള്ള വേഷത്തിൽ അടിമുടി ആയുധമണിഞ്ഞു നിന്നിരുന്ന ഇസ്പ്രാവ്നിക് നിഗൂഢതയും മുൻകരുതലും നിഴലിക്കുന്ന മുഖഭാവത്തോടെ അവരോടു മറുപടി പറഞ്ഞുകൊണ്ടിരുന്നു.

''നീ എവിടെയായിരുന്നു, മാഷ?'' കിരീല പെത്രോവിച്ച് മകളെ കണ്ടയുടൻ ചോദിച്ചു. ''ഡെഫോർജിനെ നീ എവിടെയെങ്കിലും കണ്ടോ?''

മാഷ, തന്റെ ശക്തി മുഴുവൻ സംഭരിച്ച്, ഇല്ലെന്നു് മറുപടി പറഞ്ഞു.

''നീ അറിഞ്ഞോ?'' കിരീല പെത്രോവിച്ച് തുടർ

ന്നു. ''ഇസ്പ്രാവ്നിക് അയാളെ അറസ്റ്റുചെയ്യാൻ വന്നിരിക്കയാണ്. അയാറം സാക്ഷാൽ ദുബ്രോവ്സ്കിയാണത്രെ!''

''എല്ലാ ലക്ഷണവും ഒത്തിട്ടുണ്ട്, അങ്ങുന്നേ,'' ഇസ്പ്രാവ്നിക് ബഹുമാനപുരസ്സരം പറഞ്ഞു.

''ചങ്ങാതി, അക്കാര്യമൊന്നും പറയാതിരിക്കയാണ് നല്ലത്!'' കിരീല പെത്രോവിച്ച് പറഞ്ഞു. ''ഏതായാലും എനിക്ക് നേരിട്ട് ബോധ്യം വരാതെ ഞാൻ അയാളെ വിട്ടുതരികയില്ല. നുണയനായ അന്തോൺ പഫ്നുത്തിച്ചിനെ ആരു വിശ്വസിക്കും? ഫ്രഞ്ചുകാരൻ അയാളെ കൊള്ളയടിക്കാൻ ശ്രമിച്ചെന്ന് അയാറം സ്വപ്നം കണ്ടതായിരിക്കണം. അന്ന് അയാറം അക്കാര്യം എന്നോട് പറയാതിരുന്നത് എന്തുകൊണ്ടാണ്?''

''ഫ്രഞ്ചുകാരൻ വിരട്ടി അയാളുടെ വായ് മൂടിയതാണ്, അങ്ങുന്നേ...''

''ശുദ്ധനുണ!'' കിരീല പെത്രോവിച്ച് പ്രഖ്യാപിച്ചു. ''ഞാൻ ഇപ്പോറംതന്നെ സംശയം തീർക്കാം. അദ്ധ്യാപകൻ എവിടെ?'' അപ്പോറം അവിടെ എത്തിയ ഒരു ഭൃത്യനോട് അദ്ദേഹം ചോദിച്ചു.

''എങ്ങും കാണുന്നില്ല, യജമാനനേ,'' ഭൃത്യൻ അറിയിച്ചു.

''ചെന്ന് കണ്ടു പിടിക്ക്,'' ത്രൊയെക്കുറൊവ് ആക്രോശിച്ചു. അദ്ദേഹത്തിന് സംശയം തോന്നിത്തുടങ്ങി. അദ്ദേഹം ഇസ്പ്രാവ്നിക്കിനോടായി പറഞ്ഞു: ''ആ വിലപ്പെട്ട വിവരണം ഒന്നുകൂടി നോക്കട്ടെ.'' ഇസ്പ്രാവ്നിക് ദുബ്രോവ്സ്കിയുടെ വിവരണമടങ്ങിയ കടലാസ് അദ്ദേഹത്തെ ഏല്പിച്ചു.

''ഇരുപത്തിമൂന്നു വയസ്സ്, ശരാശരി പൊക്കം, താടിയോ മീശയോ ഇല്ല, തവിട്ടുനിറമുള്ള കണ്ണുകറം... ഇതൊക്കെ ഒത്തിട്ടുണ്ട്. പക്ഷേ അതുകൊണ്ട് ഒന്നും തീർച്ചപ്പെടുത്താൻ പററില്ല. എവിടെ ഫ്രഞ്ചുകാരൻ?''

''അയാളെ കാണുന്നില്ല,'' ഉടൻ തന്നെ മറുപടി കിട്ടി.

കിരീല പെത്രോവിച്ച് അസ്വാസ്ഥനായി. മാഷ ജീവച്ഛവംപോലെ നിന്നു.

''മാഷ, നീ വല്ലാതെ വിളറിയിരിക്കുന്നല്ലോ,'' കിരീല പെത്രോവിച്ച് പറഞ്ഞു. ''ഇവർ നിന്നെ വല്ലാതെ പേടിപ്പിച്ചെന്നു തോന്നുന്നു.''

''ഇല്ല,'' മാഷ പറഞ്ഞു. ''എനിക്കു് തലവേദനയെടുക്കുന്നതുകൊണ്ടാണു്.''

''നീ നിന്റെ മുറിയിലേക്കു പൊയ്ക്കോ. വെറുതെ പരിഭ്രമിക്കേണ്ട.''

മാഷ പിതാവിന്റെ കൈ ചുംബിച്ചിട്ടു് ധൃതിയിൽ അവളുടെ മുറിയിലേക്കു പോയി. മുറിയിലെത്തിയ ഉടൻ മാഷ കട്ടിലിൽ വീണു തേങ്ങിക്കരഞ്ഞു. ദാസിമാർ ഓടിയെത്തി. വളരെ പണിപ്പെട്ടു് അവർ അവളുടെ ഉടുപ്പുകൾ ഊരിമാററി. തണുത്ത വെള്ളത്തിന്റേയും മണക്കാനുള്ള മരുന്നിന്റേയും സഹായത്തോടെ അവർ ഒരുവിധത്തിൽ അവളെ ശാന്തയാക്കിയിട്ടു് കിടക്കയിൽ കിടത്തി. അവൾ ഒന്നു മയങ്ങി.

ഫ്രഞ്ചുകാരനെ കണ്ടുപിടിക്കാൻ ഭൃത്യന്മാർക്കു കഴിഞ്ഞില്ല. ''വിജയഭേരി മുഴക്കുക,'' എന്നു് ചൂളമടിച്ചുകൊണ്ടു് കിരീല പെത്രോവിച്ച് മുറിയിൽ അങ്ങോട്ടുമിങ്ങോട്ടും നടന്നു. അതിഥികൾ തമ്മിൽ തമ്മിൽ കുശുകുശുത്തുകൊണ്ടിരുന്നു. ഇസ്പ്രാവ്നിക് ഒരു വിഡ്ഢിയെപ്പോലെ നിന്നു—ഫ്രഞ്ചുകാരനെ കണ്ടുകിട്ടിയില്ല. എങ്ങിനെയോ മുന്നറിയിപ്പു കിട്ടിയതുകൊണ്ടു് അയാൾ രക്ഷപ്പെട്ടതാണെന്നു് എല്ലാവരും ഊഹിച്ചു. എന്നാൽ മുന്നറിയിപ്പു കൊടുത്തതാരെന്നോ എങ്ങിനെയെന്നോ ആർക്കും പിടികിട്ടിയില്ല.

ക്ലോക്കിൽ മണി പതിനൊന്നടിച്ചിട്ടും ആരും ഉറക്കത്തെപ്പററി ചിന്തിച്ചില്ല. ഒടുവിൽ അടക്കാനാവാത്ത കോ

പത്തോടെ കിരീല പെത്രോവിച്ച് ഇസ്പ്രാവ്നിക്കി നോട്ട് പറഞ്ഞു:

''ഇനി എന്താണ് ഭാവം? രാത്രി മുഴുവൻ ഇവിടെ തങ്ങാമെന്ന് വിചാരിക്കേണ്ട, എന്റെ വീട്ട് സത്രമല്ല. അയാൾ ദുബ്രോവ്സ്കിയാണെങ്കിൽ അയാളെ പിടിക്കാൻ നിങ്ങൾക്ക ചുണയില്ല. ഇപ്പോൾ തിരിച്ചു പോകൂ. അടുത്ത തവണ കുറച്ചുകൂടി ജാഗ്രത കാണിക്കുമെന്നു വിശ്വസിക്കുന്നു.'' അനന്തരം അദ്ദേഹം അതിഥികളോടായി ഇങ്ങനെ പറഞ്ഞു. ''നിങ്ങൾക്കു വീട്ടിൽ പോകാൻ സമയമായി. കുതിരവണ്ടികൾ കൊണ്ടുവരാൻ കല്പനകൊടുക്കൂ. എനിക്കു ഉറങ്ങണം.''

അങ്ങിനെ യാതൊരുവിധ ആതിഥ്യമര്യാദയും കാട്ടാതെ ത്രൊയെക്കുറൊവ് അതിഥികളോട് യാത്ര പറഞ്ഞു.

# അധ്യായം പതിമൂന്ന്

എടുത്തുപറയത്തക്ക സംഭവവികാസങ്ങളൊന്നുമില്ലാതെ കുറേനാൾ പിന്നേയും കടന്നു പോയി. എന്നാൽ അടുത്ത ഗ്രീഷ്മത്തിന്റെ ആഗമനത്തോടെ കിരീല പെത്രോവിച്ചിന്റെ ഗാർഹിക ജീവിതത്തിൽ വമ്പിച്ച മാററങ്ങൾ ഉണ്ടായി.

കിരീല പെത്രോവിച്ചിന്റെ എസ്റ്റേററിൽനിന്നും ഏതാണ്ട് മുപ്പതു നാഴിക അകലെ വെരേയ്സ്കി എന്നു പേരുള്ള സമ്പന്നനായ ഒരു പ്രഭുവിന്റെ വക വലിയൊരെസ്റ്റേററ് സ്ഥിതിചെയ്തിരുന്നു. വളരെക്കാലമായി ആ പ്രഭു വിദേശത്തായിരുന്നതിനാൽ പെൻഷൻപററിയ ഒരു മേജറാണ് അദ്ദേഹത്തിന്റെ എസ്റ്റേററ് നോക്കിയിരുന്നതു്. അക്കാലത്തു് പൊക്രോവ്സ്കോയെയും അർബാത്തൊവയും തമ്മിൽ യാതൊരു സമ്പർക്കവും ഉണ്ടായിരുന്നില്ല. എന്നാൽ മേമാസം ഒടുവിൽ പ്രഭു വിദേശത്തു നിന്ന് തിരിച്ചുവ

രികയും താൻ ജീവിതത്തിൽ അതിനു മുമ്പ് ഒരിക്കലും കണ്ടിട്ടില്ലാത്താത്ത തന്റെ ഗ്രാമത്തിലെത്തി അവിടെ താമസമുറപ്പിക്കുകയും ചെയ്തു. ഉല്ലാസകരമായ ജീവിതം നയിച്ചു ശീലിച്ച പ്രഭുവിനു് അവിടത്തെ ഏകാന്തത അസഹ്യമായി തോന്നി. അങ്ങിനെ അവിടെ എത്തിയതിന്റെ മൂന്നാംപക്കം അദ്ദേഹം ത്രൊയെക്കുറൊവിനെ സന്ദർശിക്കാനെത്തി. ത്രൊയെക്കുറൊവുമായി അദ്ദേഹം വളരെക്കാലം മുമ്പ് പരിചയപ്പെട്ടിരുന്നു.

പ്രഭുവിനു് ഏകദേശം അമ്പതു വയസ്സു പ്രായമായിരുന്നെങ്കിലും അതിലും വളരെ കൂടുതൽ പ്രായം തോന്നിച്ചിരുന്നു. എല്ലാ തുറകളിലുമുള്ള അമിതത്വം അദ്ദേഹത്തിന്റെ ആരോഗ്യത്തെ പ്രതികൂലമായി ബാധിക്കുകയും അദ്ദേഹത്തിന്റെമേൽ മായ്ക്കാനാവാത്ത മുദ്രകൾ പതിപ്പിക്കുകയും ചെയ്തിരുന്നു. എന്നിരിക്കിലും കാഴ്ചയിൽ അദ്ദേഹം സുഭഗനും യോഗ്യനുമായിരുന്നു. ഉന്നത സമൂഹത്തിലെ സന്തത സഹചാരിയായിരുന്നതുമൂലം അദ്ദേഹം എപ്പോഴും അന്തസ്സോടും ഔദാര്യത്തോടുംകൂടി പെരുമാറാൻ ശീലിച്ചിരുന്നു —സ്ത്രീകളോടുള്ള പെരുമാററത്തിൽ അതു പ്രത്യേകിച്ചും പ്രകടമായി. അദ്ദേഹത്തിനു് നേരം പോകാൻ എപ്പോഴും എന്തെങ്കിലുമൊന്നു വേണം. വിരസത ഒരിക്കലും അദ്ദേഹത്തെ വിട്ടുമാറിയിരുന്നില്ല. അദ്ദേഹത്തിന്റെ സന്ദർശനം കിരീല പെത്രോവിച്ചിനെ സന്തുഷ്ടനാക്കി. ലോകം ധാരാളം കണ്ടിട്ടുള്ള ഒരാൾക്കു് തന്നോടുള്ള ബഹുമാനത്തിന്റെ സൂചനയായിട്ടാണു് അദ്ദേഹം അതു കണക്കാക്കിയതു്. പതിവുപോലെ അദ്ദേഹം തന്റെ പുതിയ അതിഥിയേയും എസ്റ്റേററും പ്രത്യേകിച്ചു് ശ്വാനാലയവും കാണാൻ കൂട്ടിക്കൊണ്ടു പോയി. എന്നാൽ ആ ശ്വാനാന്തരീക്ഷം പ്രഭുവിനെ ശ്വാസംമുട്ടിച്ചു. അദ്ദേഹം സെൻറുപുരട്ടിയ ഒരു കൈലേസെടുത്തു് മൂക്കുപൊത്തിക്കൊണ്ടു് പെട്ടെന്നു് അവിടെനിന്നും പുറത്തുകടന്നു. വെട്ടിനിർത്തിയ ലിൻഡൻ മരങ്ങളോടും ദീർഘചതുരാകൃതിയിലുള്ള കുളങ്ങളോടും ഇംഗ്ല

വായ പാതകളോടും കൂടിയ പഴയ മട്ടിലുള്ള ഉദ്യാനവും പ്ര ഭുവിന് ഇഷ്ടമായില്ല. ഇംഗ്ലീഷ് ശൈലിയിലുള്ള ഉദ്യാന വും അദ്ദേഹത്തിന്റെ ഭാഷയിൽ പറഞ്ഞാൽ ''പ്രകൃതി''യു മായിരുന്നു അദ്ദേഹത്തിന് ഇഷ്ടം. എങ്കിലും പൊക്രോവ് സ്കോയെ ഉദ്യാനത്തെ അദ്ദേഹം മതിപ്പോടെ നോക്കുക യും പ്രശംസിക്കുകയും ചെയ്തു. ഭക്ഷണം കഴിക്കാൻ സമയ മായെന്ന് ഒരു ഭൃത്യൻ വന്ന് അറിയിച്ചു. അവർ തിരിച്ചു ബംഗ്ലാവിലേക്കു നടന്നു. മുടന്തിയും നടന്നതുകൊണ്ട് പര വശനായും തന്റെ സന്ദർശനത്തിൽ അതൃപ്തനായുമാണ് പ്രഭു ബംഗ്ലാവിലെത്തിയത്.

എന്നാൽ ഹാളിൽ അവരെ കാത്തു നിന്നിരുന്ന മാഷ യെ കണ്ടയുടൻ സ്ത്രീലമ്പടനായ ആ വൃദ്ധൻ അവളുടെ സൗ ന്ദര്യത്തിൽ മതിമയങ്ങി. ത്രൊയെക്കുറൊവ് അതിഥിയെ അവളുടെ അടുത്ത് ഇരുത്തി. അവളുടെ സാന്നിദ്ധ്യം ഉള വാക്കിയ ഉണർവ് പ്രഭുവിന്റെ ക്ഷീണം അകററി. രസ കരങ്ങളായ അനുഭവങ്ങൾ വിവരിച്ച് അവളുടെ ശ്രദ്ധ ആ കർഷിക്കാൻ അദ്ദേഹം ശ്രമിച്ചുകൊണ്ടിരുന്നു. ഭക്ഷണം ക ഴിഞ്ഞ് കിരീല പെത്രോവിച്ച് പ്രഭുവിനെ കുതിരപ്പുറത്തു സവാരിചെയ്യാൻ ക്ഷണിച്ചു. എന്നാൽ തന്റെ വെൽവെ ററ് ബൂട്ടുകൾ ചൂണ്ടിക്കാണിക്കുകയും തമാശമട്ടിൽ തനിക്കു വാതത്തിന്റെ ഉപദ്രവമുണ്ടെന്ന് സൂചിപ്പിക്കുകയും ചെയ്തു കൊണ്ട് പ്രഭു അതുനിരസിച്ചു. ഒരു കുതിരവണ്ടിയിൽ സവാരിക്കുപോകാമെന്നായിരുന്നു പ്രഭുവിന്റെ നിർദ്ദേശം. അങ്ങിനെയായാൽ സുന്ദരിയായ മാഷയുടെ അടുത്ത് അ ല്പസമയം കൂടി ഇരിക്കാമല്ലോ എന്നാണ് അദ്ദേഹം വി ചാരിച്ചത്. കുതിരവണ്ടി തയ്യാറായി. വൃദ്ധനും യുവസുന്ദ രിയും കയറി ഇരുന്നു. വണ്ടി പുറപ്പെട്ടു. യാത്ര സംഭാഷ ണംകൊണ്ട് സജീവമായിരുന്നു. വൃദ്ധന്റെ ഉല്ലാസഭരിത വും രമ്യവുമായ സംസാരവും പ്രശംസയും മാഷ സസന്തോ ഷം കേട്ടുകൊണ്ടിരുന്നു. കത്തിയെരിഞ്ഞ ഒരു കെട്ടിടത്തി ന്റെ അവശിഷ്ടങ്ങൾക്കടുത്തുകൂടി വണ്ടി പൊയ്ക്കൊണ്ടിരു

ന്നപ്പോൾ പെട്ടെന്ന് പ്രഭു കീരില പെത്രോവിച്ചിൻെറ നേരെ തിരിഞ്ഞു് അതു് എങ്ങിനെ സംഭവിച്ചെന്നും അതു് അദ്ദേഹത്തിൻേറതാണോ എന്നും അന്വേഷിച്ചു. കിരീല പെത്രോവിച്ചിൻെറ മുഖം ഇരുണ്ടു. കത്തി ചാമ്പലായ ആ വീടു് അദ്ദേഹത്തിലുണർത്തിയ ഓർമ്മകൾ ഒട്ടുംതന്നെ സുഖകരമായിരുന്നില്ല. ആ ഭൂമി ഇപ്പോൾ തൻേറതാണെന്നും മുമ്പു് അതു് ദുബ്രോവ്സ്കിയുടേതായിരുന്നെന്നും കിരീല പെത്രോവിച്ച് മറുപടി പറഞ്ഞു.

''ദുബ്രോവ്സ്കിയുടേതോ?'' പ്രഭു അത്ഭുതത്തോടെ ചോദിച്ചു. ''പേരുകേട്ട ആ കൊള്ളക്കാരൻേറതായിരുന്നെന്നോ?''

''അയാളുടെ അച്ഛൻേറതായിരുന്നു,'' ത്രൊയെക്കുറൊവ് മറുപടി പറഞ്ഞു. ''അച്ഛനും ഒരു ചട്ടമ്പിയായിരുന്നു.''

''നമ്മുടെ റിനാൾഡോ* എവിടെ പോയി? അയാൾ ഇപ്പോഴും ജീവിച്ചിരിപ്പുണ്ടോ? അയാളെ പിടിച്ചോ?''

''അയാൾ ജീവിച്ചിരിപ്പുണ്ടു്, സ്വതന്ത്രനമാണ്. നമ്മുടെ ഇസ്പ്രാവ്നിക്കുകൾ കൊള്ളക്കാരുടെ കൂട്ടുകെട്ടു് ഉപേക്ഷിക്കാത്തിടത്തോളം കാലം അയാളെ ആരും പിടിക്കാൻ പോകുന്നില്ല. കൂട്ടത്തിൽ ചോദിക്കട്ടെ, ദുബ്രോവ്സ്കി അർബൊത്തൊവയും സന്ദർശിച്ചിട്ടുണ്ടു്, ഇല്ലേ?''

''ഉണ്ടു്. അയാൾ കഴിഞ്ഞ കൊല്ലം എന്തോ തീയിടുകയോ മോഷ്ടിക്കുകയോ ചെയ്തിട്ടുണ്ടു്. മാഷ, ഈ സാഹസിക കഥാപാത്രത്തെ നേരിട്ടു് പരിചയപ്പെടുന്നതു് രസകരമായ ഒരു അനുഭവമായിരിക്കുമെന്നു് തോന്നുന്നില്ലേ?''

---

* റിനാൾഡോ—ഒരു കൊള്ളത്തലവൻ. ജർമ്മൻ എഴുത്തുകാരനായ വുൾപിയുസിൻെറ കൊള്ളത്തലവനായ റിനാൾഡോ റിനാൾഡിനി എന്ന നോവലിലെ കഥാനായകൻ.

''രസകരമായിരിക്കുമെന്നോ?'' ത്രൊയെക്കുറൊവ് പറഞ്ഞു. ''കൊള്ളാം! ഇവർക്ക് അയാളെ നേരിട്ട് പരിചയമുണ്ട്—മൂന്നാഴ്ച മുഴുവൻ അയാൾ ഇവളെ സംഗീതം പഠിപ്പിച്ചിട്ടുണ്ട്. എന്നാൽ ഭാഗ്യത്തിന് അയാൾ അതിന പകരം ഒന്നും കൊണ്ടുപോയിട്ടില്ല.''

കിരീല പെത്രോവിച്ച് ഫ്രഞ്ച് അദ്ധ്യാപകന്റെ കഥ വിശദമായി വിവരിച്ചു തുടങ്ങി. ആ സമയമത്രയും മുള്ളിന്മേലിരിക്കുന്നതുപോലെയാണ മാഷ ഇരുന്നത്. എന്നാൽ വെരേയ്സ്കി പ്രഭു അതീവ ശ്രദ്ധയോടെ അതു കേട്ടുകൊണ്ടിരുന്നു. അക്കഥ വളരെ വിചിത്രമായി അദ്ദേഹത്തിനു തോന്നി. അദ്ദേഹം വിഷയം മാററി. അവർ തിരിച്ച് ബംഗ്ലാവിലെത്തിയ ഉടൻ തന്റെ കുതിരവണ്ടി മുററത്തു കൊണ്ടുവരാൻ പ്രഭു കല്പനകൊടുത്തു. രാത്രി അവിടെ താമസിക്കാൻ കിരീല പെത്രോവിച്ച് പ്രഭുവിനെ വളരെ നിർബ്ബന്ധിച്ചെങ്കിലും അദ്ദേഹം ചായകുടി കഴിഞ്ഞയുടൻ തിരിച്ചുപോയി. എന്നാൽ, കിരീല പെത്രോവിച്ചിനേയും മാഷയേയും തന്റെ എസ്റ്റേററ് സന്ദർശിക്കാൻ ക്ഷണിച്ചിട്ടാണ് പ്രഭു പോയത്. കിരീല പെത്രോവിച്ച് ക്ഷണം സ്വീകരിക്കുകയും ചെയ്തു. വെരേയ്സ്കിക്ക് പ്രഭു പദവിയും രണ്ടു മെഡലുകളും മൂവായിരം അടിയാളന്മാരുമുണ്ടായിരുന്നതുകൊണ്ട് ത്രൊയെക്കുറൊവ് അദ്ദേഹത്തെ തന്റെ സമനായി അംഗീകരിച്ചിരുന്നു. അതിനാലാണ് ഡംഭനായ ത്രൊയെക്കുറൊവ് ആ ക്ഷണം നിരസിക്കാതിരുന്നത്.

രണ്ടു ദിവസം കഴിഞ്ഞു കിരീല പെത്രോവിച്ചും മകളും അർബാത്തൊവ സന്ദർശിക്കാൻ പുറപ്പെട്ടു. അതിനടുത്തെത്തിയപ്പോൾ കാഴ്ചയിൽപ്പെട്ട വെടിപ്പും വൃത്തിയുമുള്ള കർഷകക്കുടിലുകളും ഇംഗ്ലീഷ് കോട്ടയുടെ മാതൃകയിൽ കല്ലുകൊണ്ടു നിർമ്മിച്ചിരുന്ന പ്രഭുമന്ദിരവും കിരീല പെത്രോവിച്ചിനെ വളരെയേറെ ആകർഷിച്ചു. പ്രഭുമന്ദിരത്തിന്റെ മുൻവശത്തുണ്ടായിരുന്ന വിശാലമായ പച്ചപ്പുൽത്തകിടിയിൽ കഴുത്തിൽ മണി കെട്ടിയ കുറെ സ്വിസ്സ് പശുക്കളെ

മേഞ്ഞുകൊണ്ടിരുന്നു. വീടിനെ ചുററി വലിയ ഒരു പാർക്കുണ്ടായിരുന്നു. ആതിഥേയൻ പൂമുഖത്തു വന്നു് അതിഥികളെ സ്വീകരിച്ചു. അദ്ദേഹം മാഷസ്സു് കൈ കൊടുത്തു. അവർ അതിമനോഹരമായ ഒരു ഹാളിൽ പ്രവേശിച്ചു. അവിടെയുണ്ടായിരുന്ന മേശ മൂന്നുപേർക്കു് ഭക്ഷണം കഴിക്കാൻ ഒരുക്കിവച്ചിരുന്നു. നല്ലൊരു വീക്ഷണം കണ്ടാസ്വദിക്കാനായി പ്രഭു അതിഥികളെ ഒരു ജനലിനടുത്തേക്കു കൂട്ടിക്കൊണ്ടുപോയി. ജനലുകഠംക്കപ്പുറത്തു് വോഠംഗാനദി പ്രവഹിച്ചുകൊണ്ടിരുന്നു. വലിച്ചുകെട്ടിയ കപ്പൽപ്പാകളോടുകൂടിയ ഭാരംനിറച്ച ബാർജ്ജുകഠം ഒഴുക്കിനൊത്തു് നീങ്ങിക്കൊണ്ടിരുന്നു. ''മരണക്കെണി'' എന്നു് അറിയപ്പെട്ടിരുന്ന മീൻപിടുത്തക്കാരുടെ ചെറുവഞ്ചികഠം ജലപ്പരപ്പിൽ അങ്ങോട്ടുമിങ്ങോട്ടും സഞ്ചരിച്ചുകൊണ്ടിരുന്നു. നദിക്കക്കരെ കുന്നുകളും വയലുകളും ചെറു ഗ്രാമങ്ങളും ചേർന്ന മനോഹരമായ ഒരു ദൃശ്യം ചുരുളഴിഞ്ഞു. പിന്നീടവർ ചിത്ര ഗ്യാലറിയിലേക്കു പോയി. വിദേശങ്ങളിൽനിന്നു് പ്രഭു വിലയ്ക്കു വാങ്ങിയ അനേകം ചിത്രങ്ങഠം അവിടെ തൂക്കിയിട്ടിരുന്നു. ഓരോ ചിത്രത്തിൻേറയും പ്രതിപാദ്യത്തെപ്പററിയും അതു വരച്ച കലാകാരൻെറ ജീവിതത്തെപ്പററിയും ചിത്രത്തിൻെറ മെച്ചങ്ങളേയും ന്യൂനതകളേയും പററിയും പ്രഭു മാഷസ്സു് വിവരിച്ചു കൊടുത്തു. പണ്ഡിതന്മാർ സ്ഥിരമായി ഉപയോഗിക്കുന്ന ഭാഷയിലല്ല നേരേമറിച്ചു് ആവേശത്തോടും ഭാവനാവിലാസത്തോടും കൂടിയാണു് പ്രഭു ചിത്രങ്ങളെക്കുറിച്ചു് സംസാരിച്ചതു്. മാഷ സസന്തോഷം അതു കേട്ടുകൊണ്ടിരുന്നു. അതു കഴിഞ്ഞു് അവർ അഹാരം കഴിക്കാനിരുന്നു. സൽക്കാരപ്രിയനായ പ്രഭുവിൻെറ വീഞ്ഞുകളോടും പാചകക്കാരൻെറ കരവിരുതിനോടും കിരീല പെത്രോവിച്ചു് തികച്ചും നീതി കാട്ടി. താൻ ജീവിതത്തിൽ രണ്ടാമത്തെ തവണ കാണുന്ന ആ പ്രഭുവിനോടു് സ്വതന്ത്രമായി സംസാരിക്കാൻ മാഷസ്സു് അല്പംപോലു ലജ്ജയോ മടിയോ തോന്നിയില്ല. ഭക്ഷണം കഴിഞ്ഞു് പ്രഭു അ

തിഥികളെ തോട്ടത്തിലേക്ക് ആനയിച്ചു. അനേകം ചെറു തുരുത്തുകഠം കൊണ്ടു് പൊട്ടുകുത്തിയ വിശാലമായ ഒരു തടാകത്തിൻെറ കരയിലെ വള്ളിക്കുടിലിലിരുന്നു് അവർ കാപ്പി കുടിച്ചു. പെട്ടെന്നു് എവിടെ നിന്നോ ബാൻഡുവാദ്യം കേട്ടു. ആറു തുഴകളുള്ള ഒരു വഞ്ചി വള്ളിക്കുടിലിൻെറ തൊട്ടു മുമ്പിൽ വന്നുനിന്നു. ആതിഥേയനും അതിഥികളും വഞ്ചിയിൽ കയറി. വഞ്ചി തുരുത്തുകളുടെ ഇടയിലൂടെ മെല്ലെ നീങ്ങിക്കൊണ്ടിരുന്നു. ഏതാനും തുരുത്തുകളിൽ അവർ ഇറങ്ങി. അവയിൽ ഒന്നിൽ ഒരു മാർബിഠം പ്രതിമയും മറെറാന്നിൽ ഒരു ഒഴിഞ്ഞ ഗുഹയും ഉണ്ടായിരുന്നു. മൂന്നാമത്തൊരു തുരുത്തിൽ ദുരൂഹമായ എന്തോ ആലേഖനം ചെയ്ത ഒരു സ്മാരകമുണ്ടായിരുന്നു. അതു് മാഷയിൽ ബാലികാ സഹജമായ ജിജ്ഞാസ ഉണർത്തി. എന്നാൽ പ്രഭുവിൻെറ മര്യാദപൂർവ്വമെങ്കിലും അവ്യക്തമായ മറുപടികഠംക്കു് അവളെ സംതൃപ്തയാക്കാൻ കഴിഞ്ഞില്ല. സമയം വളരെ വേഗം കടന്നുപോയി. നേരം സന്ധ്യയായി. തണുത്ത കാററും മഞ്ഞും ഉണ്ടെന്നു പറഞ്ഞു് പ്രഭു അതിഥികളെ ധൃതിയിൽ വീട്ടിനുള്ളിലേക്കു കൂട്ടിക്കൊണ്ടുപോയി. അവിടെ തിളച്ചുകൊണ്ടിരുന്ന സമവാർ അവരെ കാത്തിരുന്നു. താൻ അവിവാഹിതനായ ഒരു വൃദ്ധനായതുകൊണ്ടു് ആതിഥേയയുടെ സ്ഥാനം മാഷ ഏറെറടുക്കണമെന്നു് പ്രഭു അവളോടു് അഭ്യർത്ഥിച്ചു. സരസനും വാചാലനുമായ പ്രഭുവിൻെറ എണ്ണമററ കഥകഠം കേട്ടുകൊണ്ടു് മാഷ ചായ പകർന്നു. പെട്ടെന്നു് ഒരു വെടിയുടെ ശബ്ദം മുഴങ്ങി, ആകാശം ഒരു വാണത്തിൻെറ പ്രഭയാൽ ദീപ്തമായി. പ്രഭു മാഷയുടെ കൈയിൽ ഒരു ഷാഠം കൊടുത്തിട്ടു് അവളേയും കിരീല പെത്രോവിച്ചിനേയും ബാൽക്കണിയിലേക്കു് ക്ഷണിച്ചു. ബംഗ്ലാവിൻെറ മുൻവശത്തു് വിവിധ വർണ്ണങ്ങളിലുള്ള പൂത്തിരികഠം കത്തി. പൂക്കുററികഠം ചക്രങ്ങളായും കതിരുകളായും പനകളായും ജലധാരായന്ത്രങ്ങളായും ആകാശത്തിലുയർന്നു. തീമഴ ചൊരിഞ്ഞുകൊണ്ടു് അമിട്ടുകഠം

പൊട്ടുകയും കെട്ടടങ്ങുകയും വീണ്ടും പൊട്ടുകയും ചെയ്തു. ഒരു കൊച്ചുകുട്ടിയുടെ ഉത്സാഹത്തോടെ മാഷ അതെല്ലാം നോക്കി ആസ്വദിച്ചു. പ്രഭുവിനെ അതു സന്തുഷ്ടനാക്കി. ത്രൊയെക്കുറൊവിന് പ്രഭുവിനെപ്പററി വളരെ നല്ല അഭിപ്രായമാണുണ്ടായതു്. പ്രഭു ഇത്രയേറെ പണം ചെലവാക്കാനും ബുദ്ധിമുട്ടാനും തയ്യാറായതു് തന്നോടുള്ള ബഹുമാനം സൂചിപ്പിക്കാനാണെന്നും തന്നെ പ്രീതിപ്പെടുത്താനാണെന്നും അദ്ദേഹം കരുതി.

അത്താഴം ഉച്ചഭക്ഷണം പോലെതന്നെ കേമമായിരുന്നു. അത്താഴം കഴിഞ്ഞു് അതിഥികൾ അവർക്കായി നീക്കിവച്ചിരുന്ന മുറികളിലേക്കു പോയി. താമസിയാതെ വീണ്ടും കാണാം എന്ന വാഗ്ദാനത്തോടെ പിറേറന്നു രാവിലെ അവർ സൽക്കാരപ്രിയനായ ആതിഥേയനോടു യാത്ര പറഞ്ഞു.

## അധ്യായം പതിനാല്

മാഷ തൻെറ മുറിയിലെ തുറന്നു കിടന്ന ജനലിനടുത്തിരുന്നു് പൂക്കൾ തുന്നുകയായിരുന്നു. സുന്ദരസ്വപ്നങ്ങളിൽ മുഴുകി പച്ച നൂലുകൊണ്ടു് റോസാപ്പൂ തുന്നിയ കോൺറാഡിൻെറ കാമുകിയെപ്പോലെ മാഷ നൂലുകൾ ഉപയോഗിക്കുന്നതിൽ തെററു വരുത്തിയില്ല. അവളുടെ മനസ്സു് ദൂരെ എവിടെയോ ആയിരുന്നെങ്കിലും അവൾ കുററമററ രീതിയിൽ ആ ജോലി ചെയ്തുകൊണ്ടിരുന്നു.

പൊടുന്നനെ തുറന്നു കിടന്ന ജനലിലൂടെ ഒരു കൈ അകത്തേക്കു നീണ്ടു് മാഷയുടെ തയ്യൽ ചട്ടത്തിൽ ഒരു കത്തു് വച്ചു. അത്ഭുതപരതന്ത്രയായിത്തീർന്ന അവൾക്കു് അതാരാണെന്നു് നോക്കാൻ സമയം കിട്ടുന്നതിനു മുമ്പുതന്നെ ആ കൈ അപ്രത്യക്ഷമായി. ആ നിമിഷം ഒരു ഭൃത്യൻ മുറിയിൽ പ്രവേശിച്ചു് കിരീല പെത്രോവിച്ചു് മകളെ കാണാൻ ആഗ്രഹിക്കുന്നെന്നു് അറിയിച്ചു. അവൾ വിറ

യാർന്ന കൈകൊണ്ടു് എഴുത്തു് തൂവാലയുടെ അടിയിൽ ഒളിച്ചു വച്ചിട്ടു് അച്ഛൻെറ മുറിയിലേക്കു നടന്നു.

കിരീല പെത്രോവിച്ചു് അവിടെ ഒറ്റയ്ക്കായിരുന്നില്ല. വെരേയ്സ്കി പ്രഭു അദ്ദേഹത്തോടൊപ്പം ഉണ്ടായിരുന്നു. മാഷയെ കണ്ട മാത്രയിൽ പ്രഭു എണീററു് അതിനു മുമ്പൊരിക്കലും അദ്ദേഹത്തിൽ കണ്ടിട്ടില്ലാത്ത ഒരുതരം സങ്കോചഭാവത്തോടെ തലകുനിച്ചു് മിണ്ടാതെ നിന്നു.

''ഇവിടെ വരൂ, മാഷ!'' കിരീല പെത്രോവിച്ചു് വിളിച്ചു. ''ഞാൻ പറയാൻ പോകുന്ന കാര്യം നിന്നെ സന്തോഷിപ്പിക്കുമെന്നെനിക്കറിയാം. പ്രഭു നിന്നെ വിവാഹം ചെയ്യാൻ ആഗ്രഹിക്കുന്നുവെന്നു് എന്നെ അറിയിച്ചു.''

മാഷ സ്തംഭിച്ചുപോയി. അവളുടെ മുഖം വിളറി. അവൾ ഒന്നും മിണ്ടാതെ നിന്നു. പ്രഭു അടുത്തു ചെന്നു് അവളുടെ കരം ഗ്രഹിച്ചുകൊണ്ടു് വികാരഭരിതനായി തൻെറ അഭ്യർത്ഥന സ്വീകരിക്കുവാൻ അവളോടു് അപേക്ഷിച്ചു. മാഷ മൗനം ഭജിച്ചതേയുള്ളു.

''അവൾക്കു സമ്മതമാണു്,'' കിരീല പെത്രോവിച്ചു് പറഞ്ഞു. ''എന്നാൽ പെൺകുട്ടികൾക്കു് അക്കാര്യം തുറന്നു പറയാൻ മടി കാണുമെന്നു് താങ്കൾക്കു് അറിയാമല്ലോ. ശരി, എൻെറ കുട്ടികളെ, നിങ്ങൾ പരസ്പരം ചുംബിക്കുകയും സന്തോഷമായിരിക്കുകയും ചെയ്യുവിൻ.''

മാഷ ശിലപോലെ നിന്നു. വൃദ്ധനായ പ്രഭു അവളുടെ കൈ ചുംബിച്ചു. പെട്ടെന്നു് മാഷയുടെ വിളറിയ കവിളുകളിലൂടെ കണ്ണീർ ഒഴുകി. പ്രഭു പുരികം ചുളിച്ചു.

''നീ അപ്പുറത്തു പോ!'' കിരീല പെത്രോവിച്ചു് പറഞ്ഞു. ''പോയി കണ്ണീർ തുടച്ചുകളഞ്ഞിട്ടു് സന്തോഷവതിയായി തിരിച്ചു വാ.'' അദ്ദേഹം പ്രഭുവിനോടായി ഇങ്ങനെ പറഞ്ഞു: ''കല്യാണം നിശ്ചയിക്കുമ്പോൾ എല്ലാ പെൺകുട്ടികളും കരയും. അതു് അവരുടെ ഒരു സൂത്രമാണു്... ശരി, ഇനി നമുക്കു് വേണ്ട കാര്യം ചർച്ചചെയ്യാം —അതായതു് സ്ത്രീധനത്തിൻെറ കാര്യം.''

അകത്തേക്കു പോകാനുള്ള അനുവാദം കിട്ടിയതു് മാഷയ്ക്കു് ഒരനുഗ്രഹമായി തോന്നി. അവൾ ധൃതിയിൽ സ്വന്തം മുറിയിലേക്കു പോയി. വൃദ്ധനായ പ്രഭുവിൻെറ ഭാര്യയാകുന്ന കാര്യം ആലോചിച്ചപ്പോൾ അവൾക്കു ദുഃഖം സഹിക്കാൻ കഴിഞ്ഞില്ല. മുറിയുടെ വാതിലടച്ചിട്ടു് അവൾ ഇരുന്നു കരഞ്ഞു. പെട്ടെന്നു് അവൾക്കു് ആ പ്രഭുവിനോടു് അറപ്പും വെറുപ്പും തോന്നി. ആ വിവാഹത്തെപ്പററിയുള്ള ചിന്ത, ശിരസ്സു് വെട്ടാൻ ഉപയോഗിക്കുന്ന പലകയോ ശ്മശാനമോ പോലെ ഭീകരമായി അവൾക്കു തോന്നി. "ഇല്ല, ഇല്ല," അവൾ സ്വയം പറഞ്ഞു. "മരിക്കുന്നതോ കന്യാസ്ത്രീയാകുന്നതോ, ദുബ്രോവ്സ്കിയുടെ ഭാര്യയാകുന്നതോ ആണു് അതിൽ ഭേദം!" പെട്ടെന്നു് അവൾക്കു് എഴുത്തിൻെറ കാര്യം ഓർമ്മ വന്നു. അതു് ദുബ്രോവ്സ്കിയുടേതാണെന്നു് ഏതാണ്ടു് തീർച്ചയായിരുന്നതുകൊണ്ടു് അതീവ താല്പര്യത്തോടെ അവൾ കത്തു തുറന്നു വായിച്ചുതുടങ്ങി. ആ കത്തു് ദുബ്രോവ്സ്കിയുടെ കയ്യക്ഷരത്തിൽത്തന്നെയായിരുന്നു. അതിൽ ഇത്രമാത്രം കുറിച്ചിരുന്നു:

"ഇന്നു രാത്രി പത്തു മണിക്കു് പഴയ സ്ഥലത്തു്."

## അധ്യായം പതിനഞ്ച്

ജൂലൈ മാസത്തിലെ ചന്ദ്രികാർച്ചിതവും പ്രശാന്തവുമായ ഒരു രാത്രിയായിരുന്നു അതു്. ഇടയ്ക്കിടയ്ക്കു് ഒരു ഇളം കാററു് വീശിക്കൊണ്ടിരുന്നു. തോട്ടത്തിലാകെ മർമ്മര ശബ്ദം ഉയർന്നു.

കൂടിക്കാഴ്ചയ്ക്കു് നിശ്ചയിക്കപ്പെട്ടിരുന്ന സ്ഥലത്തേക്കു് നമ്മുടെ യുവസുന്ദരി ഒരു നേരിയ നിഴൽ പോലെ നടന്നെത്തു. അവിടെ ആരേയും കാണാനുണ്ടായിരുന്നില്ല. പെട്ടെന്നു് ദുബ്രോവ്സ്കി വള്ളിക്കുടിലിൻെറ പിന്നിൽനിന്നു് പുറത്തു വന്നു് മാഷയുടെ മുമ്പിൽ നിന്നു.

''ഞാൻ എല്ലാം അറിഞ്ഞു,'' വിഷാദഭരിതമായ പതിഞ്ഞ ശബ്ദത്തിൽ ദുബ്രോവ്സ്കി പറഞ്ഞു. ''എന്നോട് ചെയ്ത വാഗ്ദാനം ഓർമ്മയുണ്ടല്ലോ.''

''നിങ്ങൾ എന്നെ രക്ഷിക്കാൻ തയ്യാറാണെന്നറിയാം,'' മാഷ പറഞ്ഞു. ''എന്നാൽ എന്നോട് ദേഷ്യം തോന്നരുത്—എനിക്ക് പേടിയാകുന്നു. നിങ്ങൾക്ക് എങ്ങിനെയാണ് എന്നെ സഹായിക്കാൻ കഴിയുക?''

''നിങ്ങൾ വെറുക്കുന്ന ആ മനുഷ്യനിൽ നിന്നും നിങ്ങളെ വിമുക്തയാക്കാൻ എനിക്കു കഴിയും.''

''അരുത്, എന്നോടു സ്നേഹമുണ്ടെങ്കിൽ നിങ്ങൾ അദ്ദേഹത്തെ തൊടരുത്. ഞാൻ കാരണം ഒരു ക്രൂരകൃത്യം നടക്കാൻ ഇടയാകരുതെന്നാണ് എന്റെ ആഗ്രഹം...''

''ഇല്ല, ഞാൻ അയാളെ തൊടുകയില്ല—നിങ്ങളുടെ ആഗ്രഹം എന്നെ സംബന്ധിച്ചിടത്തോളം പരിപാവനമാണ്. ജീവിച്ചിരിക്കുന്നതിനു് അയാൾ നിങ്ങളോട് കൃതജ്ഞനായിരിക്കണം. നിങ്ങളുടെ പേരിൽ ഒരിക്കലും ഒരു പാതകവും ചെയ്യപ്പെടുകയില്ല. എന്റെ കുറ്റകൃത്യങ്ങളിൽപ്പോലും നിങ്ങൾ പരിശുദ്ധയായിരിക്കണം. എന്നാൽ നിങ്ങളുടെ ക്രൂരനായ പിതാവിൽനിന്നു് ഞാൻ നിങ്ങളെ എങ്ങിനെ രക്ഷിക്കും?''

''ആശയ്ക്കു വഴിയുണ്ട്. എന്റെ കണ്ണീരും ദുഃഖവും അച്ഛന്റെ മനസ്സലിയിക്കാതിരിക്കില്ല. അച്ഛൻ വലിയ പിടിവാശിക്കാരനാണെങ്കിലും അദ്ദേഹത്തിനു് എന്നോട് നിസ്സീമമായ വാത്സല്യമുണ്ട്.''

''ആ ആശ വെറുതെയാണ്! പ്രേമിച്ച് കല്യാണം കഴിക്കുന്നതിനു പകരം സൗകര്യത്തിനുവേണ്ടി കല്യാണം കഴിക്കുന്ന എല്ലാ പെൺകിടാങ്ങളിലും കാണുന്ന ഭയവും എതിർപ്പുമല്ലാതെ മറ്റൊന്നുമല്ല അതെന്നേ അദ്ദേഹം കരുതുകയുള്ളൂ. നിങ്ങളുടെ സമ്മതം കൂടാതെ തന്നെ നിങ്ങൾക്ക സൗഭാഗ്യം കൈവരുത്താൻ അദ്ദേഹം തീരുമാനിച്ചാൽ എന്തു ചെയ്യും? നിങ്ങളുടെ ഭാഗധേയം ഒരു വൃദ്ധനായ ഭർത്താ

വിൻെറ കരങ്ങളിലേൽപ്പിക്കാൻ അച്ഛൻ നിങ്ങളെ പ ള്ളിയിലേക്ക വലിച്ചിഴച്ചു കൊണ്ടുപോയാൽ എന്തു ചെ യ്യും?''

''എങ്കിൽ... എങ്കിൽ മറ്റൊന്നും ചെയ്യാനില്ല—നി ങ്ങൾ വരു, ഞാൻ നിങ്ങളുടെ ഭാര്യയാകാം.''

ദുബ്രോവ്സ്കി ഒന്നു ഞെട്ടി. അയാളുടെ വിളറിയ മുഖം തുടുത്തു, ഒരു നിമിഷം കഴിഞ്ഞു് അതു മുമ്പത്തെക്കാളും വിളറി. അയാൾ തലകുനിച്ചു പിടിച്ചുകൊണ്ടു് വളരെ നേരം നിശ്ശബ്ദനായി നിന്നു. ഒടുവിൽ അയാൾ പറഞ്ഞു:

''നിങ്ങൾ സകല കഴിവുമുപയോഗിച്ചു് അച്ഛനോടു് യാചിക്കു, അദ്ദേഹത്തിൻെറ കാൽക്കൽ വീഴു. ജരാനര ബാ ധിച്ച വഷളനായ ഒരു വൃദ്ധൻെറ ഭാര്യയായി യുവത്വവും ജീവിതവും നശിപ്പിക്കേണ്ടിവരുന്നതു് എത്ര ഭയങ്കരമാണെ ന്നു് അദ്ദേഹത്തെ ബോധ്യപ്പെടുത്താൻ ശ്രമിക്കു. കയ്പേ റിയ സത്യം അച്ഛനോടു് തുറന്നു പറയാൻ ധൈര്യം സംഭ രിക്കു... അദ്ദേഹം പിടിവാശി തുടരുകയാണെങ്കിൽ മ റ്റൊരാളോടു് സഹായമഭ്യർത്ഥിക്കാൻ നിങ്ങൾ നിർബ്ബ ന്ധിതയാകുമെന്നു പറയണം. സ്വത്തുകൊണ്ടു് സന്തോഷം കൈവരികയില്ലെന്നും ദാരിദ്ര്യത്തെ സമാശ്വസിപ്പിക്കാൻ മാത്രമേ സമ്പത്തിന്ന കഴിയുകയുള്ളൂന്നും അതുപോലും പുതുമ മായുന്നതുവരെ മാത്രമേ നിലനിൽക്കുകയുള്ളൂന്നും അദ്ദേഹ ത്തെ ബോദ്ധ്യപ്പെടുത്താൻ ശ്രമിക്കു. വഴങ്ങുന്നതുവരെ അ ദ്ദേഹത്തിന്ന സൈ്വരം കൊടുക്കരുതു്. അദ്ദേഹത്തിൻെറ കോപത്തെയോ ഭീഷണിയേയോ വകവയ്ക്കാതിരിക്കു. ആ ശയുടെ നേരിയ നിഴലെങ്കിലും ഉള്ളിടത്തോളം കാലം പി ടിച്ചുനിൽക്കു. മററു യാതൊരു രക്ഷാമാർഗ്ഗവുമില്ലെന്നു് തീർ ച്ചയായാൽ മാത്രം....''

പറഞ്ഞു വന്നതു മുഴുവനാക്കാനാവാതെ ദുബ്രോവ്സ്കി കൈപ്പടംകൊണ്ടു് മുഖം പൊത്തി. അയാൾ കിതയ്ക്കുകയാ ണെന്നു തോന്നി. മാഷ കണ്ണീരൊഴുക്കി.

''ഹാ, എന്തൊരു ദുർവ്വിധിയാണു് എൻേറതു്!'' ദു

ബ്രോവ്സ്കി ഒരു നെടുവീർപ്പിട്ടുകൊണ്ടു് പറഞ്ഞു. ''ഞാൻ നിങ്ങൾക്കുവേണ്ടി എന്റെ ജീവൻ ബലികഴിക്കാൻ തയ്യാറാണു്: ദൂരെനിന്നു് നിങ്ങളെ ഒരു നോക്കു കാണുന്നതും നിങ്ങളുടെ മൃദു പാണികളിൽ ഒന്നു സ്പർശിക്കുന്നതും എന്നെ ആനന്ദോന്മത്തനാക്കും. എങ്കിലും ഇപ്പോൾ, നിങ്ങളെ തുടിക്കുന്ന എന്റെ നെഞ്ചിലമർത്തിപ്പിടിക്കാനും 'എന്റെ മാലാഖെ, നമുക്കു് ഒരുമിച്ചു മരിക്കാം!' എന്നു പറയാനും അവസരം കൈവന്നപ്പോൾ, ഭാഗ്യഹീനനായ ഞാൻ ആ സൗഭാഗ്യം വേണ്ടെന്നു വയ്ക്കുകയും സർവ്വശക്തിയുമെടുത്തു് അതു് തട്ടിമാററുകയുമാണു് വേണ്ടതു്.... അജ്ഞേയവും അനർഹവുമായ ഈ കൃപാകടാക്ഷത്തിനു് ദൈവത്തോടു നന്ദി പറഞ്ഞുകൊണ്ടു് നിങ്ങളുടെ കാൽച്ചുവട്ടിൽ വീഴാൻ ഞാൻ ധൈര്യപ്പെടുന്നില്ല. ദൈവമേ! എന്നെ ഈ നിലയിലാക്കിയ മനുഷ്യനെ ഞാൻ എത്ര വെറുക്കേണ്ടതാണു്... എന്നാൽ ഇപ്പോൾ എന്റെ ഹൃദയത്തിൽ വെറുപ്പിനു് സ്ഥാനമില്ല.''

ദുബ്രോവ്സ്കി അവളുടെ ഒതുങ്ങിയ അരക്കെട്ടിൽ കൈ ചുററി അവളെ മാറോടണച്ചു. യാതൊരു ഭയാശങ്കകളും കൂടാതെ അവൾ കൊള്ളക്കാരനായ ആ യുവാവിന്റെ ചുമലിൽ തല ചായ്ച്ചു നിന്നു. രണ്ടുപേരും മൗനം ഭജിച്ചു.

സമയം പറന്നു പോയി.

''എനിക്കു് പോകാൻ സമയമായി,'' മാഷ പറഞ്ഞു. മോഹാലസ്യത്തിൽ നിന്നെന്നപോലെ ദുബ്രോവ്സ്കി ഞെട്ടിയുണർന്നു. അയാൾ മാഷയുടെ കരം ഗ്രഹിച്ചു് അവളെ ഒരു മോതിരം അണിയിച്ചുകൊണ്ടു പറഞ്ഞു:

''എന്റെ സഹായം വേണമെന്നു തീരുമാനിക്കുകയാണെങ്കിൽ ഈ മോതിരം ഇക്കാണുന്ന ഓക്കുമരത്തിന്റെ പൊത്തിൽ നിക്ഷേപിച്ചാൽ മതി. എന്തു ചെയ്യണമെന്നു് എനിക്കു് മനസ്സിലാകും.''

ദുബ്രോവ്സ്കി അവളുടെ കൈ ചുംബിച്ചിട്ടു് മരങ്ങൾക്കിടയിൽ മറഞ്ഞു.

# അദ്ധ്യായം പതിനാറ്

വെരേയ്സ്കി പ്രഭുവിന്റെ വിവാഹാലോചന അയല്ക്കാരുടെ ഇടയിൽ ഒരു രഹസ്യമല്ലാതായിക്കഴിഞ്ഞിരുന്നു. കിരീല പെത്രോവിച്ചിനെ പലരും അഭിനന്ദിച്ചു. കല്യാണത്തിനുള്ള ഒരുക്കങ്ങൾ തുടങ്ങി. മാഷ നിർണ്ണായകമായ വാക്ക പറയാനുള്ള ദിവസം നീട്ടിക്കൊണ്ടുപോയി. പ്രഭുവിനോടുള്ള അവളുടെ പെരുമാററത്തിൽ തികഞ്ഞ നിസ്സംഗതയും അകൽച്ചയും പ്രകടമായി. എന്നാൽ പ്രഭുവിനെ അതു് തെല്ലും വിഷമിപ്പിച്ചില്ല. സ്നേഹമായിരുന്നില്ല അദ്ദേഹത്തിനു വേണ്ടിയിരുന്നതു്. മാഷയുടെ മൗനസമ്മതം അദ്ദേഹത്തിനു് ധാരാളം മതിയാകുമായിരുന്നു.

ദിവസങ്ങൾ കടന്നുപോയി. ഒടുവിൽ മാഷ ഉറച്ച ഒരു തീരുമാനമെടുത്തു. അവൾ വെരേയ്സ്കി പ്രഭുവിനു് ഒരു കത്തെഴുതി. തനിക്കു് പ്രഭുവിന്റെ ഭാര്യയായിത്തീരാൻ അല്പംപോലും താല്പര്യമില്ലെന്നും അതുകൊണ്ടു് പ്രഭു ഈ വിവാഹം വേണ്ടെന്നു വച്ചു് ശക്തനായ പിതാവിന്റെ ഉഗ്രശാസനത്തിൽനിന്നു് തന്നെ രക്ഷിക്കാൻ മഹാമനസ്കത കാട്ടണമെന്നും അവൾ ആ കത്തിൽ പ്രഭുവിനോടു് അഭ്യർത്ഥിച്ചു. അവൾ ആരും കാണാതെ ആ കത്തു് പ്രഭുവിനെ ഏല്പിച്ചു. തനിച്ചായപ്പോൾ അദ്ദേഹം അതു വായിച്ചു. തന്റെ പ്രതിശ്രുത വധുവിന്റെ നിഷ്ക്കപടത പ്രഭുവിന്റെ ഹൃദയത്തെ ഒട്ടും സ്പർശിച്ചില്ല. നേരെമറിച്ചു് വിവാഹം ഇനി ഒട്ടും നീട്ടിവയ്ക്കാൻ പാടില്ലെന്നും അതിനാൽ കത്തു് കിരീല പെത്രോവിച്ചിനെ കാണിക്കണമെന്നുമാണു് അദ്ദേഹം തീരുമാനിച്ചതു്.

കിരീല പെത്രോവിച്ചു് കലിതുള്ളി. കത്തു കണ്ട കാര്യം മാഷയെ അറിയിക്കരുതെന്നു് പ്രഭു കിരീല പെത്രോവിച്ചിനോടു് വീണ്ടും വീണ്ടും പറഞ്ഞുകൊണ്ടിരുന്നു. അക്കാര്യം അവളോടു പറയുകയില്ലെന്നു് ഒടുവിൽ അദ്ദേഹം സമ്മതിച്ചു. എങ്കിലും ഇനി ഒരു നിമിഷംപോലും പാഴാ

ക്കരുതെന്നും പിറേറ ദിവസംതന്നെ വിവാഹച്ചടങ്ങ് നട ത്തണമെന്നും അദ്ദേഹം തീരുമാനിച്ചു. പ്രഭുവിന് ആ തീരുമാനം തികച്ചും സ്വീകാര്യമായിരുന്നു. അദ്ദേഹം മാഷയുടെ അടുത്തേക്ക പോയി. മാഷയുടെ കത്ത് തന്നെ വളരെയേറെ ദുഃഖിതനാക്കിയെങ്കിലും കാലക്രമേണ അവളുടെ സ്നേഹം തനിക്ക നേടാൻ കഴിയുമെന്ന ആശ താൻ ഇനിയും കൈവെടിഞ്ഞിട്ടില്ലെന്നും, അവളെ കൂടാതെ തനിക്ക ജീവിക്കാനാവില്ലെന്നും സ്വയം മരണശിക്ഷ ഏറെറടുക്കാൻ താൻ തയ്യാറില്ലെന്നും പ്രഭു അവളോട പറഞ്ഞു. ഇത്രയും പറഞ്ഞു കഴിഞ്ഞ് ഉപചാരപൂർവ്വം അവളുടെ കൈ ചുംബിച്ചിട്ട് പ്രഭു അവിടെ നിന്ന പോയി. കിരീല പെത്രോവിച്ചിൻെറ തീരുമാനത്തെപ്പററി പ്രഭു ഒരക്ഷരം മിണ്ടിയില്ല.

എന്നാൽ പ്രഭുവിൻെറ കുതിരവണ്ടി പടിക്ക പുറത്തു കടക്കുന്നതിനു മുമ്പുതന്നെ കിരീല പെത്രോവിച്ച് മകളുടെ മുറിയിലെത്തി. പിറേറന്നു തന്നെ കല്യാണത്തിനു തയ്യാറായിക്കൊള്ളണമെന്ന് അദ്ദേഹം മാഷയോട്ട് വെട്ടിത്തുറന്നു പറഞ്ഞു. പ്രഭുവിൻെറ പ്രഖ്യാപനം കേട്ട് മനസ്സു തളർന്ന മാഷയ്ക്ക് ഇതു കൂടിയായപ്പോഠം സ്വയം നിയന്ത്രിക്കാൻ കഴിഞ്ഞില്ല. അവഠം പൊട്ടിക്കരഞ്ഞുകൊണ്ട് അച്ഛൻെറ കാൽക്കൽ വീണു.

''അച്ഛാ, എൻെറ പൊന്നച്ഛാ,'' അവഠം തേങ്ങി. ''എന്നെ കൊല്ലരുതേ! എനിക്ക് പ്രഭുവിനെ ഇഷ്ടമല്ല. ഞാൻ അദ്ദേഹത്തിൻെറ ഭാര്യയാവുകയില്ല!''

''എന്താണിതിൻെറ അർത്ഥം?'' കിരീല പെത്രോവിച്ച് അലറി. ''ഇതേവരെ നീ മൗനമായി എല്ലാം സമ്മതിച്ചു. ഞാൻ എല്ലാ ഏർപ്പാടുകളും ചെയ്തു കഴിഞ്ഞപ്പോഠം നീ തന്നിഷ്ടം കാണിക്കുകയും വാക്ക മാററുകയുമാണോ? വിഡ്ഢിത്തമൊന്നും കാണിക്കണ്ട. ഇതുകൊണ്ട് നീ ഒന്നും നേടാൻ പോകുന്നില്ല.''

''എന്നെ കൊല്ലരുതേ, അച്ഛാ!'' ദുഃഖിതയായ പെൺകിടാവ് യാചിച്ചു. ''എന്നെ അച്ഛൻെറ അടുത്തു നിന്ന്

അകററി എനിക്കു് ഇഷ്ടമില്ലാത്ത ഒരു മനുഷ്യന്റെ കയ്യിൽ ഏല്പിക്കുന്നതെന്തിനാണച്ഛാ? അച്ഛനു് ഞാൻ ഒരു ഭാരമായിത്തീർന്നോ? മുമ്പത്തെപ്പോലെ ഞാൻ ഇവിടെ അച്ഛനോടൊപ്പം കഴിഞ്ഞോളാം. എനിക്കു മറെറാന്നും വേണ്ട. ഞാനിവിടെ നിന്നു പോകുമ്പോൾ അച്ഛനു സങ്കടമാകും. എനിക്കു് സന്തോഷമില്ലെന്നറിയുമ്പോൾ അച്ഛനു് അതിലും സങ്കടമാകും. അച്ഛാ, എന്നെ നിർബ്ബന്ധിച്ചു കല്യാണം കഴിപ്പിക്കരുതേ. എനിക്കു് കല്യാണം വേണ്ട....''

കിരീല പെത്രോവിച്ചിന്റെ ഉള്ളു നൊന്തു. എങ്കിലും അദ്ദേഹം തന്റെ മനഃക്ഷോഭം പുറത്തുകാട്ടാതെ അവളെ തള്ളിമാററിക്കൊണ്ടു് പരുഷമായി പറഞ്ഞു.

''ഇതൊക്കെ വെറും അസംബന്ധമാണു്, മനസ്സിലായോ? നിന്റെ നന്മയ്ക്കു് വേണ്ടതെന്താണെന്നു് നിന്നേക്കാൾ കൂടുതൽ എനിക്കറിയാം. നീ കരയുന്നതു വെറുതെയാണു്. മററന്നാൾ നിന്റെ കല്യാണം നടക്കും.''

''മററന്നാളോ!'' മാഷ നിലവിളിച്ചു. ''ദൈവമെ! ഇല്ല, ഇല്ല, ഞാനിതു് സമ്മതിക്കയില്ല! അച്ഛാ, എന്നെ നാശത്തിലേക്കു തള്ളിവിടാൻ അങ്ങു തീരുമാനിച്ചു കഴിഞ്ഞെങ്കിൽ ഞാൻ മറെറാരാളുടെ—അച്ഛനു് സങ്കല്പിക്കാൻ പോലും കഴിയാത്ത ഒരാളുടെ—സഹായം തേടും. എന്തൊരു ഭയങ്കര പാതകത്തിലേക്കാണു് അങ്ങു് എന്നെ തള്ളിവിടുന്നതെന്നു് അറിയുമ്പോൾ അച്ഛൻ നടുങ്ങും.''

''ഇതെന്താണു്? ഭീഷണിയോ?'' ത്രൊയെക്കുറൊവു് ചോദിച്ചു. ''നാണംകെട്ട പെണ്ണേ, നീ എന്നെ പേടിപ്പിക്കാൻ ധൈര്യപ്പെടുകയാണോ! നിനക്കു് സങ്കല്പിക്കാൻ പോലും കഴിയാത്ത പലതും എനിക്കു് ചെയ്യാൻ കഴിയുമെന്നു് നിനക്കറിയില്ലേ! നീ സഹായം തേടുമത്രെ! ആരാണു് നിന്നെ സഹായിക്കാൻ വരുന്നതെന്നു് ഒന്നറിഞ്ഞാൽ കൊള്ളാം!''

''വ്ലദീമിർ ദുബ്രോവ്സ്കി,'' എല്ലാ ആശയും നഷ്ടപ്പെട്ടു മാഷ പറഞ്ഞു.

മകാംകഛ് ഭ്രാന്തു പിടിച്ചോ എന്നു് കിരീല പെത്രോ വിച്ച് ഒരു നിമിഷം ശങ്കിച്ചു.

''ശരി, നീ കാത്തിരുന്നോ,'' ഒടുവിൽ അദ്ദേഹം പറഞ്ഞു. ''നിന്റെ രക്ഷകൻ ആരാണെങ്കിലും അയാളുടെ വരവും കാത്തു് നീ ഇരുന്നോ. പക്ഷേ ഇപ്പോഠം ഞാൻ നിന്നെ ഈ മുറിയിൽ പൂട്ടിയിടാൻ പോവുകയാണു്. കല്യാണത്തിനു മുമ്പു് നീ ഈ മുറിക്കു പുറത്തു കടക്കുകയില്ല.'' ഇത്രയും പറഞ്ഞിട്ടു് കിരീല പെത്രോവിച്ച് മുറിക്കു പുറത്തു കടന്നു് മുറി വെളിയിൽനിന്നു പൂട്ടി.

ഭാവിയിൽ എന്തൊക്കെയാണു് തന്നെ കാത്തിരിക്കുന്നതെന്നു് ആലോചിച്ച് ദുഃഖിതയായ ആ കന്യക വളരെ നേരം കരഞ്ഞുകൊണ്ടിരുന്നു. എങ്കിലും തൊട്ടുമുമ്പുണ്ടായ ആ വികാരവിസ്ഫോടനം അവളെ അല്പമൊന്നു് ശാന്തയാക്കുകയും തന്റെ ഭാവിയെപ്പററിയും താൻ സ്വീകരിക്കേണ്ട മാർഗ്ഗങ്ങളെപ്പററിയും കൂടുതൽ സമചിത്തതയോടെ ആലോചിക്കാൻ അവളെ പ്രാപ്തയാക്കുകയും ചെയ്തു. വെറുക്കപ്പെട്ട ആ വിവാഹത്തിൽനിന്നു് രക്ഷപ്പെടുക എന്നുള്ളതായിരുന്നു അവളുടെ പ്രധാന ലക്ഷ്യം. തന്നെ കാത്തിരിക്കുന്ന ദുർവിധിയുമായി തട്ടിച്ചുനോക്കുമ്പോഠം ഒരു കൊള്ളക്കാരന്റെ ഭാര്യയാകുന്നതു് സ്വർഗ്ഗമാണെന്നു് അവഠംക്കു തോന്നി. ദുബ്രോവ്സ്കി അവളെ അണിയിച്ച മോതിരത്തിൽ അവളുടെ ദൃഷ്ടി പതിഞ്ഞു. നിർണ്ണായക മുഹൂർത്തം സമാഗതമാകുന്നതിനു മുമ്പു് അയാളെ ഒന്നു കാണാനും സൗകര്യമായി സംസാരിക്കാനും കഴിഞ്ഞെങ്കിൽ എന്നവഠം ആശിച്ചു. അന്നു രാത്രി തോട്ടത്തിലെ വള്ളിക്കുടിലിനടുത്തു ചെന്നാൽ അയാളെ കാണാൻ കഴിയുമെന്നു് എന്തുകൊണ്ടോ അവഠംക്കു തോന്നി. നേരം ഇരുട്ടിത്തുടങ്ങിയാലുടൻ അവിടെ ചെന്നു് കാത്തിരിക്കാൻ അവഠം തീരുമാനിച്ചു. സന്ധ്യയായപ്പോഠം മാഷ തോട്ടത്തിലേക്കു പോകാൻ തയ്യാറായി —എന്നാൽ വാതിൽ പൂട്ടിയിരിക്കയായിരുന്നു. അവളെ പുറത്തു വിടാൻ പാടില്ലെന്നു് കിരീല പെത്രോവിച്ച് കർ

ശനമായി ആജ്ഞാപിച്ചിട്ടുണ്ടെന്നു് വേലക്കാരി പുറത്തു നിന്നു വിളിച്ചുപറഞ്ഞു. താൻ ബന്ധനത്തിലാണെന്നു് മാഷയ്ക്കു മനസ്സിലായി. അവൾ ഇടിഞ്ഞ മനസ്സോടെ ജന ലിനടുത്തു ചെന്നിരുന്നു. വസ്ത്രങ്ങൾ മാററുകപോലും ചെ യ്യാതെ ഇരുണ്ട ആകാശത്തിലേക്കു് ഉററുനോക്കിക്കൊണ്ടു് വെളുപ്പാൻകാലംവരെ അവൾ ഒരേ ഇരുപ്പു് ഇരുന്നു. നേ രം വെളുക്കാറായപ്പോൾ അവൾ അല്പമൊന്നു മയങ്ങി. എ ന്നാൽ ദുസ്വപ്നങ്ങൾ അവളുടെ ലഘുനിദ്രയെ ഭംഗപ്പെടുത്തി ക്കൊണ്ടിരുന്നു. അധികം താമസിയാതെ പ്രഭാതകിരണ ങ്ങൾ അവളെ തട്ടിയുണർത്തി.

# അധ്യായം പതിനേഴ്

കണ്ണു തുറന്ന നിമിഷംതന്നെ അവൾക്കു് തൻെറ ദുര വസ്ഥയെപ്പററി ഓർമ്മ വന്നു. അവൾ മണിയടിച്ചു. ഒരു വേലക്കാരിപ്പെണ്ണു് അകത്തു വന്നു. കിരീല പെത്രോവി ച്ചു് തലേന്നു് വൈകിട്ടു് അർബാത്തൊവയിലേക്കു പോ യിരുന്നെന്നും രാത്രി വളരെ താമസിച്ചാണു് തിരിച്ചെത്തി യതെന്നും മാഷയെ മുറിയിൽനിന്നു് പുറത്തു വിടുകയോ ആരോടെങ്കിലും സംസാരിക്കാൻ അനുവദിക്കുകയോ ചെയ്തു പോകരുതെന്നു് അദ്ദേഹം വേലക്കാരികൾക്കു് കർശനമാ യ താക്കീതു കൊടുത്തിട്ടുണ്ടെന്നും മാഷയുടെ ചോദ്യങ്ങൾ ക്കു മറുപടിയായി ആ പെണ്ണു് പറഞ്ഞു. യാതൊരു കാര ണവശാലും ഗ്രാമത്തിൽനിന്നു പുറത്തുപോകരുതെന്നു് പു രോഹിതനു നിർദ്ദേശം കൊടുത്തിട്ടുണ്ടെങ്കിലും വിവാഹ ത്തിനുള്ള മററു് ഒരുക്കങ്ങളൊന്നും ഇതേവരെ തുടങ്ങിയി ട്ടില്ലെന്നും അവൾ മാഷയെ അറിയിച്ചു. ഈ വിവരം അ റിയിച്ചിട്ടു് വേലക്കാരി തിരിച്ചുപോവുകയും വീണ്ടും പുറ ത്തുനിന്നു് മുറി പൂട്ടുകയും ചെയ്തു.

ആ വാർത്ത ബന്ധനസ്ഥയായ യുവതിയുടെ ഹൃദയ ത്തെ കഠിനമാക്കിത്തീർത്തു. അവളുടെ മനസ്സു് ഇളകിമറി

ഞ്ഞു, രക്തം തിളച്ചു. ദ്രബ്രോവ്സ്കിയെ വിവരം അറിയിക്കാൻതന്നെ അവാം തീരുമാനിച്ചു. മോതിരം ഓക്കമരത്തിൻെറ പൊത്തിൽ ഇടാൻ എന്താണ് വഴിയെന്ന് അവാം തല പുകഞ്ഞു് ആലോചിച്ചു. അവളുടെ ചിന്താധാരയെ ശിഥിലമാക്കിക്കൊണ്ട് ഒരു കല്ല് ജനല്പടിയിൽ വന്നു വീണു. മാഷ പുറത്തേക്കു നോക്കി. കൊച്ചു സാഷ ആംഗ്യം കാട്ടി തന്നെ വിളിക്കുന്നതാണ് അവാം കണ്ടതു്. അവനു് തന്നെ വലിയ ഇഷ്ടമാണെന്ന് മാഷയ്ക്കറിയാമായിരുന്നു. അതിനാൽ അവനെ കണ്ടപ്പോാം അവാം അതിയായി സന്തോഷിച്ചു. അവാം ജനൽ തുറന്നു.

''സാഷ, നീ എന്തിനാണ് എന്നെ വിളിച്ചതു്?''

''ചേച്ചിക്കു് എന്തെങ്കിലും വേണോ എന്നറിയാൻ വന്നതാണ്. അച്ഛൻ വല്ലാതെ ദേഷ്യപ്പെട്ടിരിക്കയാണ്. ചേച്ചി പറയുന്നതൊന്നും ആരും അനുസരിക്കരുതെന്ന് അച്ഛൻ എല്ലാവരോടും പറഞ്ഞിട്ടുണ്ട്. പക്ഷേ ചേച്ചി എന്തു പറഞ്ഞാലും ഞാൻ അതു ചെയ്യാം.''

''നല്ല കുട്ടി. ചേച്ചി നിന്നോട് ഒരു കാര്യം പറയാം. വള്ളിക്കുടിലിനടുത്തു നിൽക്കുന്ന പൊത്തുള്ള ഓക്കമരം നീ കണ്ടിട്ടുണ്ടോ?''

''കണ്ടിട്ടുണ്ട്.''

''നന്നായി. നിനക്കു് ചേച്ചിയോട് ഇഷ്ടമുണ്ടെങ്കിൽ നീ ഓടിപ്പോയി ഈ മോതിരം ആരും കാണാതെ അതിൻെറ പൊത്തിൽ ഇടണം.''

മാഷ മോതിരം അവനു് എറിഞ്ഞുകൊടുത്തിട്ട് ജനലടച്ചു.

സാഷ മോതിരം എടുത്തുകൊണ്ട് ഓടി. മൂന്നു മിനിട്ടിനുള്ളിൽ അവൻ ആ മരത്തിനടുത്തെത്തി. കിതച്ചുകൊണ്ട് അവൻ അവിടെ നിന്നു് ചുററുപാടും നോക്കി. ആരും കാണുന്നില്ലെന്ന് ഉറപ്പായപ്പോാം അവൻ മോതിരം പൊത്തിലേക്കിട്ടു. തൻെറ ദൗത്യം വിജയകരമായി നിറവേററിയ വിവരം ചേച്ചിയെ അറിയിക്കാനായി സാഷ

ധൃതിയിൽ തിരിച്ചു നടക്കാൻ തുടങ്ങി. പെട്ടെന്നു് വള്ളിക്കുടിലിന്റെ പിന്നിൽ നിന്നു് കീറിയ കുപ്പായമിട്ട ചുവന്ന മുടിയുള്ള ഒരു കോങ്കണ്ണൻ ചെറുക്കൻ പുറത്തു വന്നു് ഓക്ക മരത്തിന്റെ പൊത്തിൽ കയ്യിട്ടു. ഒരു അണ്ണാന്റെ മെയ്‌വഴക്കത്തോടെ സാഷ ചാടി അവന്റെ അടുത്തെത്തി അവനെ രണ്ടു കൈകൊണ്ടും അള്ളിപ്പിടിച്ചു.

''നീ ഇവിടെ എന്തു ചെയ്യുകയാണു്?'' സാഷ കോപത്തോടെ ചോദിച്ചു.

''അറിഞ്ഞിട്ടു് നിനക്കു് എന്തു വേണം?'' കുതറി മാറാൻ ശ്രമിച്ചുകൊണ്ടു് പയ്യൻ തിരിച്ചു ചോദിച്ചു.

''എടാ കോങ്കണ്ണാ, ആ മോതിരം അവിടെ വച്ചേക്കു്, അല്ലെങ്കിൽ നിന്നെ ഞാൻ ശരിപ്പെടുത്തും,'' സാഷ പറഞ്ഞു.

അതിനു മറുപടിയെന്നവണ്ണം പയ്യൻ സാഷയുടെ മുഖത്തു് അടിച്ചു. എന്നാൽ സാഷ പിടി വിട്ടില്ല. അവൻ ഉറക്കെ വിളിച്ചു പറഞ്ഞു: ''കള്ളൻ! കള്ളൻ!''

ഓടി രക്ഷപ്പെടാൻ പയ്യൻ കഠിനമായി ശ്രമിച്ചു. അവനു് സാഷയേക്കാൾ രണ്ടു വയസ്സു കൂടുതലുണ്ടായിരുന്നു. അവനേക്കാൾ ശക്തിയുമുണ്ടായിരുന്നു. എന്നാൽ സാഷക്കായിരുന്നു കൂടുതൽ മെയ്‌വഴക്കം. അല്പനേരത്തെ മൽപ്പിടുത്തത്തിനുശേഷം കോങ്കണ്ണൻ സാഷയെ നിലത്തേക്കു മറിച്ചിട്ടിട്ടു് അവന്റെ കൊങ്ങയ്ക്കു കയറി പിടിച്ചു.

എന്നാൽ ആ നിമിഷത്തിൽ കരുത്തുറ്റ ഒരു കരം കോങ്കണ്ണന്റെ ചുവന്ന കുറ്റിത്തലമുടിയിൽ ബലമായി പിടിച്ചു് അവനെ തറയിൽനിന്നു് ഏതാനും ഇഞ്ചു് ഉയർത്തി....

''എടാ കോങ്കണ്ണാ!'' തോട്ടക്കാരൻ സ്റ്റെപ്പാൻ അലറി. ''നീ ചെറിയ യജമാനനെ തല്ലാൻമാത്രം വളർന്നോ?..''

ഇതിനിടെ സാഷ എണീററു കഴിഞ്ഞിരുന്നു.

''നീ സൂത്രംകൊണ്ടാണു് എന്നെ അടിച്ചിട്ടതു്,'' സാ

ഷ പറഞ്ഞു. "നേരെ നിന്ന് പൊരുതിയാൽ നിനക്ക് ഒരിക്കലും എന്നെ തോല്പിക്കാൻ പററില്ല. മോതിരം ഇവിടെ തന്നിട്ട് വേഗം സ്ഥലം വിട്ടോ!"

"അതു നടപ്പില്ല," കോങ്കണ്ണൻ പറഞ്ഞു. അവൻ പെട്ടെന്ന് ഒന്ന് കുതറി, അവൻെറ കുററിത്തലമുടി സ്റ്റെപ്പാൻെറ പിടിയിൽനിന്ന് വിമുക്തമാക്കി.

അവൻ ഓടി. എന്നാൽ സാഷ പിന്നാലെ ചെന്ന് അവൻെറ പുറത്തു് ആഞ്ഞു് ഒരു തള്ളുകൊടുത്തതിൻെറ ഫലമായി അവൻ കമഴ്ന്നടിച്ചു വീണു. തോട്ടക്കാരൻ അവനെ വീണ്ടും പിടികൂടി. ഇത്തവണ ബെൽററുകൊണ്ടു് അയാറം അവനെ ബന്ധിച്ചു.

"മോതിരം താ!" സാഷ ഉറക്കെ പറഞ്ഞു.

"ഒരു നിമിഷം ക്ഷമിക്കൂ, യജമാന്നേ," സ്റ്റെപ്പാൻ പറഞ്ഞു. "കാര്യസ്ഥനെക്കൊണ്ടു് രണ്ടു കൊടുപ്പിച്ചാൽ ഇവൻ നേരെയാകും."

തോട്ടക്കാരൻ തടവുകാരനെ വീട്ടിനടുത്തേക്ക് കൊണ്ടുപോയി. കീറുകയും പുല്ലിൽനിന്ന് ചെളിപുരളുകയും ചെയ്ത തൻെറ ട്രൗസറിലേക്ക് അസ്വസ്ഥനായി നോക്കിക്കൊണ്ട് സാഷയും അവരുടെ പിന്നലെ ചെന്നു. കുതിരലായത്തിലേക്ക പോകാൻ ഇറങ്ങിയ കിരീല പെത്രോവിച്ചിൻെറ മുമ്പിലാണ് അവർ ചെന്നു ചാടിയതു്.

"എന്താണിതു്?" അദ്ദേഹം സ്റ്റെപ്പാനോടു ചോദിച്ചു.

സ്റ്റെപ്പാൻ നടന്ന സംഭവം ചുരുക്കത്തിൽ അദ്ദേഹത്തെ അറിയിച്ചു.

കിരീല പെത്രോവിച്ച് അതു ശ്രദ്ധിച്ചു കേട്ടിട്ട് സാഷയുടെ നേരെ തിരിഞ്ഞു് ചോദിച്ചു:

"എടാ തെമ്മാടി, നീ എന്തിനാണ് ഇവൻെറയടുത്തു പോയതു്?"

"അവൻ മരപ്പൊത്തിൽനിന്നും മോതിരമെടുത്തു. അതു തിരിച്ചുതരാൻ അവനോടു പറയൂ, അച്ഛാ!"

"എന്തു്? മോതിരമോ? മരപ്പൊത്തിലോ?"

''ചേച്ചി എനിക്കു്.... അല്ല, ഒരു മോതിരം....''

എന്തു പറയണമെന്നറിയാതെ സാഷ കുഴങ്ങി. കിരീല പെത്രോവിച്ച് മുഖം കനപ്പിയ്ക്കുകയും തലയാട്ടുകയും ചെയ്തുകൊണ്ടു് പറഞ്ഞു:

''മാഷയ്ക്കു് ഇതിൽ പങ്കുണ്ടു്. സത്യം തുറന്നു പറഞ്ഞോ. അല്ലെങ്കിൽ അടിച്ചു് നിന്റെ തൊലിയുരിക്കും.''

''ഇല്ലച്ഛാ, സത്യം... ചേച്ചി എന്നോടു് ഒന്നും പറഞ്ഞിട്ടില്ല, അച്ഛാ!''

''സ്റ്റെപ്പാൻ, ബലമുള്ള കുറെ ബർച്ച് കമ്പുകറം വെട്ടിക്കൊണ്ടു വാ.''

''അച്ഛാ! വേണ്ട! ഞാൻ എല്ലാം പറയാം. ഞാൻ മുററത്തു് ഓടിക്കളിച്ചുകൊണ്ടിരുന്നപ്പോറം ചേച്ചി ജനൽ തുറക്കുന്നതു കണ്ടു. ഞാൻ അങ്ങോട്ടു ചെന്നു. അപ്പോറം ചേച്ചിയുടെ മോതിരം അറിയാതെ താഴെ വീണു.... ഞാൻ അതെടുത്തു് ഒരു മരപ്പൊത്തിൽ ഒളിച്ചു വച്ചു... ഈ കോങ്കണ്ണൻ ചെറുക്കൻ വന്നു് അതു് എടുത്തു.''

''അവളുടെ മോതിരം താഴെ വീണപ്പോറം നീ അതെടുത്തു് ഒളിച്ചു വച്ചെന്നോ? സ്റ്റെപ്പാൻ, വേഗം വടി വെട്ടിക്കൊണ്ടുവാ.''

''അച്ഛാ, ഞാൻ എല്ലാം പറയാം! മോതിരം ഓക്കു മരത്തിന്റെ പൊത്തിൽ കൊണ്ടുചെന്നു് വയ്ക്കണമെന്നു് ചേച്ചി പറഞ്ഞു. ഞാൻ അതു് അവിടെ കൊണ്ടുചെന്നു വച്ചപ്പോറം ഈ അധികപ്രസംഗി ചെറുക്കൻ....''

കിരീല പെത്രോവിച്ച് ആ അധികപ്രസംഗി ചെറുക്കന്റെ നേരെ തിരിഞ്ഞു് കർക്കശ സ്വരത്തിൽ ചോദിച്ചു:

''നീ ഏതാണു്?''

''ഞാൻ ദുബ്രോവ്സ്കിയുടെ വീട്ടുവേലക്കാരിൽ ഒരാളാണു്,'' കോങ്കണ്ണൻ മറുപടി പറഞ്ഞു.

കിരീല പെത്രോവിച്ചിന്റെ മുഖം ഇരുണ്ടു.

''അപ്പോറം നീ എന്നെ യജമാനനായി കണക്കാക്കു

ന്നില്ല, അല്ലേ? അതു പോകട്ടെ, നീ എന്റെ തോട്ടത്തിൽ എന്തു ചെയ്യുകയായിരുന്നു?''

''റാസ്പ്ബെറി പറിക്കുകയായിരുന്നു,'' അലക്ഷ്യഭാവത്തിൽ പയ്യൻ പറഞ്ഞു.

''കൊള്ളാം!'' കിരീല പെത്രോവിച്ച് പറഞ്ഞു. ''യജമാനനു ചേർന്ന ദാസൻ.'' ''എന്റെ തോട്ടത്തിലെ ഓക്കമരങ്ങളിൽ റാസ്പ്ബെറി വിളയാറുണ്ടോ?'' പയ്യൻ ഉത്തരമൊന്നും പറഞ്ഞില്ല.

''അവനോട് ആ മോതിരം തിരിച്ചു തരാൻ പറയൂ, അച്ഛാ,'' സാഷ അപേക്ഷിച്ചു.

''നീ മിണ്ടാതിരിക്ക്!'' കിരീല പെത്രോവിച്ച് പറഞ്ഞു. ''നിന്നെ ഞാൻ വെറുതെ വിടുമെന്ന് വിചാരിക്കണ്ട. നീ നിന്റെ മുറിയിലേക്കു പൊയ്ക്കോ. കോകണ്ണാ, മോതിരം ഇങ്ങു തന്നിട്ട് നീയും നിന്റെ പാട്ടിനു പോ.''

പയ്യൻ മുഷ്ടി തുറന്നു കാണിച്ചു. അതിൽ മോതിരമുണ്ടായിരുന്നില്ല.

''നീ സത്യം തുറന്നു പറഞ്ഞാൽ ഞാൻ നിന്നെ അടിക്കുകയില്ല. അണ്ടിപ്പരിപ്പു വാങ്ങിക്കാൻ അഞ്ചു കോപ്പെക്ക തരികയും ചെയ്യാം. അല്ലെങ്കിൽ ഞാൻ നിന്നെ ഇന്ന് ശരിപ്പെടുത്തും.''

പയ്യൻ ഒന്നും മിണ്ടാതെ തല കുമ്പിട്ട് ഒരു വിഡ്ഢിയെപ്പോലെ നിന്നു.

''ശരി, ഇവനെ കൊണ്ടുപോയി പൂട്ടിയിടു,'' കിരീല പെത്രോവിച്ച് ആജ്ഞാപിച്ചു. ''ഇവൻ രക്ഷപ്പെട്ടാൽ ഞാൻ ജീവനോടെ നിങ്ങളുടെ തൊലിയുരിക്കും.''

സ്റ്റെപ്പാൻ, പയ്യനെ പ്രാവിൻകൂട്ടിൽ പൂട്ടിയിടുകയും, അഗാഫ്യ എന്ന വൃദ്ധയെ കാവലിരുത്തുകയും ചെയ്തു.

''വേഗം പട്ടണത്തിൽ ചെന്ന് ഇസ്പ്രാവ്നിക്കിനെ വിളിച്ചുകൊണ്ടു വരണം,'' പയ്യനെ കൊണ്ടുപോകുന്നതു നോക്കി നിന്നിട്ട് കിരീല പെത്രോവിച്ച് പറഞ്ഞു.

''വിജയഭേരി മുഴക്കുക'' എന്ന് ചൂളമടിച്ചുകൊണ്ട്

കിരീല പെത്രോവിച്ച് തന്റെ മുറിയിൽ ഉലാത്തിക്കൊണ്ടിരുന്നു. ''ഇനിയിപ്പോൾ സംശയിക്കാനില്ല,'' അദ്ദേഹം വിചാരിച്ചു. ''ആ നശിച്ച ദുബ്രോവ്സ്കിയുമായി അവൾ സമ്പർക്കം പുലർത്തുന്നുണ്ട്. സഹായത്തിനെത്തണമെന്ന് വാസ്തവത്തിൽ അവൾ അയാളെ അറിയിച്ചിട്ടുണ്ടാകുമോ? ഒരുപക്ഷേ ഇത്തവണ അയാളെ കുടുക്കാൻ എനിക്കു കഴിഞ്ഞേക്കും! ഈ അവസരം ശരിക്കു് ഉപയോഗപ്പെടുത്തണം. അതാ കുതിരവണ്ടിയുടെ മണിയടി കേൾക്കുന്നു. ഇസ്പ്രാവ്നിക് എത്തിക്കഴിഞ്ഞു. ഭാഗ്യം! ഏയ്, ആ പയ്യനെ ഇവിടെ കൊണ്ടുവരിൻ!''

കുതിരവണ്ടി മുററത്തു വന്നു നിന്നു. പൊടിയിൽ കുളിച്ച ഇസ്പ്രാവ്നിക് മുറിയിലേക്കു കയറി വന്നു.

''നല്ല വാർത്തയുണ്ട്,'' കിരീല പെത്രോവിച്ച് പറഞ്ഞു. ''ദുബ്രോവ്സ്കിയെ പിടി കിട്ടി.''

''ദൈവത്തിനു് സ്തുതി, അങ്ങുന്നേ!'' ആഹ്ലാദഭരിതനായി ഇസ്പ്രാവ്നിക് പറഞ്ഞു.

''എവിടെ അയാൾ?''

''ദുബ്രോവ്സ്കിയെയല്ല, അയാളുടെ കൊള്ള സംഘത്തിലെ ഒരാളെയാണ് ഞാൻ പിടിച്ചിട്ടുള്ളത്. അവനെ ഇപ്പോൾ ഇവിടെ കൊണ്ടുവരും. തലവനെ പിടിക്കാൻ അവൻ സഹായിക്കും. അതാ അവനെ കൊണ്ടുവരുന്നു!''

ഭീകരനായ ഒരു കൊള്ളക്കാരനെ കാണാൻ കാത്തിരുന്ന ഇസ്പ്രാവ്നിക്കിനു് ചടച്ചുമെലിഞ്ഞ ഒരു പതിമൂന്നുകാരനെ കണ്ടപ്പോൾ അത്ഭുതം അടക്കാൻ കഴിഞ്ഞില്ല. അയാൾ ഒരു വിശദീകരണം കിട്ടാൻവേണ്ടി ആകാംക്ഷയോടെ കിരീല പെത്രോവിച്ചിന്റെ നേരെ നോക്കി. കിരീല പെത്രോവിച്ച് രാവിലെ നടന്ന സംഭവങ്ങൾ അയാളെ അറിയിച്ചു. എന്നാൽ മാഷയ്ക്കു് അതുമായുള്ള ബന്ധം മാത്രം അദ്ദേഹം മറച്ചുവച്ചു.

ഇസ്പ്രാവ്നിക് ബദ്ധശ്രദ്ധനായി അതു കേട്ടുകൊണ്ടിരുന്നു. അവിടെ നടക്കുന്ന കാര്യങ്ങളൊന്നും ശ്രദ്ധിക്കാ

തെ ഒരു വിഡ്ഢിയുടെ മട്ടിൽ തലതാഴ്ത്തി നിന്നിരുന്ന ബാലനെ അയാൾ ഇടയ്ക്കിടെ ഇടംകണ്ണിട്ടു നോക്കുന്നുണ്ടായിരുന്നു.

''അങ്ങുന്നേ, എനിക്ക് അങ്ങയോട് ഒററയ്ക്ക് ഒരു കാര്യം സംസാരിച്ചാൽ കൊള്ളാമെന്നുണ്ട്,'' ഇസ്പ്രാവ്നിക് പറഞ്ഞു.

കിരീല പെത്രോവിച്ച് അയാളേയും കൂട്ടിക്കൊണ്ട് അടുത്ത മുറിയിലേക്കു പോയി. അവിടെ അവർ കതകടച്ചിരുന്ന് ദീർഘനേരം സംസാരിച്ചു.

അരമണിക്കൂർ കഴിഞ്ഞ് അവർ ഇരുവരും തടവുകാരൻ തൻെറ വിധിയും കാത്തു നിന്നിരുന്ന മുറിയിൽ തിരിച്ചെത്തി.

''നിന്നെ പട്ടണത്തിലെ ജയിലിലേക്കയക്കണമെന്നും ചൂരൽ കൊണ്ട് അടിക്കണമെന്നും വീട്ടിൽനിന്ന് മാററിത്താമസിപ്പിക്കണമെന്നുമായിരുന്നു അങ്ങുന്നിൻെറ തീരുമാനം,'' ഇസ്പ്രാവ്നിക് പയ്യനോടു പറഞ്ഞു. ''എന്നാൽ നിനക്കു മാപ്പു തരണമെന്ന് ഞാൻ അദ്ദേഹത്തോട് ശുപാർശ ചെയ്യുതുകൊണ്ട് അദ്ദേഹം നിന്നെ വെറുതെ വിടാൻ സമ്മതിച്ചു. ഇവൻെറ കെട്ടഴിക്കൂ.''

ബാലനെ ബന്ധനവിമുക്തനാക്കി.

''നീ അങ്ങുന്നിനോട് നന്ദി പറയൂ,'' ഇസ്പ്രാവ്നിക് പറഞ്ഞു.

പയ്യൻ കിരീല പെത്രോവിച്ചിൻെറ അടുത്തുചെന്ന് അദ്ദേഹത്തിൻെറ കൈ ചുംബിച്ചു.

''നീ വീട്ടിൽ പൊയ്ക്കോ,'' കിരീല പെത്രോവിച്ച് അവനോടു പറഞ്ഞു. ''ഓക്കുമരത്തിൻെറ പൊത്തിൽനിന്ന് റാസ്ബെറി മോഷ്ടിക്കാൻ ഇനിയൊരിക്കലും നിന്നെ കണ്ടുപോകരുത്.''

പയ്യൻ സന്തോഷത്തോടെ പൂമുഖപ്പടികൾ ചാടിക്കടന്ന് ഓടിപ്പോയി. അവൻ ഒരിക്കൽപ്പോലും തിരിഞ്ഞു നോക്കാതെ പാടങ്ങൾ മുറിച്ചുകടന്ന് നേരെ കിസ്റ്റിന്യോ

വ്കയിലേക്കാണ് പോയതു്. ആ ഗ്രാമത്തിലെ തെരുവിൻെറ മൂലയിലുള്ള ഒരു ജീർണ്ണിച്ച കുടിലിൻെറ മുമ്പിൽ ചെന്നുനിന്നു് അവൻ അതിൻെറ ജനലിൽ മുട്ടി. ഒരു വൃദ്ധ ജനൽ തുറന്നു.

''അമ്മൂമ്മേ, റൊട്ടി തരൂ, ഇന്നു നേരം വെളുത്തിട്ടു് ഇതേവരെ ഞാൻ ഒന്നും കഴിച്ചിട്ടില്ല. വിശന്നിട്ടു വയ്യ.''

''മീത്യ, ഇതു നീയാണോ? ഇതേവരെ നീ എവിടെയായിരുന്നെടാ തെമ്മാടി?'' വൃദ്ധ ചോദിച്ചു.

''അതൊക്കെ പിന്നെ പറയാം, അമ്മൂമ്മെ. ഇപ്പോഠം ഒരു കഷണം റൊട്ടി തരൂ.''

''അകത്തു വാ.''

''നേരമില്ല, അമ്മൂമ്മെ. എനിക്കു് ഉടനെ ഒരിടത്തു പോകണം. ഈശോയെ ഓർത്തു് ഒരു കഷണം റൊട്ടി തരൂ!''

''ഒരു ധൃതിക്കാരൻ! ഇന്നാ, കൊണ്ടുപോ,'' എന്നു പിറുപിറുത്തുകൊണ്ടു് വൃദ്ധ ഒരു കഷണം കറുത്ത റൊട്ടി ജനലിനു പുറത്തേക്കു നീട്ടി.

പയ്യൻ റൊട്ടി കടിച്ചു തിന്നുകൊണ്ടു് നടന്നു.

നേരം ഇരുട്ടിത്തുടങ്ങി. ധാന്യപ്പുരകളും പച്ചക്കറിത്തോട്ടങ്ങളും കടന്നു് അവൻ കിസ്ലിന്യോവ്ക മരത്തോപ്പിനടുത്തേക്കു നടന്നു. കിസ്ലിന്യോവ്ക മരത്തോപ്പിനു കാവൽ നിൽക്കുന്ന രണ്ടു പൈൻ മരങ്ങഠംക്കടുത്തെത്തിയപ്പോഠം അവൻ നടപ്പു നിർത്തി ചുററുമൊന്നു് കണ്ണോടിച്ചിട്ടു് ഉറക്കെ ഹ്രസ്വമായി ഒന്നു ചൂളം വിളിച്ചു. പതിഞ്ഞ ശബ്ദത്തിലുള്ള നീണ്ട ഒരു ചൂളംവിളി അതിനു മറുപടി നല്കി. മരത്തോപ്പിൽ നിന്നു് ഒരാഠം പുറത്തു കടന്നു് അവൻെറ അടുത്തെത്തി.

## അധ്യായം പതിനെട്ടു്

പതിവിലും ഉറക്കെ ചൂളമടിച്ചുകൊണ്ടു് കിരീല പെത്രോവിച്ചു് ഹാളിൽ അങ്ങോട്ടുമിങ്ങോട്ടും നടന്നു. വീട്ടിൽ

ആകെ തിരക്കായിരുന്നു. ഭൃത്യന്മാർ ഓടി നടന്നു, പരിചാരികമാർ ഉദ്വേഗഭരിതകളായി സംസാരിച്ചുകൊണ്ടു് ഓരോ ജോലികൾ ചെയ്തുകൊണ്ടിരുന്നു. ഷെഡ്ഡിൽ വണ്ടിക്കാർ കുതിരകളെ വണ്ടിയിൽ പൂട്ടുന്നതിൽ വ്യാപൃതരായി. മുററം നിറയെ ആൾക്കാരായിരുന്നു—ആണുങ്ങളും പെണ്ണുങ്ങളും. അകത്തെ മുറിയിലെ കണ്ണാടിയുടെ മുമ്പിൽ ഒരു മഹിളയും ഏതാനും പെൺകിടാങ്ങളും കൂടിനിന്നിരുന്നു. വിളറിയ മുഖവുമായി അനങ്ങാതെ നിന്നിരുന്ന മാഷയെ ഒരുക്കുകയായിരുന്നു അവർ. രത്നങ്ങളുടെ ഭാരംകൊണ്ടു് അവളുടെ ശിരസ്സു് കുനിഞ്ഞു. സൂക്ഷ്മതയില്ലാതെ ആരെങ്കിലും കുത്തുന്ന പിന്നു് ദേഹത്തു കൊള്ളുമ്പോൾ മെല്ലെ ഒന്നു ഞെട്ടുന്നതൊഴികെ യാതൊരു ചലനവുമില്ലാതെ നിശ്ശബ്ദയും നിർവ്വികാരയുമായി അവൾ കണ്ണാടിയിലേക്കു തുറിച്ചു നോക്കിക്കൊണ്ടിരുന്നു.

''കഴിയാറായോ?'' കിരീല പെത്രോവിച്ചു് മുറിയുടെ വെളിയിൽനിന്നു് വിളിച്ചു ചോദിച്ചു.

''ഇപ്പോൾ കഴിയും,'' മഹിള മറുപടിപറഞ്ഞു. ''മാഷ, എണീററുനിന്നു് എല്ലാം ശരിയാണോ എന്നു നോക്കൂ.''

മാഷ ഒരക്ഷരം മിണ്ടാതെ എണീററു. വാതിൽ തുറക്കപ്പെട്ടു.

''വധു ഒരുങ്ങിക്കഴിഞ്ഞു,'' മഹിള വിളിച്ചു പറഞ്ഞു. ''വണ്ടിയിൽ കയറാം.'' ''ദൈവം സഹായിക്കട്ടെ,'' എന്നു പറഞ്ഞുകൊണ്ടു് കിരീല പെത്രോവിച്ചു് മേശപ്പുറത്തുനിന്നു് വിശുദ്ധ ചിത്രം കയ്യിലെടുത്തു. അനന്തരം വികാരനിർഭരമായ സ്വരത്തിൽ അദ്ദേഹം പറഞ്ഞു: ''മാഷ, ഇവിടെ വരൂ, ഞാൻ നിന്നെ അനുഗ്രഹിക്കട്ടെ....''

നിസ്സഹായയായ ആ പെൺകിടാവു് പിതാവിന്റെ കാൽക്കൽ വീണു് തേങ്ങിക്കരഞ്ഞു.

''അച്ഛാ... അച്ഛാ...'' കണ്ണീരൊഴുക്കിക്കൊണ്ടു് അവൾ വിളിച്ചു. അവളുടെ ശബ്ദം തൊണ്ടയിൽ തങ്ങി.

കിരീല പെത്രോവിച്ചു് ധൃതിയിൽ അവളെ ആശീർവ

മിച്ചിട്ട്, പിടിച്ചെണീപ്പിച്ചു. താങ്ങിപ്പിടിച്ച്, എടുത്തു കൊണ്ടെന്നുതന്നെ പറയാം, അദ്ദേഹം അവളെ വണ്ടിയിൽ കൊണ്ടുചെന്ന് ഇരുത്തി. ഒരു മഹിളയും ഒരു പരിചാരികയും അവളോടൊപ്പം വണ്ടിയിൽ കയറി. അവർ പള്ളിയിലേക്കു പുറപ്പെട്ടു. വരൻ പള്ളിയിൽ നേരത്തേതന്നെ എത്തിക്കഴിഞ്ഞിരുന്നു. അദ്ദേഹം വധുവിനെ എതിരേല്ക്കാൻ പുറത്തേക്കു വന്നു. അവളുടെ വിളർച്ചയും മുഖത്തെ അസാധാരണ ഭാവവും അദ്ദേഹം പ്രത്യേകം ശ്രദ്ധിച്ചു. അവർ ഒരുമിച്ച് തണുത്ത വിജനമായ പള്ളിക്കുള്ളിലേക്ക് കയറി. അവർക്കു പിന്നിൽ വാതിലടഞ്ഞു. അപ്പോഴുംതന്നെ പുരോഹിതൻ അൾത്താരയുടെ പിന്നിൽനിന്നു പുറത്തുവന്ന് ചടങ്ങുകൾ ആരംഭിച്ചു. മാഷ ഒന്നും കാണുകയോ കേൾക്കുകയോ ചെയ്തില്ല. ഒരേ ഒരു വിചാരമേ അവൾക്ക് ഉണ്ടായിരുന്നുള്ളൂ. ദുബ്രോവ്സ്കി ഏതു നിമിഷവും വരുമെന്ന് അന്നു നേരംവെളുത്തപ്പോൾ മുതൽ അവൾ പ്രതീക്ഷിച്ചിരുന്നു. ഒരു നിമിഷത്തേക്കുപോലും അവൾ ആശ കൈവെടിഞ്ഞിരുന്നില്ല. എങ്കിലും പുരോഹിതൻ അവളുടെ നേരെ തിരിഞ്ഞ് പതിവു ചോദ്യങ്ങൾ ചോദിച്ചപ്പോൾ ആദ്യം അവൾ വിറയ്ക്കുകയും പിന്നീട് സ്തംഭിച്ചു നില്ക്കുകയും ചെയ്തു. എന്നിട്ടും അവൾ കുറച്ചുകൂടി താമസിപ്പിച്ചു, പ്രതീക്ഷിച്ചു. പുരോഹിതൻ അവളുടെ മറുപടിക്കു കാത്തുനില്ക്കാതെ തിരിച്ചെടുക്കാനാവാത്ത ആ വാക്കുകൾ മന്ത്രിച്ചു.

വിവാഹകർമ്മം കഴിഞ്ഞു. തനിക്ക് ഇഷ്ടപ്പെടാനാവാത്ത ഭർത്താവിന്റെ തണുത്ത ചുണ്ടുകളുടെ സ്പർശനം മാഷ അനുഭവപ്പെട്ടു, ചുറ്റുമുള്ളവരുടെ ആഹ്ലാദഭരിതമായ അനുമോദനങ്ങൾ അവൾ കേട്ടു, എന്നിട്ടും താൻ എന്നെന്നേയ്ക്കുമായി ബന്ധനസ്ഥയായിത്തീർന്നെന്ന് അവൾക്ക് വിശ്വസിക്കാൻ കഴിഞ്ഞില്ല. ദുബ്രോവ്സ്കി തന്നെ രക്ഷിക്കാൻ വന്നില്ലെന്നു വിശ്വസിക്കാനും അവൾ അശക്തയായിരുന്നു. പ്രഭു അവളോട് സ്നേഹപൂർവ്വം സംസാരിച്ചുകൊണ്ടിരുന്നു, എന്നാൽ അവൾക്ക് അദ്ദേഹം പറയുന്നതൊന്നും

ന്നു് മനസ്സിലായില്ല. അവർ പള്ളിയിൽ നിന്നിറങ്ങി. പൊക്രോവ്സ്കോയെയിലെ കർഷകർ പള്ളിനടയിൽ തടിച്ചുകൂടിയിരുന്നു. മാഷയുടെ കണ്ണുകൾ ആൾക്കൂട്ടത്തിനിടയിൽ ഒരു നിമിഷം പരതിനടന്നു, വീണ്ടും ശൂന്യത അവയിൽ സ്ഥാനം പിടിച്ചു. വധൂവരന്മാർ വണ്ടിയിൽ കയറി അർബാത്തൊവയിലേക്കു തിരിച്ചു. അവിടെ എത്തുമ്പോൾ അവരെ സ്വീകരിക്കാനായി കിരീല പെത്രോവിച്ച് നേരത്തെ അങ്ങോട്ടു് പോയിരുന്നു. നവവധുവിനോടൊപ്പം ഒറ്റയ്ക്കു് വണ്ടിയിലിരിക്കുമ്പോൾ അവളുടെ നിസ്സംഗത്വം പ്രഭുവിന്റെ മനസ്സിനെ അല്പംപോലും ഉലച്ചില്ല. പഞ്ചാര വാക്കുകൾകൊണ്ടോ പരിഹാസ്യമായ ആനന്ദപ്രകടനം കൊണ്ടോ അദ്ദേഹം അവളെ അലോസരപ്പെടുത്തിയില്ല. അദ്ദേഹത്തിന്റെ ലളിതമായ വാക്കുകൾക്കു് മറുപടി ആവശ്യമില്ലായിരുന്നു. ഇങ്ങനെ അവർ ഏകദേശം പത്തു നാഴിക ദൂരം സഞ്ചരിച്ചു. നിരപ്പില്ലാത്ത നാടൻ പാതയിലൂടെ കുതിരകൾ അതിവേഗം പാഞ്ഞുകൊണ്ടിരുന്നെങ്കിലും ഇംഗ്ലീഷ്സ് സ്പ്രിംഗ് ഘടിപ്പിച്ചിട്ടുള്ള ആ വണ്ടിയിൽ അല്പംപോലും കുടുക്കം അനുഭവപ്പെട്ടില്ല. പെട്ടെന്നു് ആളുകളുടെ ആരവം കേട്ടുതുടങ്ങി. വണ്ടി നിന്നു. ആയുധധാരികളായ ഒരു സംഘം ആളുകൾ വണ്ടി വളഞ്ഞു. മുഖംമൂടി ധരിച്ച ഒരാൾ യുവതിയായ പ്രഭുപത്നി ഇരുന്നിരുന്ന വശത്തെ വാതിൽ തുറന്നുകൊണ്ടു് പറഞ്ഞു:

''നിങ്ങൾ സ്വതന്ത്രയാണു്, പുറത്തു വരൂ.''

''എന്താണിതു്? നിങ്ങൾ ആരാണു്?'' പ്രഭു വിളിച്ചുചോദിച്ചു.

''ദുബ്രോവ്സ്കി,'' പ്രഭ്വി പറഞ്ഞു.

പ്രഭു മനസ്സാന്നിദ്ധ്യം കൈവിടാതെ വശത്തെ പോക്കറ്റിൽനിന്നു് ഒരു കൈത്തോക്കു വലിച്ചെടുത്തു് മുഖംമൂടി ധരിച്ച കൊള്ളക്കാരന്റെ നേരെ വെടിവച്ചു. പ്രഭ്വി പേടിച്ചു നിലവിളിക്കുകയും കൈപ്പടങ്ങൾകൊണ്ടു് മുഖം പൊത്തുകയും ചെയ്തു. ദുബ്രോവ്സ്കിയുടെ തോളിലാണു് വെടി

കൊണ്ടത്തു്. മുറിവിൽനിന്നു് രക്തം ഇററുവീണു തുടങ്ങി. പ്രഭു ഒട്ടും സമയം പാഴാക്കാതെ മറെറാരു കൈത്തോക്കെടുത്തു. എന്നാൽ അദ്ദേഹത്തിനു് വെടി വയ്ക്കാൻ കഴിയും മുമ്പു് ആരോ പുറത്തുനിന്നു് വണ്ടിയുടെ വാതിൽ തുറന്നു് അദ്ദേഹത്തെ വലിച്ചു പുറത്തിടുകയും കൈത്തോക്കു് അദ്ദേഹത്തിൻെറ കയ്യിൽനിന്നു് തട്ടിപ്പറിക്കുകയും ചെയ്തു. അദ്ദേഹത്തിൻെറ തലയ്ക്കു മുകളിൽ കത്തികൾ മിന്നിത്തിളങ്ങി.

''അയാളെ തൊടരുതു്!'' ദുബ്രോവ്സ്കി വിളിച്ചു പറഞ്ഞു. രോഷാകുലരായ അനുചരന്മാർ ഉടൻ തന്നെ പിൻവാങ്ങി.

''നിങ്ങൾ സ്വതന്ത്രയാണു്,'' വിളറിവെളുത്ത പ്രഭ്വിയുടെ നേരെ തിരിഞ്ഞു് ദുബ്രോവ്സ്കി പറഞ്ഞു.

''അല്ല,'' അവൾ പറഞ്ഞു. ''വൈകിപ്പോയി. ഞാൻ വിവാഹിതയാണു്. ഞാനിപ്പോൾ പ്രഭുവിൻെറ ഭാര്യയാണു്.''

''എന്തു്?'' ദുബ്രോവ്സ്കി ആക്രോശിച്ചു. ''അല്ല, നിങ്ങൾ അയാളുടെ ഭാര്യയല്ല. നിങ്ങളെ ബലംപ്രയോഗിച്ചു് സമ്മതിപ്പിച്ചതാണു്, നിങ്ങളുടെ സമ്മതം കൂടാതെ....''

''ഞാൻ സമ്മതിക്കുകയും പ്രതിജ്ഞയെടുക്കുകയും ചെയ്തു,'' മാഷ പതറാതെ പറഞ്ഞു. ''പ്രഭു എൻെറ ഭർത്താവാണു്. അദ്ദേഹത്തെ വിടാൻ അവരോടു പറയൂ. എന്നെ അദ്ദേഹത്തോടൊപ്പം പോകാൻ അനുവദിക്കൂ. ഞാൻ നിങ്ങളെ വഞ്ചിച്ചില്ല. ഞാൻ അവസാന നിമിഷംവരെ നിങ്ങളെ കാത്തിരുന്നു. പക്ഷേ ഇപ്പോൾ വൈകിപ്പോയി. ഞങ്ങളെ പോകാൻ അനുവദിക്കൂ.''

അവൾ അവസാനം പറഞ്ഞതു് ദുബ്രോവ്സ്കി കേട്ടില്ല. മുറിവിൻെറ വേദനയും ശക്തിയായ മനഃക്ഷോഭവും അയാളെ തളർത്തി. അയാൾ വണ്ടിച്ചക്രത്തിടുത്തേക്കു് വീണു. അനുചരന്മാർ അയാളുടെ ചുററും കൂടി. ഏതാനും വാക്കുകൾ അവരോടു പറയാനുള്ള ശക്തിമാത്രമേ അയാളിൽ അവശേഷിച്ചിരുന്നുള്ളൂ. അവർ അയാളെ കുതിരപ്പുറത്തു

കയററി ഇരുത്തി. രണ്ടുപേർ അയാളെ [illegible] ണ്ടിരുന്നു. മൂന്നാമതൊരാൾ കുതിരയെ ക[illegible] പിടിച്ചു് മുന്നോട്ടു നയിച്ചു. പ്രഭുവിൻെറ [illegible] നടുവിൽ ഉപേക്ഷിച്ചിട്ടു് എല്ലാവരും [illegible] യി. അവർ വേലക്കാരെ പിടിച്ചുകെട്ടു[illegible] അഴിച്ചുവിടുകയും ചെയ്തിട്ടാണു് പോ[illegible] ളുടെ നേതാവിൻെറ രക്തത്തിനു പകര[illegible] ക്തം ചിന്തുകയോ എന്തെങ്കിലും മോഷ്ടി[illegible] ല്ല.

## അധ്യായം പത്തൊൻപ[illegible]

വൃക്ഷനിബിഡമായ ഒരു കാട്ടിനുള്ളിൽ [illegible] ചെറിയ തുണ്ടു ഭൂമി ഉണ്ടായിരുന്നു. ആ [illegible] ശിൽ ഒരു കിടങ്ങും മതിലും ചേർന്ന [illegible] ത്തളം നിർമ്മിക്കപ്പെട്ടിരുന്നു. അതിനു [illegible] നം തമ്പുകളും മൺകുടിലുകളും സ്ഥിതിചെ[illegible]

കുടിലുകൾക്കു മുമ്പിലുണ്ടായിരുന്ന [illegible] ത്തു് ഒരു കുട്ടകത്തിൻെറ ചുററുമിരുന്നു് [illegible] കൾ ആഹാരം കഴിക്കുകയായിരുന്നു. [illegible] വിവിധതരം വസ്ത്രങ്ങളും ആയുധങ്ങളും [illegible] തന്നെ അവർ കൊള്ളക്കാരാണെന്നു വിളിച്ചു[illegible]

ഒരു ചെറിയ പീരങ്കിയുടെ അടുത്താ[illegible] ഒരു പാറാവുകാരൻ കാലിന്മേൽ കാലുംവച്ചു് [illegible] ണ്ടു്. അയാൾ ഇടയ്ക്കിടെ ചുററും നോക്കി[illegible] പിഞ്ചിയ കുപ്പായത്തിൽ ഇഴയിടുകയായി[illegible]. [illegible] ശുദ്ധനായ ഒരു തുന്നൽക്കാരനാണെന്നു് [illegible] നങ്ങൾ വിളിച്ചു പറഞ്ഞു.

ഒരു മഗ്ഗു് അവർ കൈമാറിക്കൊണ്ടി[illegible] സാധാരണമായ ഒരു നിശ്ശബ്ദത അവരുടെ [illegible] സ്ഥാനം പിടിച്ചിരുന്നു. ആഹാരം കഴിച്ചു[illegible] ന്മാർ ഓരോരുത്തരായി എണീററു് പ്രാർ[illegible]

ട്ട് അവിടെ നിന്നു് പിരിഞ്ഞു. ചിലർ തമ്പുകളിലേയ്ക്കു പോയി, ചിലർ കാട്ടിനുള്ളിൽ മറഞ്ഞു. ഒരു കൂട്ടർ, റഷ്യൻ പതിവനുസരിച്ചു്, ഉച്ചഭക്ഷണത്തിനുശേഷം ഒന്നു മയങ്ങാൻ കിടന്നു.

പാറാവുകാരൻ തുന്നൽ പൂർത്തിയാക്കി ആ പഴഞ്ചൻ കുപ്പായം ഒന്നു കുടഞ്ഞിട്ടു് അതു് ഉയർത്തിപ്പിടിച്ചു് ഒരു നിമിഷം തന്റെ കരവിരുതു നോക്കി ആനന്ദിച്ചു. അനന്തരം സൂചി കുപ്പായ കൈയിൽ തിരുകിവച്ചിട്ടു് അയാറാം പീരങ്കിയുടെ പുറത്തു ചെന്നിരുന്നു് ഒരു പഴയ പാട്ടു് ഉറക്കെ പാടിത്തുടങ്ങി:

''മർമ്മരം മതിയാക്കൂ, വയലമ്മേ,
ധീരനാമെന്നെ നീ തടയല്ലേ.''

ആ സമയത്തു് പുല്ലുടിലുകളിലൊന്നിന്റെ വാതിൽ തുറന്നു് വെളുത്ത തൊപ്പിയും വെടിപ്പായ വസ്ത്രങ്ങളും ധരിച്ച ഒരു വൃദ്ധ പുറത്തേക്കു തല നീട്ടി.

''സ്റ്റ്യോപ്ക, ഒച്ച വയ്ക്കരുതു്,'' അവർ കർശനമായി പറഞ്ഞു. ''യജമാനൻ വിശ്രമിക്കുന്ന സമയത്താണു് നീ കിടന്നു് അലറുന്നതു്! നിനക്കു് നാണമില്ലേ?''

''ക്ഷമിക്കണം യെഗോറൊവ്ന'' സ്റ്റ്യോപ്ക പറഞ്ഞു. ''ഞാൻ ഇനി വാ തുറക്കില്ല. നമ്മുടെ യജമാനൻ വിശ്രമിച്ചു് സുഖക്കേടു മാററട്ടെ.''

വൃദ്ധ ഉള്ളിലേക്കു പോയി. സ്റ്റ്യോപ്ക മതിലിന്റെ മുകളിലൂടെ അങ്ങോട്ടും ഇങ്ങോട്ടും നടന്നുകൊണ്ടിരുന്നു. വൃദ്ധ കയറിപ്പോയ കുടിലിനുള്ളിലെ ഒരു തട്ടിയുടെ പിന്നിലിട്ടിരുന്ന ക്യാമ്പ് കോട്ടിൽ മുറിവേററ ദുബ്രോവ്സ്കി കിടന്നിരുന്നു. അടുത്തുള്ള മേശപ്പുറത്തു് അയാളുടെ കൈത്തോക്കുകളും കട്ടിലിന്റെ തലക്കൽ വാളും വച്ചിരുന്നു. വിലപിടിച്ച കമ്പളങ്ങൾ ആ കുടിലിന്റെ ചുവരുകളും തറയും അലങ്കരിച്ചിരുന്നു. ഒരു മൂലയിൽ സ്ത്രീകൾക്കു ചമയത്തിനുള്ള വെള്ളി സാമഗ്രികൾ വച്ച് ഒരു മേശയും ഒരു

വലിയ കണ്ണാടിയും ഉണ്ടായിരുന്നു. ദുബ്രോവ്സ്കിയുടെ കൈയിൽ തുറന്ന ഒരു പുസ്തകമുണ്ടായിരുന്നെങ്കിലും അയാൾ കണ്ണടച്ചു കിടക്കുകയായിരുന്നു. അയാൾ ആലോചനയിൽ മുഴുകി കിടക്കുകയാണോ അതോ ഉറങ്ങുകയാണോ എന്നു് മറയ്ക്കുപ്പുറത്തുനിന്നു് എത്തിനോക്കിയ യെഗോറൊവ്നയ്ക്കു മനസ്സിലായില്ല.

പെട്ടെന്നു് ദുബ്രോവ്സ്കി ഞെട്ടിയുണർന്നു—പുറത്തു് അപകട സൂചന മുഴങ്ങി. സ്റ്റെപ്പാൻ ജനലിലൂടെ തല അകത്തേക്കിട്ടുകൊണ്ടു് പറഞ്ഞു:

''യജമാനനേ, വ്ലദീമിർ അന്ദ്രേയെവിച്ച്! അതു നമുക്കുള്ള മുന്നറിയിപ്പായിരുന്നു. അവർ നമ്മെ തെരയുന്നുണ്ടു്!''

ദുബ്രോവ്സ്കി കട്ടിലിൽനിന്നു് ചാടിയിറങ്ങി ആയുധങ്ങളും കൈയിലെടുത്തുകൊണ്ടു് മുററത്തേക്കു് ഓടി. അവിടെ കൂടിനിന്നിരുന്ന അയാളുടെ അനുചരന്മാർ അയാളെ കണ്ട മാത്രയിൽ നിശ്ശബ്ദരായി.

''എല്ലാവരും ഇവിടെ ഉണ്ടോ?'' ദുബ്രോവ്സ്കി ചോദിച്ചു.

''പാറാവിനു പോയവരൊഴിച്ചു് മറെറല്ലാവരും ഇവിടെയുണ്ടു്,'' ഉടൻ ഉത്തരം കിട്ടി.

''സ്വസ്ഥാനങ്ങളിലേക്കു പോകുവിൻ!'' ദുബ്രോവ്സ്കി വിളിച്ചുപറഞ്ഞു. കൊള്ളക്കാരിൽ ഓരോരുത്തരും അവരവർക്കു് മുൻകൂട്ടി നിശ്ചയിച്ചിരുന്ന സ്ഥാനങ്ങളിലേക്കു പോയി.

ആ സമയത്തു് മൂന്നു പാറാവുകാർ ഗയിററിനടുത്തേക്കു് ഓടിവന്നു. ദുബ്രോവ്സ്കി അവരുടെ അടുത്തേക്കു ചെന്നു.

''എന്താണു്?''

''പട്ടാളക്കാർ കാട്ടിലെത്തിക്കഴിഞ്ഞു,'' അവർ പറഞ്ഞു. ''നമ്മെ വളഞ്ഞിരിക്കയാണു്.''

ഗയിററുകളടയ്ക്കാൻ ദുബ്രോവ്സ്കി കല്പന കൊടുത്തു. അയാൾ ചെറിയ പീരങ്കി പരിശോധിക്കാനായി അതിനടു

ത്തേക്ക പോയി. കാട്ടിൽ ആളുകളുടെ ശബ്ദം കേട്ടുതുടങ്ങി. അതു് അടുത്തടുത്തു വന്നുകൊണ്ടിരുന്നു. കൊള്ളക്കാർ ശ്വാസമടക്കിപ്പിടിച്ചു് കാത്തിരുന്നു. പെട്ടെന്നു് മൂന്നാലു പട്ടാളക്കാർ കാട്ടിനുള്ളിൽ നിന്നു പുറത്തു വന്നു. അവർ മററു പട്ടാളക്കാർക്ക സൂചന നൽകാനായി ഒരു വെടിവച്ചിട്ടു് തൽക്ഷണംതന്നെ കാട്ടിനുള്ളിലേക്ക പിൻവാങ്ങി.

''പോരാട്ടത്തിനു തയ്യാറായിക്കോളൂ!'' ദുബ്രോവ്സ്കി വിളിച്ചുപറഞ്ഞു. കൊള്ളക്കാരുടെ ഇടയിൽനിന്നു് ചെറിയൊരു ഇരമ്പൽ കേട്ടു. വീണ്ടും സർവ്വത്ര നിശ്ശബ്ദത വ്യാപിച്ചു.

പട്ടാളക്കാർ അടുത്തടുത്തു വരുന്ന ശബ്ദം കേട്ടുതുടങ്ങി. മരങ്ങൾക്കിടയിൽ ആയുധങ്ങളുടെ തിളക്കം കാണാൻ കഴിഞ്ഞു. ഉദ്ദേശം നൂററമ്പതു പട്ടാളക്കാർ കാട്ടിൽനിന്നു പുറത്തുവന്നു് പോർവിളികളോടെ കൊത്തളത്തിന്റെ നേർക്കടുത്തു. ദുബ്രോവ്സ്കി പീരങ്കിയിൽ നിന്നു് വെടിവച്ചു —അതു് നിഷ്ഫലമായില്ല. ഒരു പട്ടാളക്കാരന്റെ തല തെറിച്ചു പോയി, രണ്ടുപേർക്കു് പരുക്ക പററി, മററുള്ളവർ പരക്കം പാഞ്ഞു. എന്നാൽ അവരുടെ കമാണ്ടർ മുന്നോട്ടു് പോകുന്നതു കണ്ടു് അവരും പിന്നാലെ ചെന്നു. അവർ കിടങ്ങിനടുത്തെത്തി. കൊള്ളക്കാർ ചെറുതോക്കുകളും കൈത്തോക്കുകളും ഉപയോഗിച്ചു് അവരുടെ നേരെ വെടി വയ്ക്കുകയും കോടാലികളുമേന്തി കൊത്തളം സംരക്ഷിക്കാൻ തയ്യാറായിനില്ക്കുകയും ചെയ്തു. മുറിവേററ ഇരുപതോളം പേരെ കിടങ്ങിൽ ഉപേക്ഷിച്ചിട്ടു് പട്ടാളക്കാർ മറുവശത്തേക്കു് കയറി. പട്ടാളക്കാരും കൊള്ളക്കാരും ഏററുമുട്ടി. പട്ടാളക്കാർക്കു് കോട്ടമതിലിന്റെ മുകളിൽ എത്താൻ കഴിഞ്ഞു. കൊള്ളക്കാരുടെ പ്രതിരോധം ദുർബ്ബലമായിത്തുടങ്ങി. എന്നാൽ പെട്ടെന്നു് ദുബ്രോവ്സ്കി പട്ടാള കമാണ്ടറുടെ മുമ്പിലെത്തി അയാളുടെ നെഞ്ചിനുനേരെ വെടിവച്ചു. കമാണ്ടർ മലർന്നു വീണു. ഏതാനും പട്ടാളക്കാർ ചേർന്നു് അയാളെ എടുത്തു് കാട്ടിലേക്കു് കൊണ്ടുപോയി. നാഥനില്ലാതായി

ത്തീർന്ന പട്ടാളക്കാർ എന്തു ചെയ്യണമെന്നറിയാതെ ശങ്കിച്ചു നിന്നു. കൊള്ളക്കാരുടെ സംഘം ശത്രുക്കളുടെ ആ ദൗർബ്ബല നിമിഷം ശരിക്കും പ്രയോജനപ്പെടുത്തി. അവർ പട്ടാളക്കാരുടെമേൽ ആഞ്ഞടിച്ചു്, അവരെ കിടങ്ങിലേക്കു തള്ളിയിട്ടു. പട്ടാളക്കാർ തിരിഞ്ഞോടി. കൊള്ളക്കാർ അലറിക്കൊണ്ടു് അവരുടെ പിന്നാലെ പാഞ്ഞു. കൊള്ളക്കാരുടെ വിജയം സുനിശ്ചിതമായി. പട്ടാളക്കാരുടെയിടയിൽ പരിപൂർണ്ണമായ ചിന്താക്കുഴപ്പം സൃഷ്ടിച്ചിട്ടു് ദുബ്രോവ്സ്കി തൻെറ ആറംക്കാരെ പിൻവലിച്ചു. മുറിവേററവരെ ശുശ്രൂഷിക്കാനും പാറാവു് നിൽക്കുന്നവരുടെ എണ്ണം ഇരട്ടിയാക്കാനും ഏർപ്പാടു ചെയ്യുകയും ആരും അവിടെനിന്നു പുറത്തു പോകാൻ പാടില്ലെന്നു് വിലക്കുകയും ചെയ്തിട്ടു് ദുബ്രോവ്സ്കി തൻെറ കോട്ടയ്ക്കുള്ളിൽ കയറി വാതിലടച്ചു.

ദുബ്രോവ്സ്കിയുടെ ധിക്കാരം നിറഞ്ഞ സാഹസകൃത്യങ്ങളെ കൂടുതൽ ഗൗരവത്തോടെ വീക്ഷിക്കുവാൻ മേല്പറഞ്ഞ സംഭവം അധികൃതരെ നിർബ്ബന്ധിതരാക്കി. അയാറം എവിടെയാണെന്നു് അവർ അന്വേഷിച്ചറിയുകയും അങ്ങോട്ടു് പട്ടാളക്കാരുടെ ഒരു കമ്പനിയെ അയയ്ക്കുകയും ചെയ്തു. ദുബ്രോവ്സ്കിയെ ജീവനോടെ പിടിക്കാൻ കഴിഞ്ഞില്ലെങ്കിൽ അയാളുടെ ശവമെങ്കിലും കൊണ്ടുവരണമെന്നു് അവർക്കു് കല്പന കൊടുത്തിരുന്നു. ദുബ്രോവ്സ്കിയുടെ സംഘത്തിൽപ്പെട്ട ഏതാനുംപേരെ പിടികിട്ടി. എന്നാൽ ദുബ്രോവ്സ്കി ഇപ്പോറം തങ്ങളുടെ സംഘത്തിലില്ല എന്നു് അവർ വെളിപ്പെടുത്തി. കാട്ടിലെ ഏററുമുട്ടലിനു ശേഷം ഒന്നു രണ്ടുദിവസം കഴിഞ്ഞു് ദുബ്രോവ്സ്കി തൻെറ അനുചരന്മാരെ വിളിച്ചു കൂട്ടി താൻ അവരെ എന്നെന്നേക്കുമായി വിട്ടുപിരിയുകയാണെന്നു് അറിയിച്ചു. ഇതേവരെയുള്ള ജീവിതരീതി മാററി പുതിയൊരു ജീവിതം കെട്ടിപ്പടുക്കാൻ അയാറം അവരെ പ്രേരിപ്പിച്ചു.

''എൻെറ നേതൃത്വത്തിൻകീഴിൽ നിങ്ങളിലോരോരുത്തരും വേണ്ടത്ര ധനം സമ്പാദിച്ചിട്ടുണ്ടു്. ദൂരെയുള്ള ഏതെ

കിലും ഒരു ജില്ലയിൽ പോയി ആരുടേയും ശല്യമില്ലാതെ താമസിക്കുവാൻ ഉതകുന്ന രേഖകളും നിങ്ങൾക്കോരോരുത്തർക്കും ലഭിച്ചിട്ടുണ്ട്. എവിടെയെങ്കിലും ചെന്നു് അന്തസ്സായി ജോലിചെയ്തു് സുഖസമൃദ്ധമായ ഒരു ജീവിതം നയിക്കുക. പക്ഷേ നിങ്ങൾ മുഠാളന്മാരാണു്, നിങ്ങളിൽ പലരും പഴയ തൊഴിൽ ഉപേക്ഷിച്ചെന്നു വരില്ല.''

ഇത്രയും പറഞ്ഞിട്ടു് ദുബ്രോവ്സ്കി പിരിഞ്ഞുപോയി. ഒരു ഭൃത്യനെ മാത്രമേ അയാൾ കൂടെ കൊണ്ടുപോയുള്ളു. അയാൾ എങ്ങോട്ടാണു പോയതെന്നു് ആർക്കും അറിഞ്ഞുകൂടായിരുന്നു. കൊള്ളക്കാർ പറഞ്ഞ ഈ വാർത്ത അധികൃതർ ആദ്യം വിശ്വസിച്ചില്ല. കൊള്ളക്കാർക്കു് തങ്ങളുടെ നേതാവിനോടു് അകൈതവമായ സ്നേഹവും ആദരവുമുണ്ടായിരുന്നെന്നു് പ്രസിദ്ധമായിരുന്നു. അതിനാൽ അവർ അയാളെ രക്ഷിക്കാൻ കെട്ടിച്ചമച്ച കഥയാണു് ഇതെന്നു് ആദ്യം എല്ലാവരും വിചാരിച്ചു. എന്നാൽ അതു സത്യമാണെന്നു് താമസിയാതെ തെളിഞ്ഞു—ഭയാനകമായ ആക്രമണങ്ങളും, തീപിടുത്തങ്ങളും, കൊള്ളകളും അവസാനിച്ചു, റോഡുകൾ സുരക്ഷിതമായി. ദുബ്രോവ്സ്കി രാജ്യം വിട്ടുപോയെന്നു് മററു കേന്ദ്രങ്ങളിൽ നിന്നു് പിന്നീടു് അറിയാൻ കഴിഞ്ഞു.

1833

റഷ്യൻ മഹാകവി പുഷ്കിൻ (1799—1837) പ്രഗത്ഭനായ ഒരു ഗദ്യകാരൻകൂടിയായിരുന്നു.... "ബേൽകിൻ കഥകൾ", "ഇസ്പേഡു റാണി", "കപ്പിത്താന്റെ മകൾ" മുതലായ പ്രശസ്ത ഗദ്യകൃതികൾക്കു ജന്മമരുളിയതു് അദ്ദേഹത്തിന്റെ തൂലികയാണു്. പുഷ്കിന്റെ ഗദ്യകൃതികളുടെ കൂട്ടത്തിൽ "ദുബ്രോവ്സ്കി" എന്ന സുപ്രസിദ്ധ നോവൽ ഒരു സവിശേഷസ്ഥാനം അലങ്കരിക്കുന്നു. അദ്ദേഹത്തിന്റെ അകാലമരണത്തിനു ശേഷം, 1841—ൽ മാത്രമാണു് അതു് ആദ്യമായി പ്രസിദ്ധീകരിക്കപ്പെട്ടതു്.

ഈ നോവലിലെ കഥാനായകനായ വ്ലദീമിർ ദുബ്രോവ്സ്കി എന്ന പ്രഭുകലജാതനായ യുവാവു് അക്രമത്തിനും അനീതിക്കുമെതിരായി ശബ്ദമുയർത്തുന്നു. അയാളുടെ അത്ഭുതകരങ്ങളായ സാഹസകൃത്യങ്ങളും തന്റെ ശത്രുവിന്റെ മകളായ മാഷയോടുള്ള അയാളുടെ അഗാധമായ പ്രേമവും അക്കാലത്തെ ഭൂപ്രഭുക്കന്മാരുടെ ജീവിതത്തിന്റെ പശ്ചാത്തലത്തിൽ ഈ കൃതിയിൽ ചിത്രീകരിക്കുന്നു.

ISBN 5-05-000228-1